


# കാൽവരിയിലെ കല്പപാദപം

കൈനിക്കര പത്മനാഭപിള്ള

# കാൽവരിയിലെ
# കല്പപാദപം





കൈനിക്കര പത്മനാഭപിള്ള

ദി എഡ്യൂക്കേഷണൽ സപ്ലൈസ് ഡിപ്പോ
തിരുവനന്തപുരം—1

ALVARIYILE KALPAPADAPAM

Play in Malayalam

By KAINIKKARA PADMANABHA PILLAI

Vanchiyoor, Trivandrum.

First Impression 1938

Eighth Impression 1966

Printed at

R. V. Memorial Press,

Trivandrum.



Price Rs. 2. 00



Publishers

The Educational Supplies Depot, Trivandrum.

Kerala State, India

എന്റെ അമ്മ
കൈനിക്കര ശ്രീമതി പാർവ്വതിപ്പിള്ള അമ്മയുടെ
പാവനപാദങ്ങളിൽ






# മുഖവുര

വിദ്യാലയവർഷം 1091—92-ൽ, ഏതാണ്ടു പതിനേഴു വയസ്സു മാത്രമുള്ള ഒരു ഇൻറർമീഡിയററു വിദ്യാർത്ഥിയായിരുന്ന കാലത്താണു് മേരി കാറിലിയുടെ "ബാറബ്ബാസ്" എന്ന നോവൽ എനിക്കു വായിക്കുവാനിടയായതു്. ആ ദിവസം ഞാൻ ഇന്നും വ്യക്തമായി ഓർക്കുന്നു. അതു കൈയിൽ കിട്ടിയതു് ഒരു ദിവസം ഉച്ചയ്ക്കു മുമ്പായിരുന്നു. അപ്പോൾ മുതൽ അതു വായിച്ചു. വെയിലാറിയപ്പോൾ അതുംകൊണ്ടു മട്ടുപ്പാവിലേക്കു പോയി. ഇരുട്ടിയെന്നറിഞ്ഞപ്പോൾ വേലക്കാരനെ വിളിച്ചു വിളക്കു വരുത്തി. ഏകദേശം പത്തു മണിക്കു വായിച്ചുതീർത്തു് താഴത്തുവെയ്ക്കുകയുംചെയ്തു. ആ അതിശയകരമായ ആഖ്യായികയും അതിൽ രക്തരേഖകളിൽ ചിത്രീകരിച്ചിട്ടുള്ള നിസ്തുലചരിത്രവും എൻെറ ബാലഹൃദയത്തിൽ അന്നു ജനിപ്പിച്ച ആശാങ്കുരം യഥാകാലം എന്നോടൊപ്പം വളർന്നു് പതിനെട്ടു വയസ്സു തികയുന്ന ഈ അവസരത്തിൽ ഈ രൂപത്തിൽ നിങ്ങളെ പ്രണമിക്കുന്നു.

ദീർഘകാലത്തെ ആലോചനയുടെയും ഏകാഗ്രമായ ധ്യാനത്തിൻെറയും അപ്രതിരോധ്യമായ ആന്തരികപ്രേരണയുടെയും ഫലമായിട്ടല്ലാതെ ഞാൻ ഇതുവരെ ഒരു സാഹിത്യകൃതിയും നിർമ്മിച്ചിട്ടില്ല. അക്കാര്യത്തിൽ ഇതു് ഒരു വ്യത്യസ്തവുമല്ല. എന്നാൽ ഇതുവരെ എൻെറ ആന്തരികപ്രേരണകൾ എപ്പോഴെങ്കിലും പ്രവൃത്തിരൂപം കൈക്കൊള്ളുവാനും എൻെറ ചിരപരിലാളിതങ്ങളായ ആശയങ്ങളിൽ ചിലതെങ്കിലും ബാഹ്യലോകം കാണുവാനും ഇടയായിട്ടുള്ളതു് എല്ലാംതന്നെ ഏതെങ്കിലും അനിഷേധ്യമായ പരപ്രേരണയുടെ ഫലംകൊണ്ടുകൂടിയാണു്. ഇതിലാകട്ടെ അങ്ങനെ ബാഹ്യമായ യാതൊരു നിർബ്ബന്ധമോ പ്രേരണാപാല്യമോ ഉണ്ടായിട്ടില്ല എന്നൊരു വ്യത്യാസം ഉണ്ടു്.

എൻെറ അവിദഗ്ദ്ധഹസ്തങ്ങൾ സ്പർശിക്കുവാൻ മോഹിച്ച കഥാവസ്തുവിൻെറ ലോകോത്തരമാഹാത്മ്യം ഞാൻ നല്ലവണ്ണം അറിയുന്നുണ്ടു്. അതു് യഥാർത്ഥം ചിത്രീകരിക്കുവാൻ എനിക്കു ശക്തിയുണ്ടോ എന്നു് ഞാൻ അറിയു

നമല്ല. എങ്കിലും എനിക്കു് ഒരു സമാധാനമുണ്ടു്. ഒരു പക്ഷെ ആ മാഹാത്മ്യം എന്റെ അശക്തതയെ പരിഹരിച്ചേക്കാം. എന്തായാലും എന്റെ അശക്തത ആ മാഹാത്മ്യത്തിനു കുറവു വരുത്തുക സാദ്ധ്യമല്ല—അതു് അത്രമാത്രം ഉന്നതവും സമസ്പൃഷ്ടവും ആണു്.

ക്രിസ്തുവിന്റെ ജീവിതവും ഉപദേശങ്ങളും എന്നും തന്നെ എന്റെ ശ്രദ്ധാപൂർവ്വമായ പഠിത്തത്തിനും ചിന്തയ്ക്കും വിഷയമായിരുന്നിട്ടുണ്ടു്. എങ്കിലും ഈ പ്രത്യേക ഉദ്ദേശത്തോടുകൂടി ഇതിലടങ്ങിയിരിക്കുന്ന ചരിത്രാംശം ഞാൻ അത്യന്തം ശ്രദ്ധിച്ചുതന്നെ പഠിച്ചതിന്റെ ശേഷമാണു് ഇതിനു തുനിഞ്ഞതു്. നാലു സുവിശേഷങ്ങളും താരതമ്യപ്പെടുത്തിയും പരസ്പരവൈപരീത്യങ്ങൾ കണ്ടെന്നു തോന്നിയ ഭാഗങ്ങൾ അംഗീകൃതങ്ങളായ സുവിശേഷകഥാഗ്രന്ഥങ്ങളുടെ സഹായത്തോടുകൂടി വിശദീകരിച്ചും, ഓരോ വാക്കും പ്രവൃത്തിയും പാറെറഴ്സ്ബൺസ്റ്റിൻ, എം. മെഷ്ലർ, എസ്. ജെ. ഫ്റാർ ഇടങ്ങിയ സുപ്രസിദ്ധ നിരൂപകന്മാരുടെ സഹായവും ഏകാഗ്രമായ ധ്യാനവുംകൊണ്ടു വ്യാഖ്യാനിച്ചും, ഈ ഭാഗം പരിപൂർണ്ണവും നിസ്സന്ദേഹവുമായി ഗ്രഹിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്.

ഈ ഗ്രന്ഥനിർമ്മാണത്തിനുള്ള പ്രഥമപ്രേരണ നൽകിയ മേരികാറിലിയോടു ഞാൻ അത്യന്തം കടപ്പെട്ടിട്ടുണ്ടു്. എന്നു പറഞ്ഞതുകൊണ്ടു് അവരുടെ നോവലിനെ അനുകരിച്ചിട്ടുണ്ടെന്നു് അർത്ഥമില്ല. തന്നെയുമല്ല, ആ അതിശക്തയായ കവയിത്രിയുടെ ബന്ധനത്തിൽനിന്നു സ്വതന്ത്രനാകുവാനാണു് പണിപ്പെടേണ്ടിവന്നിട്ടുള്ളതു്. ചരിത്രപ്രസിദ്ധങ്ങളായ രംഗങ്ങളിൽ ഐകരൂപ്യം കാണും. അതു് അപരിഹാര്യമാണു്. കൂടാതെ കഴിക്കുവാൻ ശ്രമിച്ചിട്ടുമില്ല. മറെറാന്നും പറയത്തക്ക സാദൃശ്യം ഒന്നും കാണുകയില്ല. 'ബാറബാസ്'! ആരംഭിക്കുന്നതുതന്നെ ക്രിസ്തുവിന്റെ വിസ്താരംമുതൽ, അതായതു് എന്റെ നാടകത്തിന്റെ പകുതിയും കഴിഞ്ഞിട്ടാണു്. അതിന്റെ ഏതാണ്ടു് മൂന്നിലൊരുഭാഗം അദ്ദേഹത്തിന്റെ മരണം കഴിഞ്ഞിട്ടുമാണു്. അതിലെ കഥാനായകനായ

ബാറബാസ് എന്നൊസംബന്ധിച്ചിടത്തോളം നിശ്ശേഷം അപ്രധാനനാണ്. എന്റെ നാടകത്തിലെ അതിപ്രധാന പാത്രമായ ജൂഡാസാകട്ടെ, "ബാറബാസിൽ" ഒരു പാത്രമേയല്ല. ജൂഡാസിനെ വഞ്ചനയ്ക്കു പ്രേരിപ്പിക്കുവാൻ ഒരു സഹോദരിയെ സൃഷ്ടിക്കാമെന്നുള്ള ആശയത്തിനാണു ഞാൻ ഏററവും കടപ്പെട്ടിട്ടുള്ളതു്. അതിൽപോലും രംഗനിർമ്മാണത്തിനു കടപ്പെട്ടിട്ടില്ല. പൊതുവായ രംഗങ്ങൾ ഇല്ലെന്നുതന്നെ പറയാം. എന്നാൽ ഒരു മഹാകൃത്യത്തിനു പ്രേരിപ്പിച്ചതും ഒരു അത്ഭുതപാത്രത്തിന്റെ സൃഷ്ടിക്കു സഹായിച്ചതും തന്നെ എത്രയോ വലിയ കടപ്പാടാണ്. എനിക്കു ആ കവയിത്രിയോടുള്ള കൃതജ്ഞത തുറന്നു പ്രസ്താവിച്ചുകൊള്ളുകയും ചെയ്യുന്നു.

ഈ ഗ്രന്ഥനിർമ്മാണത്തിൽ പലവിധസഹായങ്ങൾ ചെയ്തുതന്നിട്ടുള്ള അനേകം സുഹൃത്തുക്കളോടു് എനിക്കുള്ള നന്ദിയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഒരാളെ പേരു് പ്രത്യേകം എടുത്തുപറയാനുള്ളതു റവ. ഫാദർ ഡാക്ടർ അബ്രഹാം വടക്കേൽ ബി. എ. പി.എച്ച്. ഡി. ഡി. ഡി. യുടേതാണ്. അദ്ദേഹത്തിന്റെ ഒരു അവതാരിക ഈ ഗ്രന്ഥത്തിനു സിദ്ധിച്ചുവെന്നുള്ളതിലും കവിഞ്ഞ ഒരു കൃതാർത്ഥതയാണ്, സ്വയം സ്വീകരിച്ചിരിക്കുന്ന ഏകാന്തതയിൽനിന്ന് ആ ഘടദീപത്തെ ഒരു നിമിഷത്തേക്കെങ്കിലും പുറത്തു കാട്ടുവാൻ കഴിഞ്ഞതിൽനിന്നു ഞാൻ അനുഭവിക്കുന്നതു്. പല ഭാഷകളിലും പല വിഷയങ്ങളിലും പണ്ഡിതൻ, ഒരു നല്ലവാഗ്മി, ലേഖകൻ, സംഗീതസാഹിത്യനാട്യാദി വിവിധകലകളിൽ നിപുണൻ, സഹൃദയൻ, സദാ സുപ്രസന്നൻ—അദ്ദേഹം ഒരു കാര്യത്തിൽമാത്രം ഏററവും കഠിനനാണ്. സ്വന്തം പാണ്ഡിത്യവും സാഹിത്യവാസനയും കൊണ്ടു കൈരളിയെ അനുഗ്രഹിക്കുന്നതിൽ അദ്ദേഹം നിർദ്ദയം വിമുഖനാണ്. എന്റെ അഭിപ്രായങ്ങൾ അദ്ദേഹം ഒരിക്കലും നിരസിച്ചിട്ടില്ലെങ്കിലും സാഹിത്യസംബന്ധമായി വല്ലതും പ്രവർത്തിക്കണമെന്നുള്ള നിർബ്ബന്ധത്തോടുമാത്രം ഒരു തരം സത്യഗ്രഹമാണ് ഇതുനാളും അനുഷ്ഠിച്ചു പോന്നിട്ടു

ള്ളു്, അതിനാൽ ഞങ്ങളുടെ സുദീർഘവും സുദൃഢവുമായ സ്നേഹബന്ധം ഈ അസുലഭാനുഗ്രഹത്തിനു് എന്നെ പാത്രവാനാക്കിയതിൽ എനിക്കുള്ള ചാരിതാർത്ഥ്യം സീമാതീതമാണു്. അദ്ദേഹത്തിൽനിന്നു് ഈ കാര്യത്തിൽ എനിക്കു സിദ്ധിച്ചിട്ടുള്ള സഹായം എത്രയെന്നു പറഞ്ഞുകൂട. ഈ കൃതി പൂർത്തിയാക്കിക്കൊണ്ടു ഞാൻ അദ്ദേഹത്തെ സന്ദർശിച്ചതു് കർക്കടകം ആദ്യമായിത്തന്നെ. അതുമുതൽ ഇതുവരെ ചെയ്തുപോന്നിട്ടുള്ള സഹായങ്ങൾക്കു് ഇതു താഴികക്കുടംവച്ചുവെന്നേ ഉള്ളു.

ഇതു് അവസാനിപ്പിക്കുന്നതിനു മുമ്പു് ഒരു കാര്യത്തിൽ എനിക്കു ക്ഷമാപണം ചെയ്യുവാനുണ്ടു്. എന്റെ അനുവാദം കൂടാതെ ഈ നാടകം ആരും അഭിനയിക്കരുതെന്നു് നിർബ്ബന്ധിച്ചിട്ടുണ്ടു്. അങ്ങനെ നിഷ്കർഷിക്കുന്നതു് എനിക്കു് ഇഷ്ടമുള്ള കാര്യമല്ല, ചില ഗുരുതരങ്ങളായ കാരണങ്ങളാൽ ഏറ്റവും വൈമുഖ്യത്തോടുകൂടെ അങ്ങനെ ചെയ്യുവാനിടയായതാണു്. വളരെ വലിയ സ്റ്റേജ്, ധാരാളം ഉപകരണങ്ങൾ, നൃത്യവിദ്യയും വിദഗ്ദ്ധന്മാരായ നടന്മാർ, സുദൃഢമായ ശിക്ഷണം, ഒരു നല്ല സംഖ്യ ചെലവു്, ഇത്രയും കൂടാതെ ഈ നാടകം പൊതുവെയും, ചില രംഗങ്ങൾ പ്രത്യേകിച്ചും, വിജയകരമായി അഭിനയിക്കുക സാദ്ധ്യമല്ല. ഈ കാര്യം ഒന്നും ചിന്തിക്കാതെ ഏതു നാടകം കൈയിൽ കിട്ടിയാലും യാതൊരു കുശലം കൂടാതെ അഭിനയിച്ചുകളയുവാൻ ധൈര്യമുള്ളവർ നമ്മുടെ നാട്ടിൽ കുറവുമല്ല. അവരുടെ കലാകൊലപാതകം നാടകത്തിന്റെയും നാടകകർത്താവിന്റെയും യശോഭംഗം ചെയ്യുന്നതു കാണുവാനും നിശ്ശേഷം നിർദ്ദോഷികളായ പല കവികളുടെയും ദുർവ്വിധിയോർത്തു ദുഃഖിക്കുവാനും പലപ്പോഴും സംഗതിയായിട്ടുണ്ടു്. അപ്രകാരമുള്ള ഒരു കലാപരമായ അപച്യുതിയിൽ നിന്നു് ആത്മരക്ഷ നേടണമെന്നുണ്ടു്. അതൊന്നുമല്ല, ഹിന്ദുക്കളുടെ ദേവന്മാരെയും അവതാരപുരുഷന്മാരെയും ഏതു മദ്യപാനിയും ദുർവ്വൃത്തനും എങ്ങനെയും എവിടെയും വലിച്ചിഴയ്ക്കുന്നതു കണ്ടു കണ്ടു് അതിന്റെ അനൗചിത്യം ആരും ശ്രദ്ധിക്കാതെയായിട്ടുണ്ടു്. എന്നാൽ ഇതരമതാനുയായികൾ അക്കാര്യത്തിൽ

അത്രയുംതന്നെ 'വിശാലഹൃദയന്മാരാ'യിട്ടില്ല. അതുകൊണ്ടു് അക്കാലം വരുന്നതുവരെ അവരുടെ വികാരങ്ങൾ വ്രണപ്പെടുത്തുന്നതിൽ എനിക്കു പങ്കു വേണ്ടെന്നുണ്ടു്. ഈ കാരണങ്ങളാൽ ഇങ്ങനെ ഒരു ഉപാധി നിർദ്ദേശിക്കുവാനിടയായതാണു്. ഈ നാടകം ഏറ്റവും കൂടുതൽ അഭിനയിക്കുവാനിടയാകണമെന്നുതന്നെയാണു് എന്റെ ആഗ്രഹം. അതു്, ഫലം ഉദ്ദേശത്തിനു വിപരീതമാകയില്ലെന്നു് എനിക്കു ബോദ്ധ്യംവന്നിട്ടായാൽകൊള്ളാമെന്നു മാത്രമേ ഈ നിഷ്കർഷകൊണ്ടു ഞാൻ ആശിക്കുന്നുള്ളൂ.

ഇത്രയും മുഖവുരയായി പ്രസ്താവിച്ചുകൊണ്ടു് എന്റെ ആത്മാരാമത്തിലെ ഭക്തിസ്യന്ദിയായ ഈ നവകുസുമം സഹൃദയപാദങ്ങളിൽ സമർപ്പിച്ചുകൊള്ളട്ടെ.




കുറുകച്ചാൽ,
28—1—1110 } കൈനിക്കര പത്മനാഭപിള്ള

# അവതാരിക

വിചിത്രതരങ്ങളും കാലാനുകൂലങ്ങളുമായ പ്രസ്ഥാന വിശേഷങ്ങളുടെ ആവിർഭാവത്താല് കൈരളി അനുവാസരം അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിതു്. സാഹിത്യത്തിന്റെ വിവിധശാഖകളില്, ദിക്കാലാമരാതീതമായ് അദ്വിതീയമായ ഒരു സ്ഥാനം തന്നെയാണ് നാടകം സ്വാധീനമാക്കീട്ടുള്ളതെന്ന് ഏതൊരു ജാതിയുടെയും സാഹിത്യചരിത്രം വിശദമാക്കുന്നു. “നാടകാന്തം കവിത്വം” എന്ന ഭാരതീയാലങ്കാരികമതം പ്രസിദ്ധമാണല്ലോ. ജീവിതപ്രതിഫലനമാകുന്ന സാഹിത്യത്തെ രംഗപ്രയോഗംകൊണ്ടു കൂടുതല് അനുഭവവേദ്യവും ആസ്വാദ്യവുമാക്കാമെന്നുള്ള സൗകര്യവിശേഷമായിരിക്കാം കാവ്യത്തിന്റെ ഈ ദൃശ്യശാഖയ്ക്കു ശ്രാവ്യാംശത്തെക്കാൾ ശ്രൈഷ്ഠ്യം നൽകിയിട്ടുള്ളതു്.



ഇതരസാഹിത്യോപാധികൾക്കെന്നപോലെ നാടകത്തിനും അദ്ഭുതങ്ങളായ ചില പരിഷ്കൃതികൾ വന്നിട്ടുള്ളതായി കാണുന്നു. ഭാഷയെ വൃത്തബന്ധാദി നിബന്ധനകളാൽ നിയമിക്കുന്നതു്, നാടകജീവനാഡിയാകുന്ന വാസ്തവികതയ്ക്കു ഹാനികരമാണെന്നുള്ള അഭിപ്രായം അപ്രാചീന നിരൂപകന്മാരുടെയിടയില് പ്രബലപ്പെട്ടിട്ടുള്ളതത്രെ. ഒരു വിധത്തില് ഗദ്യംപോലെതന്നെ പ്രഭാഷണത്തിനു പറ്റിയ ആംഗലഭാഷാപദ്യരീതിയെപ്പോലും നാടകാനർഹമെന്നു ഋക്തകരും അവഹേളിച്ചുകൊണ്ടാണ് ബർണാഡ്ഷാ പ്രഭൃതികളായ അധുനാതനനാടകകൃത്തുകൾ പ്രൗഢങ്ങളായ ഗദ്യനാടകങ്ങളെഴുതി പേരും പെരുമയും സമ്പാദിച്ചിട്ടുള്ളതു്. സംസ്കൃതനാടകങ്ങളിലെ കീർത്തനകവിതകൾ (Lyric poems) അവ എത്രതന്നെ വിശ്വോത്തരരസനിഷ്യന്ദികളായിരുന്നാലും, നാടകത്തിന്റെ വാസ്തവികതയെ നിഹനിച്ചുകളയുന്നവയെന്നുള്ള വിഡംബനത്തിനു തികച്ചും അർഹങ്ങൾ തന്നെ. ഈ തത്വം യഥാവത് ഗ്രഹിച്ചുകൊണ്ടുതന്നെയായിരിക്കണം ഇപ്പോൾ ഔപമ്യന ഗദ്യനാടകങ്ങൾ ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നതു്.

നാടകം ഖ്യാതവൃത്തസമന്വിതമായിരിക്കണമെന്നുള്ള ആലങ്കാരികമതമനുസരിച്ച്, മിക്ക ഭാഷകളിലും അതതു ജനസമുദായത്തിന്റെയിടയിൽ, ചാരിത്രികമോ, പൗരാണികമോ ആയി പ്രസിദ്ധി സിദ്ധിച്ചിട്ടുള്ള ഇതിവൃത്തങ്ങളെ ആസ്പദമാക്കി പ്രധാനനാടകങ്ങളെല്ലാം വിരചിതമായിരിക്കുന്നു. ജാതീയമായി സാകല്യേന പൗരസ്ത്യവും, പ്രാധാന്യത്തെ സംബന്ധിച്ചിടത്തോളം പ്രശ്രുതതമവുമായ ക്രിസ്തുചരിതത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള പ്രസിദ്ധദൃശ്യകാവ്യങ്ങൾ കേരളത്തിലെന്നല്ല, ഭാരതത്തിൽതന്നെ ഉണ്ടെന്നു തോന്നുന്നില്ല. ക്രിസ്തുനാഥന്റെ ദിവ്യത്വവും ദിവ്യസ്മൃതചരിതത്തിന്റെ അന്യാദൃശപരിപാവനതയുംമൂലം അതിനെ യഥാവിധി പ്രകടിപ്പിക്കാൻ പ്രാപ്തരായ നാടകകർത്താക്കളുടെ വിരളതയും അംഗുലിപരിമിതിയിലൊതുങ്ങുന്ന വിദഗ്ദ്ധനാടകകവികൾക്കു് ഏതെങ്കിലും കാരണത്താൽ ഈ ഇതിവൃത്തം സ്വീകാര്യമായി തോന്നാഞ്ഞതും ഏതദ്വിഷയകമായ നാടകങ്ങളുടെ അഭാവത്തിനു നിമിത്തങ്ങളായി നിർദ്ദേശിക്കാവുന്നതാണ്. എന്തായാലും ഈ വലിയ കുറവിനെ യഥാതഥമായി മനസ്സിലാക്കി ഉത്തമസാഹിത്യപ്രണയിയും അനുഗൃഹീതനടാഗ്രണിയുമായ ശ്രീമാൻ കൈനിക്കര പത്മനാഭപിള്ളയവർകൾ തന്റെ പതിനെട്ടു കൊല്ലത്തെ സാവധാനമായ പഠനധ്യാനങ്ങളുടെയും അക്ഷീണഗവേഷണങ്ങളുടെയും ആശാസ്യ[illegible]യി സകലലോകോജ്ജീവകവും സമസ്തജനസമാരാധകവുമായ ക്രിസ്തുദേവചരമത്തെ "കാൽവരിയിലെ കല്പപാദപം" എന്ന സാത്ത്വികനാമത്തിൽ അതിഹൃദ്യവും പ്രൗഢോജ്ജ്വലവുമായ ഒരു ഗദ്യനാടകമാക്കി പാകപ്പെടുത്തിയിട്ടുള്ളതിനെ സഹൃദയസമക്ഷം സമർപ്പിക്കുവാനുള്ള ഒരു നിസ്തുലഭാഗ്യമാണു് എനിക്കിപ്പോൾ കൈവന്നിരിക്കുന്നതു്. ഇതിവൃത്തപരമായി ഈ കൃതി ഒരു നൂതനപ്രസ്ഥാനംതന്നെയാണു് കൈരളിയിൽ അവതരിപ്പിക്കുന്നതെന്നോർക്കുമ്പോൾ, ക്രൈസ്തവരും ക്രൈസ്തവേതരരുമായ നിരവധി നിരൂപകന്മാരുടെ ഭിന്നരുചിദ്യോതകങ്ങളായ ഖണ്ഡനമണ്ഡനങ്ങൾക്കു് ഈ

കല്പവൃക്ഷം വിഷയീഭവിക്കുമെന്നുള്ളതിൽ പക്ഷാന്തരത്തിന്ന വഴിയില്ല.

ഗുരുതരങ്ങളായ ഇതരജോലികൾക്കിടയിൽ ഈ ഗ്രന്ഥം തൽകർത്താവുതന്നെ ഒരുപ്രാവശ്യം എന്നെ വായിച്ചുകേൾപ്പിക്കയും, അനന്തരം ദ്രുതഗതിയിലെങ്കിലും എന്റെ ഒരു സ്നേഹിതൻമുഖേന ഇതൊരിക്കൽകൂടി വായിക്കയും ചെയ്തെങ്കിലും വിഷയഗൗരവത്തിന്ന തക്ക ഒരു സൂക്ഷ്മപഠനം നിഷ്കർഷിച്ചു നടത്തുവാൻ എനിക്ക സാധിച്ചിട്ടില്ലെന്ന സംവദിച്ചു മതിയാവൂ. ഗ്രന്ഥകർത്താവിന്റെ നിർബന്ധം നിമിത്തം ഈ അവതാരിക അല്പം തിടുക്കത്തിൽ കുറിക്കുവാനിടയായുള്ളൂ.

ഇതിവൃത്തത്തെ സംബന്ധിച്ചിടത്തോളം "കല്പപാദപ"ത്തിന്റെ "മൂലം" വിശുദ്ധലിഖിതങ്ങൾതന്നെ. എന്നാൽ, നിതാന്തസംക്ഷിപ്തമായ "വേദപുസ്ത"കത്തിലെ വസ്തുതാംശത്തോട് കവികല്പിതങ്ങളായ ചില ഭാഗങ്ങൾ നാടകകാരന്റെ നിരങ്കുശതയോടും എന്നാൽ സനാതനതത്വങ്ങൾക്കോ വിശ്വാസസത്യങ്ങൾക്കോ അവിരുദ്ധമായും ഇതിൽ ചേർത്തിട്ടുണ്ട്. അത്ഭുതപ്രവർത്തനങ്ങളാലും അപാർത്ഥിവചൈതന്യത്താലും ലോകാഭിവന്ദ്യനായി, "യഹൂദന്മാരുടെ രാജാ"വെന്ന സ്വയം പ്രഖ്യാപിതനായിത്തീർന്ന നസ്രായക്കാരനായ യേശുവിനെ കയ്യാഫാസ് പ്രമുഖന്മാരായ ഇസ്രായേൽ പുരോഹിതന്മാർ വധിക്കുന്നതിന്ന ശ്രമിക്കുന്നതും, ഗുരുശിഷ്യന്മാരിലൊരുവനായ യൂദാസിനെ അവർ വശത്താക്കുന്നതും ആ സ്വാമിദ്രോഹി മുപ്പതു വെള്ളിക്കാശു പുരോഹിതന്മാരിൽ നിന്ന പ്രതിഫലംപറ്റി തന്റെ ദിവ്യഗുരുനാഥനെ ചുംബനംവഴിയായി പടയാളികൾക്ക ചൂണ്ടിക്കാണിക്കുന്നതും, യേശു സ്വസമ്മതത്തോടുകൂടി തന്നെ ബദ്ധനാകുന്നതും, യഹൂദപ്രമാണികൾ പീലാത്തോസിനെ ഭയപ്പെടുത്തി യേശുവിനെ കുരിശിൽ തൂക്കുവാൻ വിധിപ്പിക്കുന്നതും, പ്രകൃതിയുടെ പ്രകമ്പനങ്ങൾക്കിടയിൽ മരിച്ച പ്രകൃതിനാഥൻ തന്റെ പ്രവചനത്തിനനുസരിച്ച് മൂന്നാംദിനം പുനരുജ്ജീവിക്കുന്നതും—എല്ലാം ബൈബിളിലെ വസ്തുതകൾതന്നെ.

കേവലം മുപ്പതു വെള്ളിക്കാശിനുവേണ്ടിമാത്രം ജൂഡാസ് തന്നെയും യേശുവിനെ ശത്രുകരങ്ങളിൽ അർപ്പിക്കുമോ എന്ന സംഗതി ബൈബിൾ നിരൂപകരായ പല പണ്ഡിതന്മാരുടേയും പരിചിന്തനത്തിനു വിഷയീഭവിച്ചിട്ടുള്ളതാണ്. വിഫലീകൃതമോ, ശിഥിലീകൃതമോ ആയ ഏതോ ദുരാശയുടെ ദുഷ്പ്രേരണയാലോ, പുരോഹിതന്മാരുടെ ദുസ്തന്ത്രങ്ങൾക്കു വശഗനായിട്ടോ ആയിരിക്കണം ഒരു നിസ്സാരതുകയായ മുപ്പതു വെള്ളിക്കാശു കോഴ പറ്റി ജൂഡാസ് അതിനിന്ദ്യമായ ആ പ്രതാരണം നിർവ്വഹിച്ചതെന്നാണ് അവരുടെ അഭ്യൂഹം. ഇതനുസരിച്ച് ഈ നാടകകർത്താവും തന്റെ കൃതിക്കു സംഭാവ്യതാഗുണം വർദ്ധിപ്പിക്കുവാൻ ജൂഡാസിന്റെ നിസ്സീമവാത്സല്യത്തിനു ഭാജനമായി ജൂഡിത് എന്നൊരു സഹോദരിയെ സൃഷ്ടിക്കുന്നു. ജഗന്മോഹിനിയായ ഈ യുവതിയുടെ ജാരന്മാരായിരുന്ന കയാഫ്സ് പ്രഭൃതികളായ ദുർന്നീതരായ യഹൂദപ്രമാണികളെന്നും, സാന്മാർഗ്ഗികമതങ്ങളെ സംബന്ധിക്കുന്ന അത്യുൽക്കടനിയമങ്ങൾ പ്രസംഗിച്ചതിനാലും തന്റെ ഏകസഹോദരനെ ശിഷ്യനാക്കി തന്നിൽനിന്നപഹരിച്ചതുമൂലവും ഈ മഹാവേശ്യക്ക് യേശുമഹേശനോടു തീരാത്തവൈരം ജനിച്ചുവെന്നും, ഇവരുടേയും കയാഫ്സ് പ്രഭൃതികളുടേയും ഉപജാപങ്ങളിലുത്ഭവിച്ച കുപ്രചോദനങ്ങളാല് ജൂഡാസ് യേശുവിനെ മുപ്പതുവെള്ളിക്കാശു കൈക്കാണം പറ്റി പ്രതിയോഗികൾക്കേല്പിച്ചുവെന്നുമുള്ള ഒരു കല്പിതാംശമാണ് കവി ഇതിൽ കൂട്ടിച്ചേർത്തിട്ടുള്ളതു്. "വെള്ളയടിച്ച ശവകുടീരങ്ങ"ളെന്ന്, കയാഫ്സ് തുടങ്ങിയുള്ള അന്നത്തെ യഹൂദപ്രമാണികൾ സർവ്വജ്ഞനായ യേശുവിനാൽ അന്നു പരസ്യമായി അധിക്ഷിപ്തരായിരുന്ന കഥയോർക്കുമ്പോൾ ജൂഡിത്തിനെ സംബന്ധിക്കുന്ന കഥാംശം എത്രയും യുക്തിയുക്തവും സംഭാവ്യവുമെന്നതിനു തർക്കമില്ല. മേരി കോറേലിയുടെ "ബാറബാസ്" എന്ന ആഖ്യായികയിൽനിന്നാണെന്നു തോന്നുന്നു ഈ കവിക്ക് ജൂഡിത്തിനെപ്പറ്റിയുള്ള സങ്കല്പമുണ്ടായിട്ടുള്ളതു്. എന്നാല് ബാറബാസ്സിലെ ജൂഡിത്തിൽനിന്ന് സവിശേഷം ഭിന്നയായിട്ടാണ് 'പാപ'ത്തിലെ

ജൂഡിത് ചിത്രിതയായിരിക്കുന്നതെന്നുള്ളതു്, ഗ്രന്ഥകർത്താവിൻെറ അസന്ദാനിതമായ വിഭാവനാഗതിയെ കാണിക്കുന്നു.

പ്രതിപാദനരീതിയെ സംബന്ധിച്ചിടത്തോളം ഈ നാടകതല്ലജം എത്രതന്നെ പ്രശംസിക്കപ്പെട്ടാലും മതിയാകുന്നതല്ല. വിഷയത്തിൻെറ ഗൗരവവും കഥാപാത്രങ്ങളുടെ ലോകോത്തരഗാംഭീര്യവും നിനയ്ക്കുമ്പോൾ ആദ്യന്തം പ്രായേണ പ്രൗഢമായ ഒരു ഭാഷാസരണിയെ സ്വീകരിച്ചതിൽ രചയിതാവിൻെറ ഔചിത്യബോധം സർവ്വഥാ അഭിനന്ദനീയമാണു്. "തള്ളിത്തിങ്ങിക്കലങ്ങിപ്പതകി" ഉതണ്ടുയരുന്ന വികാരപരമ്പരകൾ പരസ്പരം തിരതല്ലുമ്പോൾ ശുഷ്കങ്ങളായ വ്യാകരണനിയമങ്ങളെ ഇടിച്ചുതകർത്തുകൊണ്ടു പായുന്ന അനർഗ്ഗളമായ ശബ്ദപ്രവാഹം തന്നെയാണു്. ആശയപ്രകാശനത്തിനു് അതിലേറെ അനുകൂലിക്കുന്നതെന്നുള്ള സാഹിത്യതത്വം ഇതിലെ പലഭാഗങ്ങളും സ്പഷ്ടമാക്കുന്നുണ്ടു്. പ്രസിദ്ധഗദ്യകാരനായ കാർലൈലിന്റെ അശൃംഖലിതവും വ്യാകരണാതിഗവുമായ ഭാഷാരീതി ആംഗലസാഹിത്യോപാസകന്മാർക്കു് അപരിചിതമല്ലല്ലോ.

ആമൂലാഗ്രം സാമാന്യേന ഗദ്യഭാഷയെ അംഗീകരിച്ച ഉചിതജ്ഞനായ കവി, സുകുമാരവികാരങ്ങളുടെ സ്വച്ഛത്വവും പ്രശാന്തവും സാവധാനവും ഗീതോത്പാദകവുമായ ഉല്ലയാനത്തെ പ്രതിഫലിപ്പിക്കേണ്ട അപൂർവ്വസന്ദർഭങ്ങളിൽ ആപാതമധുരങ്ങളായ ചില ഗാനവല്ലരികൾ ഔചിത്യപൂർവ്വം തൊടുത്തിട്ടുള്ളതു് അനവദ്യവും അനവദ്യവുമെന്നു മാത്രമല്ല ആശാസ്യവും അത്യുത്തമവുമായിട്ടുണ്ടു്.

വികാരോദ്ദീപകമായി വിവിധ രസങ്ങളെ പ്രകടിപ്പിക്കുകയെന്നുള്ളതു് ഏതൊരു സാഹിത്യകാരൻെറയുമെന്ന പോലെ നാടകകൃത്തിൻെറയും കർത്തവ്യമത്രെ. ഗ്രന്ഥകാരന്റെ ഭാവനാഭിത്തിയിൽ തട്ടി പ്രതിഫലിക്കുന്ന വികാരവീചികൾ തന്നെയാണല്ലോ ഭിന്നരസപ്രദർശകരായ കഥാപാത്രങ്ങൾ പ്രകാശിപ്പിക്കുന്നതു്. സ്വവിശേഷപ്രകീർത്തിതനായ ക്രിസ്തുവിൻെറ, ഏതുകാലത്തിൽതന്നെ മാനുഷവും ഏറ്റാലു്

ഐശ്വൎയ്യമായ, ധൎമ്മധീരപ്രശാന്തത അവാച്യവും അത്ഭുതാവഹവുമായ ഔദാത്ത്യത്തോടുകൂടി പ്രകടിപ്പിക്കുവാൻ ക്രിസ്ത്യേതരനായ മി. പന്മനാഭപിള്ളക്കു കഴിഞ്ഞിട്ടുണ്ടെന്നു പറഞ്ഞാല് അതുതന്നെ അദ്ദേഹത്തിന്റെ അനന്യോപലഭ്യമായ കലാകൗശലതയും സൂക്ഷ്മനിരീക്ഷണവിചക്ഷണതയും പ്രകൃതിനിൎദ്ധാരണനൈപുണിക്കും മൂൎദ്ധാഭിഷിക്തോദാഹരണമാണു്. കയാഫസിന്റെയും ജൂഡിത്തിന്റെയും വൈരനിൎയ്യാതനാൎത്ഥമുള്ള കുതന്ത്രങ്ങളെ പ്രകാശിപ്പിക്കുന്ന പ്രഭാഷണങ്ങളില് പരിസ്ഫുരിക്കുന്ന രൌദ്രരസവും, അധൎമ്മാചരണത്താല് പ്രക്ഷുബ്ധമായിത്തീൎന്ന അന്തഃകരണംനിമിത്തം പരിഭ്രാന്തരായ ജൂഡാസ്, പീലാത്തോസ്, കയാഫസ്, ജൂഡിത് മുതലായവരുടെ ഉന്മത്തപ്രലപനങ്ങളില് ബീഭത്സഭയാനകങ്ങളുടെ സങ്കലനംകൊണ്ടും കപാലഗിരിയിലെ പരമയാതനാവേളയിലുള്ള പ്രകൃതിക്ഷോഭരംഗത്തില് അത്യുഗ്രമാകുന്ന ഭയാനകാദ്ഭുതങ്ങളുടെ സമ്മേളനംകൊണ്ടും ഉണ്ടാകുന്ന മിശ്രരസവും, രാജാധികാരദ്യോതകങ്ങളായ ചില പ്രഭാഷണങ്ങളില് റോമൻ ഗവൎമ്മെന്റിലും ജനഹിതപ്രാതികൂല്യങ്ങളായ ചില ഭാഷണങ്ങളില് കയാഫസിലും കാണുന്ന വീരരസവും, മഗ്ദലനമറിയം, ജൂഡിത്, ജറുസലേംപുത്രിമാർ മുതലായവരുടെ വിലാപങ്ങളിലും, വിശിഷ്യ യേശുവിന്റെ കപാലമലയിലേക്കുള്ള യാത്രയിലും ക്രൂശാരോഹണത്തിലും അനുഭവപ്പെടുന്ന കരുണരസവും, അരാതികളുടെ ഉപാലംഭങ്ങളിൽ സൎവ്വത്ര കളിയാടുന്ന ഹാസ്യരസവും മി. പിള്ളയുടെ 'പാരിജാത'ത്തിലുള്ള രസവൈവിധ്യത്തിനു ഉത്തമലക്ഷ്യങ്ങൾ തന്നെ.

ഈ കൃതിയില് ശൃംഗാരത്തിനുള്ള സ്ഥാനത്തെപ്പറ്റിയാണു് അടുത്തപടിയിൽ ചിന്തിക്കാനുള്ളതു്. പ്രശാന്തവിരാഗിയും സനാതനബ്രഹ്മചാരിയുമായ ക്രിസ്തുദേവന്റെ ചരിത്രത്തില് ശൃംഗാരപ്രകാശകങ്ങളായ രംഗങ്ങൾ തികച്ചും അസ്ഥാനസ്ഥങ്ങളാണെന്നു ശങ്കിക്കുന്ന ചിലരുണ്ടായിരിക്കാം. വിശ്വമോഹിനിയായ ജൂഡിത്തിന്റെ ലീലാവിലാസങ്ങൾ പ്രകടിതങ്ങളാകുന്നിടത്തെ ശൃംഗാരത്തെപ്പറ്റി

ചിന്തിക്കുകതന്നെ. സങ്കല്പകല്പിതയായ ഈ "പ്രതിനായിക"യുടെ ആവശ്യൗചിത്യങ്ങളെപ്പററി നേരത്തെ പ്രസ്താവിച്ചിട്ടുള്ളതാണ്. നിതാന്തനിസ്സംഗനായ "നക്ഷത്രത്തിലെ യോഗി" ഏകാന്തപ്രേമപൂർവ്വം ആഘ്രാണിച്ചിരുന്ന അഭൗമസുരഭിലസുമംതന്നെയാണ് ചാരിത്രം. ഈ സാധ്വീയ സൂനപ്രവേകത്തെ, ശരീരികളെസ്സംബന്ധിച്ചിടത്തോളം കേവലം അപ്രാപ്യവും തന്നിമിത്തം അയഥാർത്ഥവുമായ ഒരുതരം മൃഗതൃഷ്ണികയെന്ന് സാവജ്ഞം സങ്കല്പിച്ച "പുറംതള്ളിയ" ജൂഡിത്തിന് യേശുവിനോടുണ്ടാകാവുന്ന വിദ്വേഷം എത്രതന്നെ ഉല്ക്കടമായിരിക്കയില്ല! ജൂഡിത്തും അവളുടെ "രഹസ്യകാമം" ക്രിസ്തുവിനെ വെറുത്തത് അദ്ദേഹം ഒരു അചഞ്ചലധർമ്മപ്രബോധകനായിരുന്നതുകൊണ്ടുമാത്രമത്രെ. വിഷയസുഖങ്ങളുടെ ന്യായാതിരിക്തവും അപ്രതിഹതവുമായ മൃഗീയാസ്വാദനത്തിനുവേണ്ടി അന്ധമായ പ്രതികാരത്തെ സംവരിച്ച് ധർമ്മത്തെ ഇരത്താൻ ശ്രമിക്കുകയെന്നുള്ളതു ലോകത്തിൽ അശ്രുതപൂർവ്വമല്ല. ജീവിതത്തിന്റെ അശുദ്ധവും പരിശുദ്ധവുമായ വശങ്ങളെ പ്രകടിപ്പിക്കുവാൻ നിർബന്ധിതനായ കവിയ്ക്കു ജൂഡിത്തിനെ രംഗപ്രവേശംചെയ്യിച്ച് അവളുടെ തനിനിറം വെളിപ്പെടുത്താതെ നിവൃത്തിയില്ല. അധാർമ്മികമായ ഈ വശം ധാർമ്മികമായ മറുവശത്തിനു മാററുകൂട്ടുന്നതേയുള്ളൂ. പരഭാഗംകൊണ്ടു വസ്തുകൾക്കു ശോഭ കൂടുമല്ലോ: വിലാസവതിയായ ഒരു മഹാഗണികയെ ഇത്രമാത്രം സഭ്യതയോടുകൂടി പ്രകടിപ്പിച്ച് അവളുടെയും അവളെ സംബന്ധിച്ചവരുടെയും ജീവിതത്തിന്റെ ദുർഗന്ധദുസ്സഹമായ അശ്ലീലതയെ പാഠകന്മാരുടെയും പ്രേക്ഷകന്മാരുടെയും ഭാവനാമുകരത്തിൽ പ്രതിഫലിപ്പിക്കയും അങ്ങനെ, യൂദപ്രമാണികളെപ്പററി ക്രിസ്തുനാഥൻ പ്രയോഗിക്കാറുണ്ടായിരുന്ന "ധവളീകൃതശവഗർത്തങ്ങൾ" എന്ന പദങ്ങളുടെ അർത്ഥവ്യാപ്തി സരസമായി വ്യാഖ്യാനിക്കയുംചെയ്ത ഗ്രന്ഥകാരൻ ശ്ലാഘനീയൻതന്നെ.

ഈ 'ലോകമോഹിനി'യുടെ ദുർവ്വിലാസങ്ങളിൽ കാണുന്ന ദുഷിച്ച രസാവശേഷമാണ് രസികചക്രവർത്തി

യായ സാക്ഷാൽ ശൃംഗാരമെന്നു് ഞാനും തെറ്റിദ്ധരിക്ക ന്നു്. സാക്ഷാത്തായ സ്നേഹത്തിന്റെ—അനവദ്യമായ പ്രേമത്തിന്റെ—യഥാർത്ഥപ്രകടനമുള്ളിടത്തുമാത്രമേ ശൃംഗാരത്തിനു പ്രസക്തിയുള്ളുവെന്നാണു തോന്നുന്നതു്. "സ്നേഹം എങ്ങനെയിരിക്കും?" എന്നു കൂസൽകൂടാതെ ചോദിക്കുന്ന ജൂഡിത്തിന്റെ ചേഷ്ടാവിശേഷങ്ങൾ സാക്ഷാൽ ശൃംഗാരപ്രദ്യോതകമാണോ? ഉചിതജ്ഞനായ ഗ്രന്ഥകാരൻ തത്താദൃശയായ,—സ്നേഹമെന്താണെന്നറിയാൻവയ്യാത്ത—ആ കലടാകലക്കുടസ്ഥയെ അഞ്ചാംരംഗത്തിൽ കാണിച്ചുതന്നതിനുശേഷം, ഇതാ അടുത്ത രംഗത്തിൽ മേരിമഗ്ദലേനെ പ്രവേശിപ്പിച്ചുകൊണ്ടു് സാക്ഷാൽ സ്നേഹത്തിന്റെ, അസങ്കരമായ നിഷ്കാമദിവ്യപ്രേമത്തിന്റെ, മായിതിയും മാധുര്യവും നമ്മെ കാണിക്കുന്നു. ഇവിടെയാണു് വിശിഷ്ടമായ—കലർപ്പില്ലാത്ത—ശൃംഗാരം അതിന്റെ അമൂല്യദിവ്യഭൂഷകളോടുകൂടി ആടിപ്പാടുന്നതു്. ഈ രംഗം ദർശിക്കുമ്പോഴത്രെ ഏതു സഹൃദയനും താനറിയാതെ "സ്നേഹമാണഖിലസാരമൂഴിയിൽ" എന്നുരുവിട്ടുപോകുന്നതും. ഐഹികത്തിലെന്നല്ല ആമുഷ്മികത്തിലെയും അഖിലസാരമായ ഈ അകളങ്കസ്നേഹത്തിന്റെ സിംഹാസനത്തിലിരുന്നു് അഖിലാണ്ഡകടാഹത്തെ ഭരിച്ചാനന്ദിപ്പിച്ചുപോരുന്ന യഥാർത്ഥശൃംഗാരത്തെത്തന്നെയായിരിക്കണം സൂക്ഷ്മദൃക്കുകളായ പൗരസ്ത്യർഷിമാർ 'രസരാജ'പട്ടം കെട്ടിച്ചിട്ടുള്ളതു്. ഒരുകാലത്തു ജൂഡിത്തിനെപ്പോലെതന്നെ സ്നേഹമെന്താണെന്നറിയാതെ പുളത്താടിനടന്നിട്ടു് ഒടുവിൽ പ്രേമസ്വരൂപനായ ക്രിസ്തുഭഗവാനിൽ നിന്നു് യഥാർത്ഥസ്നേഹത്തിന്റെ മാധുര്യം ഗ്രഹിച്ചു് 'നിത്യകല്യാണി'യായിത്തീർന്ന മേരിമഗ്ദലേനെ മി: പത്മനാഭപിള്ള സാക്ഷാൽ സംസ്കാരകാരകമായ ശൃംഗാരരസവിധാനത്തോടുകൂടിത്തന്നെ ചിത്രീകരിച്ചിട്ടുണ്ടു്.

മഹത്തമവും അനൗപമ്യവുമായ ശൃംഗാരത്തിന്റെ പരമകാഷ്ഠതന്നെയാണു് ശാന്തി അഥവാ ശാന്തരസം. ഇതുതന്നെയാണു് ഈ 'കല്പപാദപ'ത്തിലെ അംഗിയായ രസവും. ധർമ്മധീരശാന്തനായകനായ ക്രിസ്തുവിന്റെയും, അപൂർവ്വം

ചില സന്ദർഭങ്ങളിൽ പ്രത്യക്ഷയാകുന്ന കന്യാംബയുടെയും അലോകസാധാരണനായ "മെലീഷ്യറി"ന്റെയും സംഭാഷണങ്ങളിൽ അവിച്ഛിന്നമായി പ്രദർശിതമാകുന്ന ശാന്തരസം പ്രേമജന്യമായ പരാർത്ഥതയിൽ നിന്നുണ്ടാകുന്ന മഹാസഹനത്തിൽ തന്നെയാണല്ലോ അന്തർഭവിച്ചിരിക്കുന്നത്. ഗദ്സേമനിലെ യേശുവിന്റെ പ്രാർത്ഥനാരംഗങ്ങളും, കാൽവരിയിലെ സഹനവും മിതഭാഷണങ്ങളും, അത്ഭുതരസത്തോടെ നിർവ്വഹിക്കപ്പെടുന്ന അന്ത്യരംഗത്തിൽ ക്രിസ്തുവിന്റെ ശാന്ത്യുച്ചാരണവും ഈ ശാന്തരസത്തെ എത്ര ഹൃദ്യവും ഗംഭീരവുമായ രീതിയിൽ പ്രദർശിപ്പിക്കുന്നില്ല!

പാത്രസൃഷ്ടിയിൽ കവി വരുത്തിയിട്ടുള്ള വൈചിത്ര്യവും ദീക്ഷിച്ചിട്ടുള്ള ഔചിത്യവും എത്രയെന്നാണിനി പരിശോധിക്കുവാനുള്ളത്. നായകനായ യേശുവിനെ സ്വതന്ത്രനും സുന്ദരനും നിർഭയനും ഗംഭീരനും അതിമാത്രം പ്രശാന്തനുമായി കവി ചിത്രീകരിച്ചിരിക്കുന്നു. ദിവ്യനും ധർമ്മനിരതനുമായ ക്രിസ്തു ആശയപുഷ്ടങ്ങളായ തന്റെ മിതഭാഷണങ്ങളിൽ മനുഷ്യനായ അമാനുഷനായിത്തന്നെ പ്രകാശിക്കുന്നു. നായികാപീഠത്തിൽ ആരെയാണു പ്രതിഷ്ഠിച്ചിരിക്കുന്നതെന്നുള്ളത് തീരെ സന്ദേഹാതീതമല്ല. കന്യാംബികയെ ഇതിൽ വളരെ ചുരുക്കം സന്ദർഭങ്ങളിൽ മാത്രമേ രംഗപ്രവേശം ചെയ്യിച്ചിട്ടുള്ളുവെങ്കിലും പരിപൂർണ്ണമനുഷ്യത്വത്തെ പ്രതിനിധീകരിക്കുന്ന ആ ദേവിയെ എത്രയും വിജയപൂർവ്വം ചിത്രീകരിക്കുവാൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട്. താദൃശനായ ഏകസുതന്റെ നിസ്സീമപീഡാനുഭവത്തെ അവർണ്ണ്യസഹനത്തോടെ സഹിക്കുന്ന ആ ചാരിത്രധാമത്തിന്റെ പ്രശാന്തകോമളമായ വ്യക്തിത്വം നായകനായ ക്രിസ്തുവിന്റെ അത്യുന്നതയോജ്യമായ വിധത്തിൽ ചിത്രിതമായിരിക്കുന്നു. ക്രിസ്തുവിന്റെ പരമയജ്ഞത്തെ നിർവ്വഹിക്കുന്നതിൽ സ്വപുത്രോചിതമായ തൂഷ്ണീകസഹനത്തോടുകൂടി സഹകരിച്ചു സഹായിച്ചിട്ടുള്ള ധർമ്മാധിക പ്രശാന്തയെന്ന നിലയിൽ "പാദപ"ത്തിലെ നായികാത്വത്തിന് ഈ ദിവ്യാംബ തന്നെയാണർഹയായിട്ടുള്ളത്.

കറയററ ദിവ്യപ്രേമത്തിന്നു വിധേയയായി, ''മാനസം ഭഗവദംഘ്രിപങ്കജ ധ്യാനധാരയിലുറ''പ്പിച്ചു പ്രത്യക്ഷയാകുന്ന മേരിമഗ്ദലേനെ വളരെ മനോഹരമായ ഒരു കഥാപാത്രമായിത്തന്നെ കവി സൃഷ്ടിച്ചിരിക്കുന്നു.

സൗന്ദര്യത്തിന്റെ ഉന്മാദത്താലും സംഭവങ്ങളുടെ ദുഷ്പ്രേരണയാലും ഒരു മഹാവേശ്യയായിത്തീർന്ന ജൂഡിത്തിനെയും മറക്കാത്ത തരത്തിൽ കി: പിള്ള എത്രയും ഹൃദ്യമായി ചിത്രീച്ചിട്ടുണ്ട്. ക്രിസ്തുവിനെ നിഹനിക്കുന്നതിന് സർവാത്മനാ പ്രയത്നിക്കുന്ന ഒരു പ്രതിനായികയായിട്ടാണ് കല്പപാദപം കാൽവരിയിൽ പ്രതിഷ്ഠിതമാകുന്നതുവരെ അവളെ നാം കാണുന്നത്. അവളുടെ പരിശ്രമം തളിർത്തു്, പൂത്തു്, സാഫല്യമടഞ്ഞു. എന്നാൽ യേശുവിന്റെ മരണവും ജൂഡാസിന്റെ ആത്മഹത്യയും ദർശിച്ചതോടുകൂടി ജൂഡിത്ത് പാടേ പകരുന്നു. സ്നേഹമെന്തെന്നറിയാതിരുന്ന ആ കരളിനിക്ക് സ്നേഹാവിഷ്കരണമുണ്ടായി! സ്നേഹസ്വരൂപനായ പ്രാണനാഥനെ കണ്ടുകിട്ടാത്തതുള്ള ദുസ്സഹദുഃഖത്തിനു വിധേയയായി അങ്ങനെ ദിവ്യവും അദൃഷ്ടപൂർവവുമായ വിപ്രലംഭശൃംഗാരത്താല് വിഭൂഷിതയായി സർവക്കം അഭികാമ്യയായ സംസ്കൃതമോഹിനിയായി പശ്ചാത്താപപരിപൂതയായ മേരിമഗ്ദലേന്റെ പരിപാവനാങ്കലങ്ങളില് ശിഷ്യസമാനയായി പ്രത്യക്ഷപ്പെടുന്ന ജൂഡിത്തിനെത്തന്നെയായിരിക്കണം കാവ്യനായികയായി ഉദ്ദേശിച്ചിരിക്കുന്നത്.

യേശുവിന്റെ മരണംമൂലം വ്യക്തിഗതവും ക്ഷിപ്രകൃതവുമായ ഒരു പരിവർത്തനസാകല്യത്തിനു വിഷയീഭൂതയായ ജൂഡിത്തിനെക്കൂടാതെ ജൂസാസ്, ബാറബാസ് എന്നു രണ്ടു കഥാപാത്രങ്ങളെയും, രണ്ടു പ്രത്യേകരീതികളില് ക്രിസ്തുവിന്റെ ചരമം സ്പർശിച്ചു രൂപാന്തരപ്പെടുന്നതായി കവി പ്രാധാന്യത്തോടെ ചിത്രീകരിക്കുന്നു. യേശുവിന്റെ ദിവ്യത്വത്തെ പിലാത്തോസിന്റെ അരമനമുതല് അല്പാല്പമായി ഗ്രഹിക്കയും, മെല്ഷ്യറിന്റെ പ്രേരണയോടുകൂടി, ജൂഡിത്തിന്റെ വഞ്ചനാദുഷ്ടമായ ഹൃദയത്തിലെ പ്രേമാഭാസത്തിനുള്ള നികൃഷ്ടതമമായ ദുസ്സഹരസത്തെ കണ്ടറിഞ്ഞ് തന്റെ പാപമാ

ഷ്ടങ്ങളെപരിപൂർണ്ണമായി ത്യജിക്കയും, ഇങ്ങനെ സാവധാനം മാനസാന്തരം പ്രാപിക്കയുംചെയ്യുന്ന ഒരു സാധാരണ പാത്രമായിട്ടാണു് കലടാമനാവനും കൊലപാതകിയുമായ ബാറബാസിനെ കവി നമുക്ക കാണിച്ചുതരുന്നതു്. പ്രാപഞ്ചികമായ മമതാബന്ധങ്ങൾക്ക വിധേയനായി ഭൗതികമായ ദുരാശകളുടെ പ്രലോഭനങ്ങൾമൂലം അസ്വസ്ഥചിത്തനായി, അന്തഃകരണത്തിന്റെ സുസ്പഷ്ടമായ പ്രേരണകളെയും ദിവ്യാവിഷ്കരണങ്ങളെയും വിഗണിച്ചുതള്ളിക്കൊണ്ടു്, ഏകകാലത്തിൽ പരവഞ്ചനയും ആത്മവഞ്ചനയും അനുഷ്ഠിച്ചതിന്റെശേഷം ഒടുവിലു് നൈരാശ്യഗർത്തത്തിലാണ്ടു് ആത്മനാശമനുഭവിക്കുന്ന ഒരു "ഗുരുദ്രോഹി"യുടെ ഭയങ്കരാവസ്ഥയാണു് യൂദാസിലു് കവി രേഖപ്പെടുത്തിയിരിക്കുന്നതു്.

അസന്മാർഗ്ഗികജീവിതത്തിന്റെ അവ്യാഹതമായ പുരോഗമനത്തിനുവേണ്ടി നീതിയെ നിർദ്ദയമായി നിഹനിച്ചു പൗരോഹിത്യത്തിന്റെ പരിപാവനതയെ മലിമസമാക്കി അവസാനനിമിഷംവരെ പശ്ചാത്താപ പ്രതിഷേധിയായി വൈചിത്ര്യമടയുന്ന കയാഫസ്സും, ധർമ്മധീരതയുടെ അഭാവത്താലു് പരപ്രേരണയ്ക്കടിമയായി അധർമ്മം പ്രവർത്തിച്ചു് അന്തരാത്മാവിൽ അനന്താസ്വാസ്ഥ്യമനുഭവിക്കുന്ന പീലാത്തോസു് ഗവർണ്ണരും യഥായോഗ്യം ചിത്രീകൃതരായിട്ടുണ്ടു്.

ഉപരിപ്ലവദൃഷ്ട്യാ അകാരണമായും, സാമാന്യരീത്യാ അവ്യാഖ്യേയമായും അന്തരംഗത്തിൽ അന്തരാന്തരാ പൊന്തിവരുന്ന പ്രചോദനവിശേഷങ്ങളെ രംഗപ്രകടനംചെയ്യുന്നതിനു് ചില പാശ്ചാത്യനാടകകാരന്മാരെ അനുകരിച്ചു സൃഷ്ടിച്ചിട്ടുള്ള ഒരു അവ്യക്തപാത്രമാണു് മെല്ഷ്യർ. ഈയാളെപ്പോലെ ഊരും പേരും ഇല്ലാതെ,—അല്ലെങ്കിൽ വെളിവാക്കാതെ,—കാണപ്പെടുന്ന ശരീരാശ്രയന്മാർ അലോകസാധാരണരെങ്കിലും കേവലം അസംഭവ്യരല്ല. അസാധാരണമായ ഒരു മഹാസംഭവത്തിന്റെ പ്രകടനത്തിലു് അധാ

ധാരണനായ രമല്ഷ്യറിനെ അസാമാന്യവ്യക്തികളോടുകൂടി സൃഷ്ടിച്ചു മി; പത്മനാഭപിള്ളയുടെ ഔചിത്യബോധവും വിജയവും ഒരുപോലെ പ്രശംസനീയമായിരിക്കുന്നു.

ക്രൂശാരോഹണാനന്തരമുള്ള രംഗങ്ങളുടെ സാംഗത്യത്തെപ്പററി രണ്ടുവാക്കു പറയാതെ ഈ അവതാരിക ഒട്ടെങ്കിലും പൂർത്തിയാകയില്ല. ഏകധാ ശോകപര്യവസായിയും അന്യഥാ തോഷപര്യവസായിയുമായ കാൽവറിയിലെ മഹാത്യാഗത്തിന്റെ അന്ത്യത്തില് തത്തൽകാർമ്മികന്റെ "അവസാനിച്ചു" (Consummatum est) എന്ന സമുചിതവും അർത്ഥനിർഭരവുമായ 'ഭരതവാക്യ'ത്തോടുകൂടി നാടകം സമാപിപ്പിക്കാമായിരുന്നുവെന്ന പക്ഷക്കാർ ഉണ്ടായേക്കാം. വികാരങ്ങളുടെ മൂർദ്ധന്യാവസ്ഥയിലുള്ള ഈ വിരാമം സാമാന്യതോതനുസരിച്ചു് കലാപരമായ ഒരു അവിശേഷിതവിജയത്തില് പര്യവസാനിക്കുമെന്നുള്ളതു തീർച്ചതന്നെ. എന്നാല് അസാമാന്യനായകനോടുകൂടിയ "കല്പപാദപ"ത്തെ സാമാന്യതോതുകൾകൊണ്ടു് കണ്ടളച്ചുനിരാകരിക്കുന്നതു് അത്രശരിയായിരിക്കയില്ല. ക്രിസ്തുചരിതത്തിൽ ഉത്ഥാനരംഗം അത്യാദൃതപ്രാധാന്യമുള്ളതാണല്ലോ. മൂന്നാംദിനം താൻ പുനരുജ്ജീവിക്കുമെന്നുള്ള പ്രവചനത്തിന്റെ പൂർത്തീകരണംകൂടി കാണാതെ കഥയുടെ അവസാനം കണ്ടുവെന്നു പറഞ്ഞുകൂട. കപാലഗിരിവരെ വികാരതരളിതരായി കഴിഞ്ഞുകൂടുന്ന പ്രേക്ഷകരിൽ ഭക്തിരസത്തിന്റെ പ്രശാന്തവ്യാപാരങ്ങൾക്കു് അവസരം നല്കുന്ന രംഗങ്ങളും ക്രൂശാരോഹണാനന്തരമുള്ളവയത്രെ. ഉത്ഥാനരംഗം അത്ഭുതത്തിന്റെയും ആനന്ദത്തിന്റെയും ശാന്തിയുടെയും ഭക്തിയുടെയും സമ്മേളനംകൊണ്ടു് അത്യന്തം ഹൃദ്യമായിരിക്കുന്നതിനുപുറമേ, നായകൻ, അതികാമ്യമായ ശാന്തിവചസ്സുകളില്, നിതാന്തസുന്ദരമായ ഭരതവാക്യം ചൊല്ലി തിരോഭൂതനാകുന്നതുകൊണ്ടു് ഈ അന്തിമരംഗങ്ങൾ സർവധാ സംഗതവും അനേകധാ അപരിത്യാജ്യവുംതന്നെ.

ഒരു ദൃശ്യകാവ്യമായ "കല്പപാദപ"ത്തെ രംഗപ്രകടനം ചെയ്യുന്ന വിഷയത്തില് വളരെ നിഷ്കർഷം ചെയ്യേണ്ടതുണ്ടു്. തികഞ്ഞ പാണ്ഡിത്യം, കറയററ സഹൃദയത്വം,

വാസനായത്തവും അഭ്യസനോപാത്തവുമായ കലാകൗശലം, മനുഷ്യലോകപ്രകൃതിനിർദ്ധാരകമായ അവേക്ഷണ ദക്ഷത സർവ്വോപരി അധർമ്മഭീതവും സന്മാർഗ്ഗനിരതവുമായ സ്വഭാവ വൈമല്യം—ഇത്യാദി ശ്രേഷ്ഠഗുണങ്ങളാൽ സവിശേഷം അനുഗൃഹീതരായ നടന്മാരുടെ സാവധാനവും ഏകാഗ്രവുമായ ചിരപരിശ്രമം [illegible]ത്തിന്റെ വിജയശ്രീയുതമായ അരങ്ങേറ്റത്തിനു് അത്യാവശ്യകമാണു്. പത്തു സംവത്സരത്തിലൊരിക്കൽ മാത്രം നടത്തപ്പെടാറുള്ള ക്രിസ്തുചരിതാഭിനയംകൊണ്ടു് വിശ്വവിഖ്യാതമായിത്തീർന്നിട്ടുള്ള ഓബർ അമർഗൗൺ ഗ്രാമത്തിലെ (ജർമ്മനി) നിവാസികൾ പ്രസ്തുതാഭിനയത്തിനു വേണ്ടി ചെയ്യുന്ന സനിഷ്കർഷങ്ങളായ സജ്ജീകരണങ്ങൾ "കല്പപാദപം" അഭിനയിക്കാൻ കരുതുന്നവർ അറിഞ്ഞിരിക്കേണ്ടതാണെന്നഭിവ്യഞ്ജിപ്പിക്ക മാത്രമേ, ഇപ്പോൾ തന്നെ ക്രമാധികമായി ദീർഘിച്ചുപോയ ഈ അവതാരികയിൽ കരണീയമായുള്ളൂ. ഗ്രന്ഥകാരന്റെ നിർദ്ദേശങ്ങളെ അനുയാനംചെയ്തും ഉല്ലംഘിച്ചുമുള്ള അനാശാസ്യമനോധർമ്മപ്രകടനങ്ങൾ പ്രായേണ '[illegible]'ത്തിൽ തന്നെയായ കലാശിക്കു. നാടകരംഗങ്ങളെ സൗവർണ്ണശബളങ്ങളാക്കി അലങ്കോലപ്പെടുത്തുന്ന തമിഴ് നാടകക്കാരുടെ ഔചിത്യരാഹിത്യം മലയാളനാടകക്കാരിലും സംക്രമിച്ചുകഴിഞ്ഞിട്ടുണ്ടു്. ഖഡ്ഗധനായി, വില്ലും അമ്പും ധരിച്ചു് സൂതസമേതം പ്രവേശിക്കുന്ന ദുഷ്ഷന്തമഹാരാജാവു് വേണമെങ്കിൽ 'മൃഗമോടെ വഴിയിൽ ധാവതി മാനിതാ'' എന്നോ മറ്റോ പാടിത്തകർത്തുകൊള്ളട്ടെ! സഹിക്കാം. എന്നാൽ സർപ്പദംശമേറ്റു മരിച്ച ഏകജാതന്റെ—രോഹിതാശ്വന്റെ—മൃതശരീരത്തോടുകൂടി അനുവാദംകൂടാതെ ചുടുകാട്ടിൽ കടന്ന ചന്ദ്രമതിയെ സമീപിക്കുന്ന ഹരിശ്ചന്ദ്രൻ—"ആണ്ടിയിതിനെ ചെന്തൂർ വേലാണ്ടി"യോ "ആണ്ടിപ്പണ്ടാര"മോ പാടി "അപ്ലാസ്"" മേടിക്കുന്നതു സഹിക്കവയ്യാ. തീർച്ചതന്നെ. പീലാത്തോസിന്റെ ന്യായാസനത്തിങ്കലേയ്ക്കു് ബന്ധിക്കപ്പെട്ട കൈകളോടുകൂടി ആനയിക്കപ്പെട്ട ക്രിസ്തുവോ, കുരിശു ചുമന്നുകൊണ്ടു് കപാലഗിരിയെ ലക്ഷ്യമാക്കി നടക്കുന്ന ഏകപുത്രനെ മദ്ധ്യമാർഗ്ഗം അഭിമുഖീകരിക്കുന്ന ഏകാന്തദുഃഖാർത്തയായ കന്യ

കാമേറിയോ, പ്രവേശനപ്പാട്ടായി 'ഗാന്ധിസന്യാസി''യോ 'ശൃംഗാരലഹരി''യോ പൊടിപാറ്റി, പ്രേക്ഷകസമക്ഷം, ഹാർമോണിസ്റ്റിനെ കൊന്യുകത്തിച്ച് «വൺസ്‌മോർ'' അർഹിക്കുന്നതു കണ്ടു സഹിക്കാൻ കയാഫാസ് പ്രഭൃതികളായ അന്നത്തെ യഹൂദപ്പരിഷതന്നെ വേണം.

ഇത്ര സ്തുത്യർഹവും വിജയോപേതവുമായി, ക്രിസ്തുനാഥന്റെ പരിപാവനചരിതത്തെ രംഗപ്രയോഗയോഗ്യമാക്കി കൈരളിയെ അനുഗ്രഹിച്ച മി. പത്മനാഭപിള്ള കേരളീയരായ സകലരുടെയും, വിശിഷ്യ. കേരളീയക്രൈസ്തവരുടെയു , അകൈതവ കൃതജ്ഞതയ്ക്കും, അഭിനന്ദനാനുമോദനങ്ങൾക്കും അർഹൻതന്നെ. ഒരു തികഞ്ഞ ഹിന്ദുവായ മി: പിള്ള ഈ വിശിഷ്ടകൃതിമൂലം കേരളീയരായ ക്രൈസ്തവരക് ക്രിസ്തുവിന്റെ മഹാതത്വങ്ങൾ ഹൃദ്യമായി വെളിപ്പെടുത്തിക്കൊടുത്തുവെന്നുള്ളതുകൊണ്ട് അവരുടെ ഉള്ളഴിഞ്ഞ കൃതജ്ഞതയ്ക്കും അദ്ദേഹം സവിശേഷം പാത്രമായിട്ടുണ്ട്. എന്റെ മാന്യസ്നേഹിതന്റെ ഏതദ്വിഷയകമായ ഈ പ്രഥമോദ്യമംതന്നെ ഇത്ര വിജയശ്രീലാളിതമായിത്തീർന്നതിൽ അദ്ദേഹത്തെ ഹാർദ്ദമായി അഭിനന്ദിക്കയും തന്റെ ഗാഢമായ പഠനവും പരിശ്രമവും തുടർന്ന് ഏതാദൃശങ്ങളായ ക്രൈസ്തവസാഹിത്യോപഹാരങ്ങൾകൊണ്ട് കൈരളിയെയും കേരളീയരെയും തന്നോട്ടുകൂടുതൽ ഋണാനുബദ്ധരാക്കാനിടയാകട്ടെ എന്ന് അകമഴിഞ്ഞാശംസിക്കയും ചെയ്തുകൊണ്ട്, ഞാൻ 'കല്പപാദപ''ത്തെ സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളട്ടെ.

സെൻറുബർക്കുമാൻസ്
കാളേജ്,
ചങ്ങനാശ്ശേരി,
12—9—1934.

ഫാദർ എബ്രഹാം വടക്കേൽ,
ബി. എ. പി. എച്ച്. ഡി. ഡി. ഡി.,
വൈസ് പ്രിൻസിപ്പൽ.

# പ്രധാന പാത്രങ്ങൾ

1. ക്രിസ്തു
2. കയാഫസ് — യഹൂദപുരോഹിതപ്രധാനി
3. അന്നാസ് — കയാഫസിന്റെ ശ്വശുരനും മുമ്പ് പുരോഹിതപ്രധാനിയായിരുന്നിട്ടുള്ള ആളും
4. ജൂഡാസ് — ക്രിസ്തുവിനെ വഞ്ചിച്ച ശിഷ്യൻ
5. പീറ്റർ
6. ജെയിംസ്
7. ജോൺ
8. തോമസ്
9. ഫിലിപ്പ്

(6–9) മററു ക്രിസ്തുശിഷ്യന്മാർ

10. പീലാത്തോസ് — റോമാഗവർണ്ണർ
11. മെൽഷിയാർ — അജ്ഞാതനും വൈദേശികനും ജ്ഞാനിയുമായ ഒരു ക്രിസ്തുഭക്തൻ
12. അരിമത്തിയാജോസഫ് — ക്രിസ്തുവിന്റെ അപൂർവം യഹൂദഭക്തന്മാരിൽ ഒരാൾ
13. ബാറബാസ് — ഒരു വിപ്ലവകാരി, കൊലപാതകി, ബന്ധനസ്ഥൻ
14. ഹാനൻ — ഒരു കള്ളൻ
15. സക്കറിയാസ് — ജൂഡിത്തിന്റെ ഒരു കാമുകൻ
16. ഇസ്കാരിയട്ട് — ജൂഡാസിന്റെ അപ്പൻ
17. സൈമൺ — സൈറീൻകാരനായ ഒരു ഭീമകായൻ
18. ഭടന്മാർ, കൊലയാളികൾ, ഹോട്ടൽകാരൻ, പശ്ചാത്തപിച്ച കള്ളൻ മുതലായവർ
19. കന്യകാമേരി
20. മഗ്ദലനമേരി
21. മാർത്ത — മഗ്ദലനയുടെ സഹോദരി
22. ജൂഡിത്ത് — ജൂഡാസിന്റെ സഹോദരി
23. ഇസബെൽ — ജൂഡിത്തിന്റെ സഖി.

---

## രംഗം ഒന്ന്

[കയാഫ്സിന്റെ ഗൃഹം. സായാഹ്നം]

[രാജോചിതമായി അലങ്കരിച്ചിട്ടുള്ള ഒരു മുറി. അന്നാസ് ഒരു കസാലയിൽ ഒരുവശം ചാരി ഇരിക്കുന്നു. അയാളുടെ നിർജ്ജീവനേത്രങ്ങളിലും ചടച്ചുവരണ്ട ചുണ്ടുകളിലും ഹാസ്യവും വഞ്ചനയും നിഴലിച്ചുനില്ക്കുന്നു. കയാഫ്സ് അക്ഷമനും കോപിഷ്ഠനുമായി നിലകൊള്ളുന്നു.]

കയാഫ്സ്:—അവനാര് ? അവൻ!...... അവൻ!.... അവനാര്? ഇവരു പറയുന്നതു കേട്ടാൽ — ഛായ്, പച്ചക്കള്ളം ! അന്നാസ്, ഇവർ പറയുന്നതെല്ലാം പച്ചക്കള്ളമാണ്.

(അന്നാസിന്റെ മുഖത്ത് ദുർഗ്രഹമായ ആ മന്ദസ്മിതം അല്പം കൂടെ തെളിയുകമാത്രം ചെയ്യുന്നു)

കയാഫ്സ്;—നന്ദികെട്ടകള്ളന്മാർ ! ജെറിക്കോയിൽവച്ച് അവർ അങ്ങു പിടിച്ചതായിരുന്നുപോലും ! എന്നിട്ട് എവിടെ ? അവർ പിടിച്ചവനെവിടെ ? അവരാണു പിടിക്കുന്നത് ! ചുണകെട്ട ചുല്ലുകൾ !

(അന്നാസ് പിന്നെയും യഥാപൂർവ്വം നിശ്ശബ്ദൻ)

കയാഫ്സ്;–(ഒന്നുരണ്ടുചുവടു നടന്ന് പെട്ടെന്നു തിരിഞ്ഞുനിന്ന്) അന്നാസ്, അവരാണ് അവനെ വലുതാക്കുന്നത്. ആരുമാദരിക്കാത്തവനെ അവന്മാരാണു പുരുഷനാക്കുന്നത്

ഈ ശിഷ്യന്മാരാണ്. കാശിനു കൊള്ളുകയില്ല. എന്നാൽ അവരുടെ നാണക്കേടു സമ്മതിക്കുമോ? അതിന്, അവൻ മറഞ്ഞുകളഞ്ഞു, പറന്നുകളഞ്ഞു! കള്ളപ്പരിഷകൾ! അവന്റെ ശിഷ്യന്മാരല്ല, ഈ പോക്കിരികളാണ് കള്ളക്കഥ പരത്തി ആ തെണ്ടിയെ ദൈവപുത്രനാക്കുന്നത്.

അന്നാസ്:—(ഭാവംപോലെതന്നെ അവ്യക്താർത്ഥസൂചകമായ സ്വരത്തിൽ) ആണോ?

കയ്യാഫസ്:—സംശയമില്ല! വേണ്ട, ഇവർ ഇനി ഒന്നും ചെയ്യേണ്ട. ജനങ്ങളുടെ കാര്യം വിട്ടുകളയുകയാണു ഭേദം. ജനങ്ങളെക്കൊണ്ട് ഒന്നും നടക്കയില്ല. അവർ അവനെ പിടിച്ചുതരികയുണ്ടാകയില്ല.

അന്നാസ്:—അവർതന്നെ പിടിച്ചുതരും.

കയ്യാഫസ്:—(അല്പം ആശ്ചര്യത്തോടുകൂടി) എന്ത്? അവർതന്നെ പിടിച്ചുതരുമെന്നോ?

അന്നാസ്:—അല്ലാതെ? അവർതന്നെ പിടിക്കണം.

കയ്യാഫസ്:—പിടിക്കണം. പക്ഷേ പിടിക്കുമോ?

അന്നാസ്:—അവർതന്നെ പിടിച്ചുകൊള്ളും. അതുകൊണ്ട് അവർ പിടിക്കയും ചെയ്യും.

കയ്യാഫസ്:—ഇത്ര ധൈര്യമെന്ത്?

അന്നാസ്:—(പഴയപടി മൗനം)

കയ്യാഫസ്:—എന്താ ഒന്നും പറയാത്തത്? അങ്ങേക്ക് ഇത്ര നിശ്ചയമെന്താണ്?

അന്നാസ്:—അവനെ പിടികിട്ടിയേ കഴിയൂ. അതു ജനങ്ങൾ പിടിച്ചുതന്നേ സാധിക്കുകയുമുള്ളൂ. അപ്പോൾ അവർ അങ്ങനെ ചെയ്തില്ലെങ്കിൽ നമ്മുടെ ഉദ്ദേശം പരാജയപ്പെടുകയില്ലേ? അന്നാസിന് പരാജയം പരിചയമില്ല.

കയ്യാഫസ്:—എന്നാൽ ഇവർക്ക് പുണ്യവുമില്ല, ബുദ്ധിയുമില്ല.

അന്നാസ്:— (പുച്ഛഹാസം കുറെക്കൂടി സ്പഷ്ടമായി തെളിയുന്നു) അതുവലിയ കഷ്ടംതന്നെ. അല്ലേ? കയാഫസ്, മനുഷ്യൻ ബുദ്ധിശൂന്യനെന്നു് അങ്ങു വ്യസനിക്കുന്നുവോ? മനുഷ്യർ എല്ലാം ബുദ്ധിമാന്മാരായി തീർന്നെങ്കിൽ നമ്മുടെ കഥ എന്തോ കഴപ്പത്തിലാകുമായിരുന്നു. ലോകഭരണത്തിന്റെ അടിസ്ഥാനമേ ഭൂരിപക്ഷത്തിന്റെ ബുദ്ധിശൂന്യതയിലാണു്. അപൂർവ്വം ബുദ്ധിമാന്മാരായുള്ളവർ ആ ബുദ്ധിശൂന്യത വിതച്ചു് കൊയ്തു് കാലംകഴിക്കുന്നവരുമാണു്. മനുഷ്യരുടെ ബുദ്ധിശൂന്യതയിലാണു് നമ്മുടെ വിജയം. അവരെ ബുദ്ധിശൂന്യരായി വച്ചുകൊണ്ടിരിക്കുന്നതാണു് നമ്മുടെ ഏകരക്ഷാമാർഗ്ഗം. ഈശ്വരേച്ഛയും അതുതന്നെ. ബുദ്ധിമാന്മാരെക്കൊണ്ടു നിറഞ്ഞ ലോകം നരകത്തേക്കാൾ ഭയങ്കരം? യഹോവാ പോലും അവിടെ എത്തിനോക്കുവാൻ ധൈര്യപ്പെടുകയില്ല. അദ്ദേഹം ആദിപിതാവിനോടു് വിജ്ഞാനവൃക്ഷത്തിന്റെ ഫലം ഭക്ഷിക്കരുതെന്നാജ്ഞാപിച്ചതു് വെറുതെയെന്നോ അങ്ങു വിചാരിക്കുന്നതു്?

കയാഫസ്:—പക്ഷേ, ഈ ശപ്പന്മാർ എല്ലാം തെറ്റിക്കുന്നല്ലോ.

അന്നാസ്:—അതുതന്നെയാണല്ലോ നമുക്കു് ആവശ്യവും.

കയാഫസ്:—ഏതുതന്നെ?

അന്നാസ്:—എല്ലാം തെറ്റിക്കുന്നതുതന്നെ.

കയാഫസ്:—അന്നാസ്, എനിക്കു അങ്ങയുടെ ക്ഷമയില്ല.

അന്നാസ്:—അന്നാസിന്റെ ക്ഷമയേക്കാൾ കൂടുതലായി കയാഫസിന്റെ ക്ഷമകേടുകൊണ്ടു് എന്തു സാധിച്ചു?

കയാഫസ്:—ഒന്നുമില്ലെങ്കിൽ അവൻ ഈ നാടുവിട്ടുപോയല്ലോ.

അന്നാസ്:—അതു വലിയ രക്ഷയായി, അല്ലേ?

കയാഫസ്:—ഉപദ്രവമെങ്കിലും ഒഴിഞ്ഞില്ലേ ?

അന്നാസ്:—നേരെ മറിച്ച് ഉപദ്രവം ഒഴിക്കുവാനുള്ള വഴി അന്വേഷിക്കയാണ് ചെയ്തത്. കൈക്കുള്ളിൽ ഇരുന്ന പക്ഷിയെ പറത്തിവിട്ടു. അവനെ മുമ്പിൽ കാണാത്തതുകൊണ്ട് ഒരു ദുഃസ്വപ്നത്തിൽനിന്ന് വിനിവർത്തിച്ചവരെപ്പോലെ നാം സമാധാനപ്പെടുന്നു. അവനാകട്ടെ, സംപൂർണ്ണസ്വതന്ത്രനായി ചുററിനടന്ന് അവിശ്രമം പ്രവർത്തിക്കുന്നു. നമുക്ക് നാലുപാടുമുള്ള ജനസഞ്ചയം അവനെ അനുഗമിക്കുന്നു. അവൻ ഒരു സമർത്ഥനായ സേനാനായകനെപ്പോലെ ചുററുമുള്ള ദേശങ്ങൾ സ്വാധീനപ്പെടുത്തുന്നു. അവൻെറ ഈ വിപ്ലവവാദം സ്വദേശാഭിമാനത്തെക്കാൾ നമുക്ക് ആപന്മൂലമാണെന്നുള്ളതിനു സംശയമില്ല. അവൻ ഇങ്ങിനി വരികയില്ലെന്നാണ് നമ്മുടെ വിചാരം. എന്നാൽ ഒരു പ്രഭാതത്തിൽ നമുക്കെഴുന്നേൽക്കാം, സർവ്വലോകജേതാവായ നസറേത്തിലെ യേശു തൻെറ സൈന്യസമൂഹത്തെ ജറുസലേമിലെത്തിക്കുന്നുവെന്ന്.

(സക്കറിയാസ് പ്രവേശിക്കുന്നു)

കയാഫസ്:— സക്കറിയാസ്, എന്താണു വിശേഷം?

സക്കറിയാസ്:—യേശു തിരിച്ചെത്തിയിരിക്കുന്നു.

(അന്നാസും കയാഫസും സ്തബ്ധരാകുന്നു. കയാഫസ് നിന്നിടത്തുനിന്ന് ഇളകുന്നതിനുപോലും ശക്തനാകുന്നില്ല.)

അന്നാസ്:—അവൻ എപ്പോൾ വന്നു?

സക്കറിയാസ്:—ഇപ്പോൾ വന്നതേയുള്ളു.

കയാഫസ്:—(പല്ലുകടിച്ചുകൊണ്ട്) ജനങ്ങൾ അവനെ കല്ലെറിഞ്ഞു പായിച്ചില്ലേ?

സക്കറിയാസ്:—(തലകുലുക്കിക്കൊണ്ട്) ഉ്, ശരിയാ.

കയാഫസ്:—(കോപത്തോടുകൂടി) എന്ത്? എന്താണു നീ പറയുന്നത്? അവർ എന്തുചെയ്തു?

സക്കറിയാസ്:—അവർ അവനെ ഭംഗിയായിട്ട് എതിരേററു സ്വീകരിച്ചു:

കയ്യാഫസ്:—(വർദ്ധിച്ച കോപത്തോടും ആശ്ചര്യത്തോടും) എന്തെടാ ?

സക്കറിയാസ്:—യേശു ജറുസലേമിന്റെ അതിർത്തിയിൽ എത്തിയപ്പോൾതന്നെ ബഹളമായി. അല്പസമയത്തിനുള്ളിൽ ഈ രാജ്യത്തുള്ള ആണും, പെണ്ണും, കുഞ്ഞും, കുട്ടിയുമെല്ലാം അവിടെ എത്തിക്കഴിഞ്ഞു. ചിലർ അവന്റെ കഴുതയ്ക്കു കാലുനോവാതിരിക്കുവാൻ വഴി നീളെ പട്ടുവിരിച്ചു. ചിലർ മരക്കൊമ്പുകൾ ഒടിച്ചു, ഇളന്തളിർ നിരത്തി.

കയ്യാഫസ്:—എന്തു പറഞ്ഞു, അവന്റെ കഴുതയെന്നോ അതോ അവൻ കഴുതയെന്നോ?

സക്കറിയാസ്:—അവന്റെ കഴുതയെന്ന്. അവൻ കഴുതപ്പുറത്താണ് എഴുന്നള്ളിയതു്.



കയ്യാഫസ്:—(ഉച്ചമായി പൊട്ടിച്ചിരിച്ചിട്ട്) അതുകൊള്ളാം, കൊള്ളാമെടാ കൊള്ളാം. അതു നിനക്കു പററിയ വാഹനം തന്നെ. ഹ—ഹ—ഹ—ഹ! നിന്റെ എഴുന്നള്ളത്ത്! ഉം. എന്നിട്ട് ?

സക്കറിയാസ്:—കുഞ്ഞുങ്ങളെ എടുത്തുകൊണ്ട് അമ്മമാരും വൃദ്ധന്മാരെ താങ്ങിക്കൊണ്ടു മക്കളും അവന്റെ പുറകെ ഓട്ടം തുടങ്ങി. മുടന്തന്മാരും കുരുടന്മാരും കുഷ്ഠരോഗികളും "അനുഗ്രഹിക്കണേ" "അനുഗ്രഹിക്കണേ" എന്നു നിലവിളിച്ചു. വരുന്നവർ വരുന്നവർ അവന്റെ മുമ്പിൽ പൊത്തോ പൊത്തോന്ന് ഉരുണ്ടുവീണു നമസ്കരിച്ചു. അവന്റെ മുന്നിലും പിന്നിലും ആയി തിക്കിക്കൂടിയ പുരുഷാരം "ദാവീദിന്റെ പുത്രനു മംഗളം!" "ഈശ്വരനാമത്തിൽ എഴുന്നള്ളുന്ന പുണ്യപുരുഷൻ!" "നസറേത്തിലെ യേശു, യഹൂദന്മാരുടെ രാജാവു്" എന്നെല്ലാം—

കയ്യാഫസ്:—(ഇതുവരെ കോപം അടക്കുവാൻ ശ്രമിച്ചുകൊണ്ടു നിന്നിരുന്ന കയ്യാഫസ് ഇത്രയുമായപ്പോൾ ഭ്രാന്തനെപ്പോലെ മുന്നോട്ടുചാടി സക്കറിയാസിന്റെ ഇരു ഭുജങ്ങളിലും പിടിച്ചു

കലുക്കിക്കൊണ്ടു്) ആരെടാ, അവൻ ആര്? ആരുടെ രാജാവു്? എടാ ദേവിടിയാക്കടിമേ, തെണ്ടിനടക്കുന്ന ആ ആഭാസൻ ആരുടെ രാജാവാണെന്നു നീ പറഞ്ഞു? എടാ ദ്രോഹി! പറ, ജീവനിൽ കൊതിയില്ലെങ്കിൽ ഒന്നുകൂടെ പറ! (പിടിച്ചുകലുക്കുന്നു)

സക്കറിയാസ്:—(ഉറക്കെ) ഇതെന്തുകൂത്താ? ഞാനെന്തു ചെയ്തു? ഞാനൊന്നും പറഞ്ഞില്ല. അയ്യോ! അയ്യോ! ഞാനൊന്നും പറഞ്ഞില്ല!

കയാഫ്സ്:—(അവനെ വിട്ടിട്ടു്) നീ ഒന്നും പറഞ്ഞില്ല! അതെ, നീ ഒന്നും പറഞ്ഞില്ല. നീ എല്ലാം കേട്ടു. ആ ആഭാസക്കൂട്ടക്കോലം കൺകുളിർക്കെക്കണ്ടു. അല്ലേ? അതുകണ്ടു് ഇളിച്ചുകൊണ്ടു് അവിടെ നിന്നു, അല്ലേ? എന്തിനെടാ നീ ആണായി പിറന്നതു്?

അന്നാസ്:—(ഇരുന്നിടത്തിൽനിന്നു) ഇവനെന്തു വേണം? ഇതെന്തു കഥ?

കയാഫ്സ്:—ഇതെന്തു കഥയെന്നോ? ഇക്കഥ, ഇന്നാടുന്ന കഥ, കഴുമരത്തിന്റെ കഥ, കാലം കഴുകാത്ത കഥ, ലോകം മറക്കാത്ത കഥ, സൂര്യചന്ദ്രന്മാരും സന്താനങ്ങളും നടുങ്ങുന്ന കഥ. അന്നാസ്, ഇതെന്തു കഥയെന്നോ? ഇതാണു് അവസാനത്തെ കഥ. കയാഫ്സ് കേട്ടുന്ന കഥപ്പുറത്തുള്ള കഥയില്ല. യഹോവയുടെ ബലിപീഠത്തിൽ ഇക്കഥ അപൂർവ്വദിവ്യാർച്ചന നടത്തും. ദൈവം അതുകണ്ടു കരയുകയും ചിരിക്കുകയും ചെയ്യും. കണ്ണുനീരിൽ കലർന്ന രക്തസ്സൂര്യം മഴവില്ലു ചാർത്തും. (അല്പനേരം ഓർത്തുനിന്നിട്ടു് പെട്ടെന്നു സക്കറിയാസിനോടു്) എടാ, എന്നിട്ടു്, നിന്റെ യഹൂദശേഖരനെവിടെ? അവന്റെ പട്ടണപ്രവേശം എങ്ങോട്ടുന്നയിച്ചു? പറയെടാ, ശേഷംകൂടെ പറഞ്ഞേക്കു്.

സക്കറിയാസ്:—അവൻ നേരിട്ടു ദേവാലയത്തിലേക്കാണു പോയതു്.

കയാഫ്സ്:—ഹാ! അങ്ങനെയോ? ബലിമൃഗം തനിയേ വധപീഠം തേടിപ്പോകയോ? എന്തെടാ, നിനക്കു് ഇതു

ധിറുതിയോ ? വരട്ടെടാ. നിന്റെ സ്ഥാനം ദേവാലയം തന്നെ. അവിടെ നിന്നെ ഞാൻ യഥാകാലം പ്രതിഷ്ഠിക്കാം. നില്ല്, ബദ്ധപ്പെടാതെ—സക്കറിയാസ്, അവൻ അവിടെ എന്തുചെയ്തു ?

**സക്കറിയാസ്:**—അവൻ അവിടെ ഉണ്ടായിരുന്ന പണവ്യാപാരികളുടെ മേശകൾ തട്ടിമറിച്ചു. പ്രാക്കളെ വിററു കൊണ്ടിരുന്നവരെ കുളളിമറിച്ചിട്ടു. എല്ലാക്കച്ചവടക്കാരെയും അടിച്ചു പായിച്ചു. എന്നിട്ട് ബഥനിയിലേക്കു മടങ്ങി.

**കയാഫ്സ്:**—ഹായ് ! ധിക്കാരം ! എന്തെടാ, നീയാര് ? എടാ വാലുകാലു വിലപ്പോകാത്ത കമ്മാളൻ, നീയോ എന്റെ ദേവാലയത്തിൽ അധികാരം കാട്ടിയതു്? മാനമായി കഴിയുന്ന പരീശന്മാരെ നീ തല്ലിയോടിച്ചുവെന്നോ? യഹൂദന്മാരുടെ രാജാവു നീയാണ് അല്ലേ? നിനക്കു സിംഹാസനം ഞാൻ തരുന്നുണ്ട് ! നിന്നെ നിന്റെ കഴുതയോടുകൂടിച്ചുട്ടു ചാമ്പലാക്കിയില്ലെങ്കിൽ ഞാൻ കയാഫ്സല്ല. നീ ഒളിച്ചിരിക്കുമായിരിക്കും. എടാ, ഈ പുരോഹിതഹസ്തങ്ങൾ അനന്തദീർഘങ്ങളെന്നു ഞാൻ കാട്ടിത്തരാം. നീ അശുദ്ധപ്പെടുത്തിയ ആ ദേവാലയം ഇനി ശുദ്ധമാകുന്നതു് നിന്റെ രക്തം കൊണ്ട്. ഇന്നു നിനക്കു സ്വാഗതം പാടിയവർ നാളെ നിന്നെ ശകാരിച്ചില്ലെങ്കിൽ, നിന്റെ മുമ്പിൽ നമസ്കരിച്ചവർ നിന്നെ നിലത്തിട്ടു വലിച്ചില്ലെങ്കിൽ, ഇന്നു പുഷ്പവൃഷ്ടി ചെയ്തവർ നാളെ നിന്റെ മുഖത്തു തുപ്പിയില്ലെങ്കിൽ, വഴിക്കു പട്ടുവിരിച്ചവർ നിന്റെ ദേഹത്തുമുള്ളു തറച്ചില്ലെങ്കിൽ !—എടാ, നീ കയാഫ്സിനോടു കളിക്കുന്നോ ? (പെട്ടെന്നു സക്കറിയാസിനോട്) നീ ഇതു പറയാൻ മാത്രമാണോ വന്നതു് ?

**സക്കറിയാസ്:**—അതെ. ഈ കാര്യം ഇവിടെ പറയണമെന്നു ഒരാൾ പറഞ്ഞു

**കയാഫ്സ്:**—ആര് ?

**സക്കറിയാസ്:**—ഒന്നും വിട്ടുപോകാതെ പറയണമെന്നാണ് പറഞ്ഞതു്.

കയാഫ്സ്:—ആരാ പറഞ്ഞതു്?

സക്കറിയാസ്:—ഉടനെ വന്നു പറയണമെന്നു പറഞ്ഞു.

കയാഫ്സ്:—ആര്? ആരു പറഞ്ഞയച്ചുവെന്ന്?

സക്കറിയാസ്:—ഞാൻ ഒന്നു മടിച്ചുനിന്നിട്ടു് എന്നെ അടിച്ചോടിച്ചു.

കയാഫ്സ്.-(അക്ഷമനായി) ഛേ! ആരെന്നു ചോദിച്ചാൽ!

സക്കറിയാസ്:— (ചെറുശൃംഗാരത്തോടുകൂടി) ഇസ്കാരിയട്ടിന്റെ പുത്രി.

കയ്ഫ്സ്:— (ഉൽക്കടകോപജ്വാല തങ്ങിനിന്ന നേത്രങ്ങളിൽ ശൃംഗാരദ്യുതിയോടുകൂടി മസൃണമായ സ്വരത്തിൽ) ആര്? ജൂഡിത്തോ?

സക്കറിയാസ്:—(തെ ശൃംഗാരക്കണക്കത്തോടുകൂടി) അല്ലാതെ പിന്നാര്? അദ്ദേഹത്തിനു വേറെ പുത്രിമാരിരിക്കുന്നോ?

കയാഫ്സ്:—(മന്ദസ്മേരച്ഛായയോടുകൂടി) നീ അവിടെ മടിച്ചുനിന്നതെന്തിന്?

സക്കറിയാസ്:—പോരാൻ മടിച്ചു നിന്നതായിരുന്നു.

കയാഫ്സ്:—അതു മനസ്സിലായി. അതിന്റെ കാരണമല്ലേ ചോദിച്ചതു്?

സക്കറിയാസ്:—അവൾ പറഞ്ഞു, എല്ലാ സംഗതികളും ഇവിടെ വന്നു വിസ്തരിച്ചു പറയണമെന്നു്.

കയാഫ്സ്:—(കപടനാട്യത്തോടുകൂടി) ഓഹോ! അതായിരുന്നു മടിച്ചുനിന്ന കാരണം, അല്ലേ?

സക്കറിയാസ്:—അവിടത്തു നിന്നുപോരായെന്നേയുള്ളൂ.

കയാഫ്സ്:—എന്തിനെടാ? (ചെറുതായിട്ടു ചിരിച്ചിട്ടു് സാധാരണസ്വരത്തിൽ ആജ്ഞാപരരൂപമായിട്ടു്) നിങ്ങൾ പോകുവിൻ, എനിക്കു് സ്വല്പം തനിയെ ആലോചിക്കുവാനുണ്ടു്.

(എല്ലാപേരും പോകുന്നു. കയാഫ്സ് മെല്ലെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു് ആലോചിക്കുന്നു)

കയാഫ്സ്:—ഇനി അമാന്തിക്കുവാൻ വയ്യ. ഒരു നിമിഷം കളയുവാൻ വയ്യ. ഈ ആപത്തിന്റെ ഗൌരവം അനു

ക്ഷണം വർദ്ധിക്കയാണു്, ഇപ്പോൾതന്നെ അവന്റെ ശക്തി വിപുലവും ഏതാണ്ടു് അജയ്യവുമായിട്ടുണ്ടു്, അതു് അവൻതന്നെ അറിയുകയും ചെയ്യുന്നു. എന്താണിനി കേട്ടതു്? വിദേശങ്ങളിൽ പതുങ്ങിനടന്നവൻ ഇങ്ങോട്ടു് ആക്രമിക്കുന്നുവെന്നോ? അവന്റെ വിജയകാഹളം എന്റെ തലസ്ഥാനത്തു് എന്റെ ഗൃഹത്തിൽതന്നെ മുഴക്കുകയോ? സിംഹത്തിനെ അതിന്റെ താളത്തിൽതന്നെ ആക്രമിക്കയോ?... പക്ഷേ, അതുണ്ടായില്ലല്ലോ. നിന്റെ കണക്കിൽ ഒരു സംഖ്യ പിണങ്ങിപ്പോയി. ജൈത്രയാത്രയ്ക്കു കാലമായില്ല!... എന്നാൽ ഇനി ഇങ്ങനെ മുന്നോട്ടുപോയാൽ അതിനു കാലമാകും. ഈ യാത്ര അവന്റെ അവസാനയാത്രയല്ലെങ്കിൽ ഇനി നമ്മുടെ യാത്രയ്ക്കു വലിയ താമസമില്ല. അതിനു്...... അതെ......ഒരാളേ ഉള്ളൂ. ജൂഡിത്തു്! അവൾ അതു ചെയ്യണം. അവൾ അവനെക്കൊണ്ടു് അതു ചെയ്യിക്കണം. ഞാൻ അവളെ കാണട്ടെ... ജൂഡിത്തു്! അവൾ ഒരു പുരുഷനാകാഞ്ഞതു് ജറുസലേമിന്റെ നിർഭാഗ്യം. (പുഞ്ചിരിയോടുകൂടി) കയ്യാഫാസിന്റെ ഭാഗ്യവും! അവളെ കണ്ടിട്ടു് എത്ര—ഇല്ല—എങ്കിലും വളരെ ദിവസങ്ങളായെന്നു തോന്നുന്നു. അങ്ങോട്ടു പോകുകതന്നെ. എല്ലാംകൊണ്ടും. (പോകുന്നു)

(കർട്ടൻ)

## രംഗം 2

(ഗത്സെമൻതോട്ടം. രാത്രി)

(പീറ്റർ, ജെയിംസ്, ജോൺ എന്നീ ക്രിസ്തുശിഷ്യന്മാർ സംഭാഷണം ചെയ്തുകൊണ്ടു നില്ക്കുന്നു. അല്പം അകലെയായി ജൂഡാസ് ചിന്താമഗ്നനായിരിക്കുന്നു)

പീറ്റർ:—എന്തൊരു ആഹ്ലാദപൂർണ്ണമായ സ്വീകരണമാണു് ഇന്നു ഗുരുനാഥനു സിദ്ധിച്ചതു്! എത്ര അതൈകവമായ ശക്തി, ഹൃദയംഗമമായ ആനന്ദം, ആണു് ഇ പി

ട്ടത്ത ആളുകൾ പ്രകടിപ്പിച്ചതു്! അദ്ദേഹം ഇതുവരെ ഇവിടെ വരാതിരുന്നതാണു് എനിക്കു് ആശ്ചര്യമായി തോന്നുന്നതു്.

ജെയിംസ്:—എന്നാൽ, പീററർ, അദ്ദേഹത്തെ ഇപ്പോഴും സംശയഗ്രസ്തനായി ആശങ്കാപൂർണ്ണനായിട്ടാണല്ലോ കാണുന്നതു്.

പീററർ:—അതെ, ജെയിംസ്, അതാണു് എനിക്കും അത്ഭുതം. ഈ ജനങ്ങളുടെ ആദരവിനും ഭക്തിക്കും ഇതിൽക്കൂടുതൽ എന്തു തെളിവാണു കിട്ടേണ്ടതു്? എന്നിട്ടും സന്ധ്യയായപ്പോഴേയ്ക്കു് അദ്ദേഹം മനുഷ്യരിൽനിന്നും പട്ടണത്തിൽ നിന്നും മാറി അജ്ഞാതവാസം ചെയ്യുന്നു.

ജെയിംസ്:—ഇന്നു് ആ രോഗികൾ രോഗോത്തരരായി വന്നു് അദ്ദേഹത്തിന്റെ ആശീർവാദത്തിനായി അർത്ഥിച്ച ആ കാഴ്ച! അതു കണ്ടുകൊണ്ടുനിന്ന ജനസഞ്ചയം അദ്ദേഹത്തെ "യഹൂദരാജാവു്" എന്നു വിളംബരം ചെയ്തതിൽ എന്തത്ഭുതം?

പീററർ:—സ്വന്തകുഞ്ഞുങ്ങളെ അദ്ദേഹം ഒന്നു തൊട്ടനുഗ്രഹിക്കുവാനായി ആ സ്ത്രീകൾ എത്ര വിഷമം അനുഭവിച്ചു?

ജെയിംസ്:—ഹാ, ആ വൃദ്ധസ്ത്രീകളും പുരുഷന്മാരും പുത്രരുടെ ദേഹത്തു താങ്ങി അദ്ദേഹത്തിന്റെ പിമ്പനന്നേ കണ്ണുനീർ വാർത്തതാണു് മറക്കുവാൻ വയ്യാത്തതു്.

പീററർ:—പിശുക്കന്മാരെന്നു പേരുകേട്ട ഈ കൂട്ടർ എത്ര വിലയേറിയ പട്ടാംബരങ്ങളാണു് ഇന്നു വഴിനീളെ വിരിച്ചതു്?

ജെയിംസ്:—ഇങ്ങനെ ഒരു ഭക്തിയും ബഹുമാനവും ഞാൻ ഇതുവരെ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ ശിഷ്യരായ നമ്മെപ്പോലും അവർ ആരാധിക്കുന്നതായി എനിക്കു തോന്നി.

പീററർ:—പക്ഷെ, ഇതൊന്നും ആയിട്ടും അദ്ദേഹത്തിന്റെ ആശങ്ക വിട്ടുമാറുന്നില്ലല്ലോ. എന്താ ജാൺ, നിങ്ങൾ ഒന്നും പറയാത്തതെന്താണു്?

ജാൺ;—പീറ്റർ, നിങ്ങൾ ഗുരുനാഥന്റെകാര്യത്തിൽ പറഞ്ഞ ഇപ്പോലെ, എന്തുകൊണ്ടെന്നറിഞ്ഞുകൂട, എന്റെയും മനസ്സ് ആശങ്കാപൂർണ്ണമായിത്തീരുന്നു. പ്രത്യക്ഷമായ യാതൊരു കാരണവും എനിക്കു പറയാനില്ല. എങ്കിലും ഒരു ദുർഭരമായ ദുഃഖഭാരം എന്നെ ബാധിക്കുന്നു.

പീററർ:—ഇന്നു സായാഹ്നത്തിലെ രാജകീയമായ സ്വീകരണം, അസന്ദിഗ്ദ്ധമായ ബഹുമാനപ്രകടനം, ഇതെല്ലാം കണ്ടിട്ടും ഈ ചിത്തവൃത്തിക്കു മാററമില്ലെന്നോ ?

ജാൺ:—മാററമോ ? അതെല്ലാം കണ്ടപ്പോൾ എന്റെ ശോകാവേശം പൂർവ്വാധികം വർദ്ധിക്കയാണുണ്ടായതു്.

ജെയിംസ്:—നീ അവിടെ ശോകകാരണമായി എന്തെങ്കിലും കണ്ടോ?

ജാൺ;—ഞാൻ പ്രത്യേകമായി യാതൊന്നും കണ്ടില്ല. എങ്കിലും ആ രംഗം എന്നെ നിശ്ശേഷം പരിക്ഷീണനാക്കി. ചേട്ടാ, അവരുടെ അതിരുകവിഞ്ഞ ആഹ്ലാദാരവം ആസന്നമായ ആപത്സാഗരത്തിന്റെ ഇരമ്പലുകളായിട്ടാണു് എന്റെ കർണ്ണങ്ങളിൽ പതിഞ്ഞതു്. അവരുടെ ഭക്തിപൂർവ്വമായ ആശീർവ്വാദങ്ങൾ പൈശാചികശാപങ്ങൾപോലെയാണു് ഞാൻ ശ്രവിച്ചതു്. നിലത്തു വിരിച്ചിരുന്ന പട്ടാംബരങ്ങളുടെ ശോണപ്രകാശം അധോലോകത്തുനിന്നുയരുന്ന നാരകീയാഗ്നിജ്വാലപോലെയാണു് ഞാൻ കണ്ടതു്. വഴിനീളെ വിതറിയിരുന്ന മൃദുലപല്ലവങ്ങൾ ദൈവദൂതന്മാർ പൊഴിച്ച ബാഷ്പകണങ്ങൾപോലെ തോന്നി. അദ്ദേഹത്തെ അനുഗമിച്ച അസംഖ്യം ജനസഞ്ചയം ആ കാഞ്ചനകളേബരം വലിച്ചുകീറുവാനാഞ്ഞെത്തുന്ന ദുർജ്ജനങ്ങളാണെന്നാണു് എനിക്കു തോന്നിയതു്. അവരുടെ അനവരതമായ പാദപതനധ്വനി എന്റെ ഹൃദ

യസ്സന്നദ്ധനായിയെ മന്ദീഭവിപ്പിച്ചു. അവരുടെ ഇടയിൽകൂടെ യാത്രചെയ്തിരുന്ന ഗുരുദേവന്റെ അക്ഷുബ്ധവും അനുഗ്രഹപൂർണ്ണവും സന്താപസംവലിതവുമായ മുഖത്തുനിന്നു് കണ്ണിളക്കുവാൻ എനിക്കു കഴിഞ്ഞില്ല. ഓരോ നിമിഷവും അദ്ദേഹം എന്നെ വിട്ടുപോകുമോ എന്നു ഞാൻ ഭയപ്പെട്ടുകൊണ്ടിരുന്നു. അദ്ദേഹം ദേവാലയത്തിൽ പ്രവേശിച്ചപ്പോൾ ഇനി തിരിച്ചു പുറത്തു വരികയില്ലെന്നു് എനിക്കു തോന്നിപ്പോയി.

പീററർ:—ഇങ്ങനെ പരിഭ്രമിച്ചാലോ ?

ജാൺ:—അതേ ഇതു് ഒരുതരം ഭ്രമം, ഒരുതരം ഭ്രാന്തുതന്നെയാണെന്നു് എനിക്കറിയാം. പക്ഷേ, ഞാൻ എന്തു ചെയ്യട്ടെ, ഗുരുദേവൻ ജറുസലേമിൽ കാലുകുത്തിയപ്പോൾതന്നെ എന്റെ ഹൃദയം കഠിനമായി ഞെട്ടി. അവാച്യങ്ങളും അസ്പഷ്ടങ്ങളുമായ ആപത്തുകൾ അദ്ദേഹത്തെ ഗ്രസിക്കുവാൻ വാ പിളർന്നു് അടുക്കുന്നതുപോലെയും, എന്നാൽ അധൃഷ്യനും സർവ്വാതിശനുമായ ഗുരുദേവൻ അവയെല്ലാം അപ്രാപ്യനായി, അത്ഭുതസ്വരൂപനായി പ്രകാശിക്കുന്നതായും എനിക്കു തോന്നി.

പീററർ:—(ജൂഡാസിനെ നോക്കിക്കൊണ്ടു്) ജെയിംസ്, നാമാണു ന്യൂനപക്ഷമെന്നു തോന്നുന്നു. നോക്കൂ, അതാ ജൂഡാസും ദുഃഖിതനായിരിക്കുന്നതു കണ്ടില്ലേ ?

ജെയിംസ്:— (അങ്ങോട്ടുനോക്കിക്കൊണ്ടു്) എന്തായാലും ഇങ്ങോട്ടു വിളിക്കാം, എന്താണെന്നറിയാമല്ലോ. ജൂഡാസ് !

(ജൂഡാസ് തല ഉയർത്തിനോക്കുന്നു. മുഖം മ്ലാനം)

ജെയിംസ്:—എന്താ ദൂരെ മാറി ദുഃഖിച്ചിരിക്കുന്നതു്? ഇങ്ങു വരണം.

(ജൂഡാസ് എഴുന്നേററു് അടുത്തുചെല്ലുന്നു)

ജെയിംസ്:—എന്താ വ്യസനിച്ചിരിക്കുന്നതു് ? അല്ലാ, കരയുകയായിരുന്നോ?

ജൂഡാസ്:—കരഞ്ഞില്ല.

പീററർ:—ഗുരുദേവനെ വിചാരിച്ചു ദുഃഖിക്കയാണോ ?

ജൂഡാസ്:—അദ്ദേഹത്തെ അനുസ്മരിച്ച് ദുഃഖശാന്തി വരുത്തുകയായിരുന്നു.

ജെയിംസ്:—ഇതൊരു പുതിയ കഥയാണല്ലോ, ജൂഡാസ്, പിന്നെ എന്തു വിചാരിച്ചാണ് നിങ്ങൾ വ്യസനിക്കുന്നതു്?

ജൂഡാസ്:—സ്നേഹിതാ, ഇന്ന് ആ ആൾക്കൂട്ടത്തിൽ ഞാൻ ജൂഡിത്തിനെ കണ്ടു.

ജെയിംസ്:—ജൂഡിത്തിനെയോ ?

ജൂഡാസ്:—അതെ, എന്റെ സഹോദരി ജൂഡിത്തിനെ.

പീററർ:—പാവം ! കുടുംബബന്ധത്തിൽനിന്ന് കരകയറുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ല.

ജാൺ:—(അനുകമ്പാസ്വരത്തിൽ) പീററർ, നമുക്കാക്കും വലിയ കുടുംബം ഒന്നും ഇല്ലായിരുന്നു. കുടുംബം ഉള്ളവർക്കേ കുടുംബബന്ധത്തിന്റെ ദാർഢ്യം അറിഞ്ഞുകൂടൂ.

ജൂഡാസ്:—(കൃതജ്ഞതാസൂചകമായി ജാണിന്റെ കൈക്കുപിടിച്ചുകൊണ്ട്) സോദരാ, അങ്ങനെ പറയരുതു്. എല്ലാവരുടെ കുടുംബവും അവരവർക്ക് വലിയതാണ്. എന്റെ ഈ അശക്തത എന്റെ കുടുംബത്തിന്റെ ശ്രേഷ്ഠതകൊണ്ടല്ല എന്റെ ഹൃദയത്തിന്റെ അപകൃഷ്ടതകൊണ്ടാണെന്ന് എനിക്കറിയാം. നിങ്ങളുടെയും നമ്മുടെ ഗുരുദേവന്റെയും സാമീപ്യസഹവാസങ്ങളാൽ ഞാൻ അതു് ഒട്ടൊക്കെ ജയിച്ചിട്ടുണ്ട്. എന്നാൽ ഇന്നു സായാഹ്നത്തിൽ ചിരവിരഹിതമായ ആ വത്സലമുഖം അപ്രതീക്ഷിതമായി കണ്ടപ്പോൾ എവിടെയോ തിങ്ങിനിന്ന പൂർവ്വബന്ധം, രക്തബന്ധം, ചിരകാലമമതാബന്ധം ചിറമുറിഞ്ഞു പ്രവഹിച്ചുപോയി. ആ പ്രിയദർശനം എന്റെ മനസ്സിൽ നിന്നു മറയുന്നുമില്ല.

ജെയിംസ്:—നിങ്ങളുടെ സഹോദരിയും ആ ആൾക്കൂട്ടത്തിലുണ്ടായിരുന്നോ ?

ജൂഡാസ്:—(ഏതാണ്ടു് ഒരു മടിയോടുകൂടി) ആൾക്കൂട്ടത്തിലെന്നു പറഞ്ഞുകൂട. അല്പം അകലെയായി ഒരിടത്തു സഖിമാരോടുകൂടി നില്ക്കയായിരുന്നു.

ജെയിംസ്:—നാം ഒരു തിരിവുതിരിഞ്ഞ അവസരത്തിൽ ഇളംവർണ്ണമായി ആ പൂക്കൾനിറഞ്ഞ ഉദ്യാനത്തിൽ ചുവന്ന പുഷ്പങ്ങൾകൊണ്ടു മൂടിയ ആ വൃക്ഷത്തിന്റെ ചുവട്ടിൽ ശോണാംബരംകൊണ്ടു മൂടി ഉദിച്ചുയരുന്ന സൂര്യബിംബംപോലെ നിന്നിരുന്നതാണോ നിങ്ങളുടെ സോദരി ?

ജൂഡാസ്:—അവൾ അവിടെയാണു നിന്നിരുന്നതു്.

പീറർ:—എന്നാൽ നിങ്ങളുടെ സോദരി ഗുരുനാഥനോടുള്ള ബഹുമാനംകൊണ്ടു വന്നതാണെന്നു തോന്നിയില്ല. അലക്ഷ്യവും, പുച്ഛവും, ലീലാരസവും കണ്ണുകളിൽ പ്രകടമായി കാണാമായിരുന്നു. ആ ഭക്തിപൂർണ്ണമായ രംഗത്തിൽ അവരുടെ സാന്നിധ്യമാത്രം ഒരു അപശ്രുതിപോലെയാണു് എനിക്കു തോന്നിയതു്.

ജൂഡാസ്:—(ലജ്ജിതനായി അധോമുഖനായി നില്ക്കുന്നു)

ജാൺ:—(പീറർ പറഞ്ഞ വാക്കുകൾ അല്പം അസ്ഥാനത്തിലായിയെന്നുള്ള ഭാവത്തിൽ അദ്ദേഹത്തെ ഒന്നു നോക്കിയിട്ടു് ജൂഡാസിനോടു് സസ്നേഹം) സഹോദരാ, ജൂഡിത്തിനു് നമ്മുടെ ഗുരുദേവനോടു് അസുഖമാണോ ?

ജൂഡാസ്:—സത്യം പറയാൻ ഞാൻ എന്തിനു മടിക്കുന്നു? അതെ ജാൺ, പീറർ പറഞ്ഞതു ശരിയാണു്. അവൾ അദ്ദേഹത്തോടുള്ള ബഹുമാനംകൊണ്ടു വന്നതായിരിക്കയില്ല. അവൾക്കു് അദ്ദേഹത്തെ എന്നും പുച്ഛമായിരുന്നു ഞാൻ വീടുവിട്ടതോടുകൂടി അതിന്റെ കാരണക്കാരനെന്ന നിലയിൽ അദ്ദേഹത്തെ വെറുക്കുകയും

ചെയ്യുന്നു. അവൾ പ്രതികാരത്തിനിച്ഛിക്കുന്നില്ലേ? എന്റെ പാപം ഞാൻ ഭയപ്പെടുന്നു.

പീററർ:—എന്നിട്ടും നിങ്ങൾ അവളെ സ്നേഹിക്കുന്നുണ്ടോ?

ജാൺ:—പീററർ, നിങ്ങളുടെ ചോദ്യം കഠിനമല്ലേ?

ജൂഡാസ്:—പീററർ, നിങ്ങൾ എന്തുപറയുന്നു? ജാൺ, ഞാൻ അവളെ സ്നേഹിക്കതന്നെ ചെയ്യുന്നു. എനിക്ക് അവളെ സ്നേഹിക്കാതിരിക്കാൻ കഴിയുമോ? അവളെ പ്രസവിച്ച് കുളിപ്പിച്ച് ധാത്രി എടുത്തുകൊണ്ടുവന്ന് എന്നെ കാണിച്ച് "ഇതാ അനുജത്തി" എന്ന് എന്നോടു പറഞ്ഞ വാക്ക് എനിക്ക് മറക്കാൻ കഴിയുമോ? അവളെ എടുത്തുകൊണ്ടുനടന്നതും, നടക്കാൻ പഠിപ്പിച്ചതും, ഉരുണ്ടുവീണു നിലവിളിക്കുമ്പോൾ പൂക്കുല ഒടിച്ചുകൊടുത്തു ആശ്വസിപ്പിച്ചതും, അവളുടെ മുമ്പിൽ കിടന്നു കുത്താടിയതും, അവളെ ഭയപ്പെടുത്തി കരയിച്ചതും, പലഹാരങ്ങൾ കൊടുത്തു ചിരിപ്പിച്ചതും ഒരുമിച്ചുനടന്ന്, ഒരുമിച്ചു കിടന്ന്, ഒരുമിച്ചുഭക്ഷിച്ചു വളർന്നതും, ഞാൻ എങ്ങനെ മറക്കും? അവൾ എനിക്കു തന്നിട്ടുള്ള പരസഹസ്രം ചുംബനങ്ങൾ മറക്കയോ? ജാൺ, ഞാൻ ഇന്നും അവളെ സ്നേഹിക്കതന്നെ ചെയ്യുന്നു.

ജെയിംസ്:— ഇങ്ങോട്ടും സ്നേഹിക്കുന്നുണ്ടായിരിക്കുമല്ലോ?

ജൂഡാസ്:— അവൾ എന്നെ സ്നേഹിക്കുന്നില്ലേ? അവൾക്ക് ഗൃഹനാഥനോടുള്ള വിരോധം തന്നെ എന്നോടുള്ള സ്നേഹംകൊണ്ടാണല്ലോ. അവൾ എന്നെ സ്നേഹിക്കുന്നുണ്ട്. ഇല്ലേ ജോൺ, അവൾക്ക് എന്നോട് സ്നേഹമില്ലാതെ വരുമോ?

ജാൺ:— നിശ്ചയമായും സ്നേഹിക്കതന്നെ ചെയ്യും.

ജെയിംസ്:— എന്നാൽ ജൂഡാസ് വിചാരിച്ചാൽ അവളുടെ മനസ്സു മാററാൻ കഴികയില്ലേ?

ജൂഡാസ്:— (ഒന്നും പറയുന്നില്ല)

പീററർ:—നിശ്ചയമായും സാധിക്കണം. എന്താ ജൂഡാസ്, സാധിക്കയില്ലേ ?

ജാൺ:—അതു ജൂഡാസ് പെട്ടെന്നു് എങ്ങനെ പറയും ?

പീററർ:—എന്തായാലും ശ്രമിക്കാമല്ലോ ? ജൂഡാസ്, ഞാൻ പറയുന്നതു്, നിങ്ങൾ നിങ്ങളുടെ സഹോദരിയെ ചെന്നു കാണണമെന്നാണു്. നിങ്ങൾ വിചാരിച്ചാൽ തീർച്ചയായും അവരെ സ്വാധീനമാക്കാൻ കഴിയും

ജെയിംസ്:—എനിക്കും അങ്ങനെയാണു തോന്നുന്നതു്. ജൂഡാസ് നേരിട്ടു കണ്ടാൽ ജൂഡിത്ത് അനുസരിക്കാതിരിക്കയില്ല.

(മെൽഷിയാർ പ്രവേശിക്കുന്നു)

മെൽഷിയാർ:—(പ്രവേശിച്ചുകൊണ്ടു്) അതോ മറിച്ചു സംഭവിക്കുമോ ?

പീററർ:—നിങ്ങളാരു് ?

മെൽഷിയാർ:—എന്റെ ചോദ്യത്തിന്റെ മറുപടിക്കു് ആ വിവരം ആവശ്യമാണോ ?

ജെയിംസ്:—നിങ്ങൾ എവിടുന്നു വരുന്നു ?

മെൽഷിയാർ:—ആ വിവരവും ആവശ്യമാണെന്നു തോന്നുന്നില്ല. (ജൂഡാസിനോടു്) എന്താ ജൂഡാസ്, നിങ്ങൾ നിങ്ങളുടെ സഹോദരിയെ സന്ദർശിച്ചാൽ ആർക്കായിരിക്കും മാനസാന്തരം സംഭവിക്കുക ?

ജൂഡാസ്:—നിങ്ങളാരു് ?

മെൽഷിയാർ:—(ജൂഡാസിന്റെ മുഖത്തു സൂക്ഷിച്ചു നോക്കിക്കൊണ്ടു്) ഞാനാരുമാകട്ടെ, നിങ്ങളുടെ ഗുരുനാഥനെ വഞ്ചിക്കുന്നതു ഞാനായിരിക്കയില്ല.

ജൂഡാസ്:—(അത്ഭുതത്തോടും ഭീതിയോടും ഉദ്വേഗത്തോടും പിന്നോട്ടുമാറി മെൽഷിയാറെത്തന്നെ നോക്കിനില്ക്കുന്നു.)

ജാൺ:—പ്രഭോ, ഗലീലിയിൽവച്ചു് ഞങ്ങളുടെ ഗുരുനാഥൻ "മനുഷ്യപുത്രൻ വഞ്ചിതനായി മനുഷ്യഹസ്തങ്ങളിൽ അർപ്പിക്കപ്പെടും" എന്നു ഞങ്ങളോടു പറഞ്ഞു. അന്നും

അതുതന്നെ പ്രതിധ്വനിപ്പിക്കുന്നു. അങ്ങു ഞങ്ങളെ അറിയുന്നു. ഞങ്ങൾ അങ്ങയെ അറിയുന്നതുമില്ല.

മെൽഷിയാർ:—ജോൺ, നിങ്ങൾ ഇത്രനാളും അനുഗമിച്ച ഗുരുനാഥനെ നിങ്ങൾക്ക് അറിയാമോ?

പീററർ:—അതുപോലെ ഒരാളാണോ അങ്ങും?

മെൽഷിയാർ:—നിങ്ങൾ അറിയാത്ത രണ്ടുപേർ ഒരുപോലെയാണെന്നു വരട്ടെ, അല്ലെന്നുവരട്ടെ, നിങ്ങൾക്ക് എന്തു് വിശേഷം?

പീററർ:—ഞങ്ങൾക്കു ഞങ്ങളുടെ ഗുരുനാഥനെ അറിയാം.

മെൽഷിയാർ:—ഓഹോ! അതു ഞാൻ ധരിച്ചിരുന്നില്ല! നിങ്ങൾക്കു നിങ്ങളുടെ ഗുരുനാഥനെ അറിയാം, അല്ലേ? അദ്ദേഹത്തെ അറിഞ്ഞവർക്ക് എന്നെ അറിയാൻ കഴിയുകയുമില്ല. പീറ്റർ, അദ്ദേഹത്തെ അറിഞ്ഞവർ അറിയാത്തതായി ഒന്നുമില്ല. അതു് ആദ്യം മനസ്സിലാക്കണം.

ജെയിംസ്:—അങ്ങു പറയുന്നതു ഞങ്ങൾക്കു മനസ്സിലാകുന്നില്ല.

മെൽഷിയാർ:—ഞാൻ പറയുന്നതു മനസ്സിലാകുമ്പോൾ എന്നെയും മനസ്സിലാകും.

പീററർ:—അറിഞ്ഞുകൂടാത്തതുകൊണ്ടു ചോദിക്കയല്ലേ? പറഞ്ഞുതന്നുകൂടെയോ?

മെൽഷിയാർ:—എന്തു്?

പീററർ:—അങ്ങു് ആരാണു്?

മെൽഷിയാർ:—എന്തൊക്കെയാണു പറയേണ്ടതു്? ചോദിച്ചുകൊള്ളൂ.

പീററർ:—അങ്ങേ വീടേതു്?

മെൽഷിയാർ:—ലോകം.

പീററർ:—(അത്ഭുതപ്പെട്ടു) ലോകമോ?

മെൽഷിയാർ:—അതെ, ലോകം.

ജെയിംസ്:—അങ്ങേയ്ക്കു വീടില്ലേ?

മെൽഷിയാർ:—എന്നാണോ പറഞ്ഞതു്? എന്താ, എന്നെ നിങ്ങൾക്കു മനസ്സിലാകയില്ലെന്നു് ഇപ്പോൾ ബോധ്യമായോ? ഇനി ജൂഡാസ്, ഞാൻ ചോദിച്ചതിനു മറുപടി പറയുമോ?

ജൂഡാസ്:—(ഒന്നും പറയുന്നില്ല.)

മെൽഷിയാർ:—ജൂഡാസ്, നിന്റെ സഹോദരി നിന്നെ സ്നേഹിക്കുന്നുണ്ടു്, ഹൃദയപൂർവ്വം സ്നേഹിക്കുന്നുണ്ടു്. നീ അങ്ങോട്ടു ചെല്ലാത്തതിൽ അവൾ കഠിനമായി ദുഃഖിക്കുന്നുമുണ്ടു്. അവൾ നിനക്കു് ആളയയ്ക്കാതിരിക്കയുമില്ല. പക്ഷെ, തൽക്കാലം അങ്ങോട്ടുപോകാതിരിക്കയാണു നന്നു്.

(മെൽഷിയാർ പോകുന്നു, എല്ലാവരും അത്ഭുതപരതന്ത്രരായി നില്ക്കുന്നു.)

പീററർ:—ഇദ്ദേഹം ആരു്?

ജെയിംസ്:—എവിടെനിന്നു വന്നു?

പീററർ:—എന്തിനു വന്നു? ഇതു പറയാനോ?

ജാൺ:—ഗലീലിയിൽവച്ചു് ഗുരുദേവൻ പറഞ്ഞ വാക്കുകൾ എന്റെ ചെവിയിൽ സദാ മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഇന്നത്തെ സായാഹ്നത്തിൽ, സകല ശിഷ്യന്മാരുടേയും മുമ്പിൽ "മനുഷ്യപുത്രൻ വഞ്ചിതനായി മനുഷ്യഹസ്തങ്ങളിൽ അർപ്പിക്കപ്പെടും. അവർ അവനെ വധിക്കും. മൂന്നാംദിവസം അവൻ മരണത്തിൽനിന്നു് ഉത്ഥാനം ചെയ്യും" എന്ന വാചകങ്ങൾ എനിക്കു് എപ്പോഴും കേൾക്കാമായിരുന്നു. ഇപ്പോൾ ഇതാ ഈ അത്ഭുതപുരുഷനും അതുതന്നെ പറഞ്ഞിട്ടു പോയി

ജൂഡാസ്:—ഞാൻ ജൂഡിത്തിന്റെ അടുക്കൽ പോകരുതെന്നല്ലേ അദ്ദേഹം പറഞ്ഞതു്? ഞാൻപോയ്ക്കൂടയോ?

ജെയിംസ്:—എനിക്കു് ഒരു സംശയം തോന്നുന്നു. ഇയാൾ പുരോഹിതന്മാരുടെ ചാരനായിരുന്നുകൂടേ?

ജാൺ:—ആണെങ്കിൽ ആ വാചകം പറയാൻ എങ്ങനെ കഴിഞ്ഞു?

പീററർ:—അല്ലെങ്കിൽ എങ്ങനെ കഴിഞ്ഞു? ജെയിംസ് പറഞ്ഞതാണു ശരിയെന്നു് എനിക്കു തോന്നുന്നു

അല്ലെങ്കിൽ ആളാരെന്നു പറഞ്ഞാലെന്തു്? വീണ്ടു തന്നെ ചോദിച്ചപ്പോൾ പറഞ്ഞ മറുപടി കേട്ടില്ലേ? ഉത്തരം പറഞ്ഞു കഴിച്ചതല്ലാതെ എന്തിനെങ്കിലും നേരെ സമാധാനം പറഞ്ഞോ?

ജെയിംസ്:—ജൂഡാസിനെ അങ്ങോട്ടു് അയയ്ക്കുന്നതെന്നുള്ളതാണു് ഉദ്ദേശം. അതാണു് അതുവരെ ഒളിച്ചു നിന്നിരുന്ന ആൾ അപ്പോൾ പ്രത്യക്ഷപ്പെട്ടതു്.

പീററർ:—അതിനു സംശയമില്ല. ജൂഡാസ് നേരിട്ടുചെന്നാൽ ജൂഡിത്തിന്റെ മനസ്സു മാറും. ജൂഡിത്തുകൂടെ ഗുരുദേവനിൽ വിശ്വസിച്ചാൽ ഇസ്കാരിയോത്തും ഇങ്ങോട്ടു പോരാതിരിക്കയില്ല.

ജെയിംസ്:—അതിനു പ്രയോഗിച്ച വിദ്യ നന്നായി! ജൂഡാസ്സുകൂടെ അവൾക്കു വശപ്പെട്ടുമെന്നു്!

പീററർ:—എന്നാൽപിന്നെ ജൂഡാസ് ആദ്യം പോണമായിരുന്നോ? സുചിരവും സുദൃഢവുമായ ബന്ധം പൊട്ടിച്ചുപോരാൻ അന്നു കഴിഞ്ഞ ആൾ ഇന്നു് ഒന്നു് കണ്ടാൽ മറിഞ്ഞുപോകുമോ പോലും.

ജൂഡാസ്:—നിങ്ങളുടെ അഭിപ്രായം എന്താണു്?

ജാൺ:—എന്തായാലും ഉടനെ പോകണമെന്നാണു് എനിക്കു തോന്നുന്നതു്.

പീററർ:—എനിക്കു് അങ്ങനെ അല്ല തോന്നുന്നതു്.

ജെയിംസ്:—എനിക്കും.

(ജൂഡിത്തിന്റെ സഖിയായ ഇസബെൽ അല്പം അകലെയായി പ്രവേശിക്കുന്നു.)

പീററർ:—ആരാണു്?

ജെയിംസ്:—ഒരു സ്ത്രീയാണല്ലോ.

ജാൺ:—(അവളോടു) നിങ്ങളാരാ? ഈ അസമയത്തു് ഈ വിജനസ്ഥലത്തു വന്നതെന്തിനു്?

ഇസബെൽ:—(ദുഃഖപൂർണ്ണയായി കാണപ്പെടുന്നു) ഇസ്കാരിയ

ട്ടിന്റെ പുത്രൻ മുമ്പൊക്കെ എന്നെ അറിയുമായിരുന്നു. പക്ഷെ, സർവ്വസംഗപരിത്യാഗിയായ ജൂഡാസ് എന്നെ വിസ്മരിച്ചിരിക്കും.

ജൂഡാസ്:—(അവളുടെ മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ടും മുമ്പോട്ടടുത്തുകൊണ്ടും) ഞാൻ നിങ്ങളെ അറിയുമായിരുന്നോ? (അവൾ ഇന്നാരെന്നറിഞ്ഞ്) അല്ലാ, ഇതാര്? (ഓടിച്ചെന്ന് അവളുടെ കൈക്കു പിടിച്ചുകൊണ്ട്) ഇസബെൽ, ഇതു നീ തന്നെയോ? നിന്നെ ഞാൻ വിസ്മരിക്കുമോ?

ഇസബെൽ:—പ്രഭോ, എന്തുകൊണ്ടു പാടില്ല? സ്വന്തപിതാവിനേയും ഏകസഹോദരിയേയും ഉപേക്ഷിച്ച ആൾ ആരെത്തന്നെ ഉപേക്ഷിക്കയില്ല?

(എല്ലാവരും കഠിനമായി ഞെട്ടുന്നു. ജൂഡാസിന്റെ പിടി വിട്ടുപോകുന്നു. അടിയേറ്റു മരവിച്ചവനെപ്പോലെ നില്ക്കുന്നു.)

ഇസബെൽ:—(ആശ്ചര്യത്തോടുകൂടി) കുമാരാ, അങ്ങ് എന്താണു വല്ലാതെ നില്ക്കുന്നതു്? ഞാൻ അറിയാതെ വല്ല തെറ്റു പറഞ്ഞുപോയെങ്കിൽ അതിനു മാപ്പു തരണം

ജൂഡാസ്:—(ഒന്നും പറയുന്നില്ല)

ഇസബെൽ:—(മറ്റുള്ളവരെ നോക്കി) നിങ്ങളെല്ലാവരും വല്ലാതെ നില്ക്കുന്നല്ലോ? ഞാൻ എന്തപരാധമാണു പറഞ്ഞതു്?

ജാൺ:—നിങ്ങളൊന്നും പറഞ്ഞില്ല. ആരും പറയാത്തതു പലതും ഞങ്ങൾ കേൾക്കുന്ന ഒരു രാത്രിയാണിതു്. നിങ്ങൾ വെറുതെ കുണ്ഠിതപ്പെടേണ്ട.

ഇസബെൽ:—ജൂഡാസ്!

ജൂഡാസ്:—ഇസബെൽ!

ഇസബെൽ:—എനിക്കു മനസ്സിലാകുന്നില്ല. ഞാൻ എന്തു തെറ്റുചെയ്തു?

ജൂഡാസ്:— നീ ഒരു തെറ്റും ചെയ്തില്ല. നീ ഒട്ടും പരിഭ്രമിക്കുകയും വേണ്ട. ഏതു നിഴലുകണ്ടാലും ഞെട്ടുന്ന ഒരു മനഃസ്ഥിതിയിലാണ് ഞങ്ങൾ നില്ക്കുന്നതു്. അതിനു നീ കുറ്റക്കാരിയാണോ? [വീണ്ടും അവളുടെ കൈക്കുപിടിച്ചുകൊണ്ടു്) ഇസബെൽ, നീ ഇവിടെ എങ്ങനെ വന്നു?

ഇസബെൽ:—ദൈവത്തിനുതന്നെ അറിയാം.

ജൂഡാസ്:—എന്തിനാണ് ഈ അസമയത്തു വന്നതു്?

ഇസബെൽ:—വരാതെ എന്തുചെയ്യും? ഈ രാത്രിയിൽ ഒരു ലക്ഷ്യമില്ലാതെ അലഞ്ഞുതിരിയാൻ ആരെങ്കിലും ഇഷ്ടപ്പെടുമോ? എങ്കിലും അവിടെ എങ്ങനെയിരിക്കും?

ജൂഡാസ്:—എവിടെ?

ഇസബെൽ:—അങ്ങയുടെ വീട്ടിൽ.



ജൂഡാസ്:— (ഉൽക്കണ്ഠയോടുകൂടി) അവിടെ എന്താണ് വിശേഷം?

ഇസബെൽ;—ഓ് ഹ! അവിടെ എന്താണു വിശേഷം? കഷ്ടം! ഞാൻ ഈ സംസാരിക്കുന്നതു് എന്റെ പഴയ കൊച്ചു യജമാനനോടുതന്നെയാണോ? അവിടെ എന്താണ വിശേഷമെന്നു്! കുമാരാ, പിന്നെ എവിടെയാണ് വിശേഷം? അങ്ങേക്കു് ഈ കഠിനഹൃദയം എന്നുണ്ടായി?

ജൂഡാസ്:—ഇസബെൽ, എന്റെ ഉൽക്കണ്ഠ വർദ്ധിപ്പിക്കാതെ ഉള്ള കാര്യം പറയൂ. അപ്പനും ജൂഡിത്തിനും സുഖമല്ലേ?

ഇസബെൽ:—അവർക്ക് ആപത്തൊന്നും സംഭവിച്ചിട്ടില്ല.

ജൂഡാസ്:—എന്തു്, നീ എന്താണു പറയുന്നതു്?

ഇസബെൽ:—ഞാൻ എന്തുപറയാനാണ്! ഞാൻ എന്തുപറയണം? അങ്ങയുടെ ജീവരക്തം അങ്ങയോടു പറയാത്തതു വല്ലതും എനിക്കു പറയാനുണ്ടോ?

ജൂഡാസ്:— എന്റെ ജീവരക്തമോ? എന്റെ ജീവരക്തത്തിനു് എന്തുപറ്റി?

ഇസബെൽ:—അതു് ഉറഞ്ഞുപോയി.

ജൂഡാസ്:—നീ എന്നെ ഭ്രാന്തനാക്കുന്നു.

ഇസബെൽ:—ഭ്രാന്തനാക്കുന്നോ? ആരു് അങ്ങയെ ഇനി ഭ്രാന്തനാക്കണം? അങ്ങയെപ്പോലെ ഭ്രാന്തന്മാരു വേറുണ്ടോ?

ജൂഡാസ്:—ഇസബെൽ, നീ എന്നെ എന്തിനു് ഇങ്ങനെ നീററുന്നു? കാര്യം പറകയില്ലേ?

ഇസബെൽ:—പ്രഭോ, കാഠിന്യത്തിനും ഒരു കണക്കുവേണ്ടേ? വൃദ്ധനായ പിതാവിന്റെയും ആ ചെറുസഹോദരിയുടെയും ഏകാവലംബമായ അങ്ങു് അവരെ നിരാധാരരാക്കിയിട്ടു നാടുവിട്ടുപോയി. അങ്ങയുടെ അപ്പന്റെ ആരോഗ്യം അന്നു് അവസാനിച്ചു. അങ്ങയുടെ സഹോദരിയുടെ പുഞ്ചിരി അന്നു് അസ്തമിക്കയും ചെയ്തു. അങ്ങയുടെ വരവുകാത്തു നാഴികയും ദിവസവും എണ്ണി അവൾ ഇരുന്നുതുടങ്ങിയിട്ടു് എത്ര നാളായി? എന്നിട്ടു് ഇന്നു് അങ്ങു് വന്നിട്ടുണ്ടെന്നുകേട്ടു് ആ കലാംഗന പെരുവഴിയിൽവന്നു കാത്തുനിന്നു. അങ്ങു് അവളെ ഒന്നു നോക്കുകപോലും ചെയ്തില്ല. അവിടെനിന്നു ചെന്നു നിലത്തുവീണ പാവം— പ്രഭോ, ഇതു ദൈവം സഹിക്കയില്ല. (വികാരാധിക്യത്താലെന്നപോലെ നിശ്ശബ്ദയാകുന്നു.)

ജൂഡാസ്:—(സഗൽഗദം) അവൾ ഇപ്പോൾ എവിടെ?

ഇസബെൽ:—എവിടെ ആയാൽ അങ്ങേയ്ക്കെന്തു്? വെറും നിലത്തുകിടന്നതാണെങ്കിലെന്തു്? ഉറക്കെ കരഞ്ഞാലെന്തു്? ജ്യേഷ്ഠൻ വന്നിരിക്കുന്നെന്നു പറഞ്ഞു് ഭ്രാന്തിയെപ്പോലെ എണീററു് ഓടിയാലെന്തു്? "ജൂഡാസ്! ജൂഡാസ്" എന്നു ജപിച്ചുകൊണ്ടു കമഴ്ന്നുകിടന്നുകളഞ്ഞാലെന്തു്? ഭാഗ്യവാനായ അങ്ങേയ്ക്കു് അതൊന്നും കാണാതെ സ്വൈരമായി സഞ്ചരിക്കാൻ കഴിയും. അതു് കണ്ടുകൊണ്ടിരിക്കാനുള്ള മഹാപാപി ഇവളല്ലേ? ആ വൃദ്ധനായ പിതാവും?

ജൂഡാസ്:—അവൾ എന്റെ പേരുവിളിച്ചു കരഞ്ഞുകൊണ്ടു കിടക്കയാണോ?

ഇസബെൽ:— ഹേയ്! അല്ലല്ല; ഒരു ശൃംഗാരഗീതം പാടി രസിച്ചുകൊണ്ടിരിക്കുന്നു. അതല്ലേ ഞാൻ സ്വൈരമായി വിട്ടിട്ട് ഈ വിനോദയാത്രയ്ക്കു പോന്നതു്? കുമാരാ, അങ്ങേ നിർഘൃണതയ്ക്കു വിദൂരനമസ്കാരം. ഞാനിതാ പോകുന്നു. എന്റെ തോഴി അവളുടെ പാട്ടു നിറുത്തുന്നതിനുമുമ്പ് എനിക്കു അതു ചെല്ലണം.
(പോകാൻ ഭാവിക്കുന്നു)

ജൂഡാസ്:—ഇസബെൽ, നില്ക്കൂ ഞാൻകൂടെ—സഹോദരന്മാരേ, ഞാൻ എന്തുവേണം?

ഇസബെൽ:—അതേ, അങ്ങനെ സഹോദരന്മാരോടു ചോദിക്കണം. സ്വന്തസഹോദരി—കുമാരാ! ഇഷ്ടം അങ്ങു് ഒന്നുചെയ്യണം. അവിടെ വന്നു് അവളെക്കൂടെ കൂട്ടിക്കൊണ്ടുപോരണം. അങ്ങു് എവിടെയോ അവിടെ അവൾ പരമാനന്ദമായി കഴിച്ചുകൊള്ളുമെന്നു് അങ്ങേയ്ക്കു് അറിഞ്ഞുകൂടെയോ? അവൾകൂടെ പോരട്ടെ: അവളും അങ്ങയുടെ ഗുരുദേവന്റെ, യഹൂദരാജാവിന്റെ, പാദശുശ്രൂഷചെയ്തു ജീവിച്ചുകൊള്ളും.

ജൂഡാസ്:—ഇസബെൽ, ഞാൻകൂടെ വരാം. പീറ്റർ, ഞാൻ കൂടെ പോയിവരട്ടെയോ?

പീറ്റർ:—ധൈര്യമായി പോകണം. ജൂഡാസ്, അതു നിഷ്ഫലമാകയില്ല.

ജൂഡാസ്:—ഇസബെൽ നടക്കൂ. സോദരന്മാരേ, ഞാൻ താമസിക്കയില്ല. എനിക്കുവേണ്ടിയും എന്റെ സഹോദരിക്കുവേണ്ടിയും പ്രാർത്ഥിക്കണേ!

(രണ്ടുപേരും പോകുന്നു. മറ്റുള്ളവർ അവർ പോയവഴിയേ നോക്കി നിശ്ചലരായി നില്ക്കുന്നു)

ജോൺ:—(സ്വല്പം നിന്നിട്ട്) "മനുഷ്യപുത്രൻ വഞ്ചിതനായി മനുഷ്യഹസ്തങ്ങളിൽ അർപ്പിക്കപ്പെടും. അവർ അവനെ വധിക്കും"....... "ഞാനാരുമാകട്ടെ, നിങ്ങളുടെ ഗുരുനാഥനെ വഞ്ചിക്കുന്നതു് ഞാനായിരിക്കയില്ല!" ....... "സ്വന്തപിതാവിനേയും ഏകസഹോദരിയേയും

ഉപേക്ഷിച്ച ആൾ ആരേത്തന്നെ ഉപേക്ഷിക്കയില്ല!"...
എന്തൊരു വാചകങ്ങൾ ! .... ദൈവമേ!

(കർട്ടൻ)

## രംഗം 3

(ജൂഡിത്തിന്റെ ഗൃഹത്തിലെ ഉദ്യാനം. രാത്രി.)

[ജൂഡിത് സർവാംഗവിഭൂഷിതയായി ദിവ്യാംബരധരയായി ഒരു സോഫയിൽ ഇരിക്കുന്നു. സോഫയുടെ കാല്ക്കൽ നിലത്തു് അവളെത്തന്നെ നോക്കി രസിച്ചുകൊണ്ടു് സക്കറിയാസും ഇരിക്കുന്നു.]

ജൂഡിത്:—എടാ, നീ അവിടെനിന്നു് എണീറ്റുപോകയില്ലേ ?

സക്കറിയാസ്:—ഞാനെങ്ങനാ പോകുന്നതു് ?

ജൂഡിത്:—എങ്ങനെയാണെന്നോ ?

സക്കറിയാസ്:—നീ പറഞ്ഞിട്ടില്ലിയോ ഞാൻ അയാളുടെ വീട്ടിൽ പോയതു് ?

ജൂഡിത്:—അതിന്റെ ക്ഷീണം പോക്കാനിരിക്കയാണോ

സക്കറിയാസ്:—അതിന്റെ ക്ഷീണമല്ല, കേട്ടോ. അയാൾ എന്നെപ്പിടിച്ചുകുലുക്കി എല്ലെല്ലാം ഞെരിച്ചുവിട്ടിരിക്കുന്നതു്. മനസ്സിലായോ?

ജൂഡിത്:—പോടാ അവിടുന്നെണീറ്റ് !

സക്കറിയാസ്:—അതിപ്പക്കുറച്ചു പ്രയാസമാ.

ജൂഡിത്:—ആങ്ഹാ?

സക്കറിയാസ്:— (തലകുലുക്കിക്കൊണ്ടു്) ആ. പിന്നെ, നിന്റെ ദേഹമൊക്കെ ഒന്നു തിരുമ്മാമെങ്കിൽ ഒന്നു നോക്കാം.

ജൂഡിത്:—ഇവനെന്തൊരു ഏഭ്യനാ?

സക്കറിയാസ്:—പിന്നല്ലിയോ?

ജൂഡിത്:—എന്തോന്നു്?

സക്കറിയാസ്:—നീ എന്താണ്ടാ പറഞ്ഞതു്?
ജൂഡിത്:—നീ ഒരു ഏഭ്യനാണെന്നു്.
സക്കറിയാസ്:—ഞാനും അതാ പറഞ്ഞതു്.
ജൂഡിത്:—(ചിരിക്കുന്നു)
സക്കറിയാസ്:—അങ്ങനെ ചിരി!
ജൂഡിത്:—ഫാ.
സക്കറിയാസ്:—പിന്നെ, ആണുങ്ങളെ ആട്ടുന്നതു് കേമമല്ലിയോ?
ജൂഡിത്:—നീ ആണാണോ?
സക്കറിയാസ്:—അല്ലെങ്കിൽ ഇവിടെ വന്നു് ഇങ്ങനിരിക്കുമോ?
ജൂഡിത്:—എവിടെ?
സക്കറിയാസ്:—പെണ്ണുങ്ങളുടെ കാല്ക്കല്.
ജൂഡിത്:—എന്നിട്ടോ.
സക്കറിയാസ്:—അതുമാത്രം ഒക്കുകേല.
ജൂഡിത്:—നിന്നെ ഞാനിപ്പോഴെഴുന്നേല്പിക്കും.
സക്കറിയാസ്:—അതിനാ ഞാനിവിടിരിക്കുന്നതു്.
ജൂഡിത്:—എന്തിനു്?
സക്കറിയാസ്:—നീ പിടിച്ചെണീപ്പിക്കാൻ.
ജൂഡിത്:—ആങ്ഹാ? (അടുത്തുചെന്നു് ചെവിക്കുപിടിക്കുന്നു)
സക്കറിയാസ്:—(അടക്കിയസ്വരത്തിൽ) അയ്യോ! അയ്യോ! ഞാനിവിടെക്കിടന്നു് ഇയ്യാക്കാരവാന്ന വിളിക്കും.
ജൂഡിത്:—(ചെവി വിട്ടിട്ടു്) നീ ഇവിടെക്കിടന്നു വിളിക്കുമോ?
സക്കറിയാസ്:—ചെവിക്കു പിടിച്ചാണോ പൊക്കുന്നതു്?
ജൂഡിത്:—പിന്നെ നിന്റെ മൂക്കിനുപിടിച്ചു നോക്കട്ടെ?
സക്കറിയാസ്:—നിന്റെ കരപല്ലവംകൊണ്ടു് എന്റെ കരപല്ലവത്തിൽപിടിച്ചു് അങ്ങനെ മൃദുവായി പൊക്കണം.
ജൂഡിത്:—എന്തു്, എന്തു്, നിനക്കെന്തു ഭ്രമം?
സക്കറിയാസ്:—കൊച്ചുനാളിൽ കൊച്ചു വിദ്യാഭ്യാസംചെയ്യണം ഇതൊക്കെ മനസ്സിലാകണമെങ്കിൽ.

ജൂഡിത്:— നീ അവിടെതന്നെ കൊഞ്ചുന്നോ? (വീണ്ടും ചെവിക്കു പിടിച്ചു പോകുന്നു)

സക്കറിയാസ്:—(സ്വകാര്യസ്വരത്തിൽ) അയ്യോ! അയ്—

ജൂഡിത്:— എടാ മിണ്ടരുത്. (ഇതരകരത്താൽ വാ പൊത്തിപ്പിടിച്ചുകൊണ്ട് അവനെ വലിച്ചുപോകുന്നു.)

സക്കറിയാസ്:—(ചെവി തിരുമ്മിക്കൊണ്ട്) എന്നാലും നിന്റെ കൈയിൽ ഞാൻ ഒരുമ്മ തരുന്നു.

ജൂഡിത്:—ഇവനാരെടാ?

സക്കറിയാസ്:—എന്റെ നാമം സക്കറിയാസ്. എന്റെ അമ്മ മരിച്ചുപോയി അപ്പനും തഥൈവ. അദ്ദേഹത്തിന്റെ സ്വത്തെല്ലാം എനിക്ക്. അതെല്ലാം എന്റെ പ്രിയപത്നി ജൂഡിത്തിനും സന്താനങ്ങൾക്കും.

ജൂഡിത്:— നിന്റെ സ്വത്തും കൊണ്ടു പോകുമോ ?

സക്കറിയാസ്:—നിനക്ക് എന്റെ സ്വത്തുവേണ്ടായോ?

ജൂഡിത്:—എടാ, സക്കറിയാസ്, നീ പോ. ഇസബെൽ ഇപ്പോൾ വരും.

സക്കറിയാസ്:—അതിനെന്ത്? വരട്ടെ! അവളുവന്ന് മറ്റേ ചെവിക്കും പിടിക്കട്ടെ!

ജൂഡിത്:—എടാ, ഒരുപക്ഷേ ചേട്ടനും വരുമായിരിക്കും.

സക്കറിയാസ്:—അവനും വന്നുകൊള്ളട്ടെ. അവൻ എന്റെ പ്രിയസ്യാലൻ. ചെവിരണ്ടും അന്യാധീനത്തിലായിപ്പോയെന്നു പറയും. തൃപ്തിപ്പെട്ടില്ലെങ്കിൽ മൂക്ക് അവനും സമ്മാനിച്ചു കളയാം.

ജൂഡിത്:—ചേട്ടൻ വരുമ്പോഴും നീ ഇവിടെ നില്പാനാണോ ഭാവം ?

സക്കറിയാസ്:—ക്ഷമയോ എന്നു നോക്കും. നിവൃത്തിയില്ലെങ്കിലത്തെ കാര്യം നിശ്ചയമില്ല.

ജൂഡിത്:—ചേട്ടൻ നിന്നെ കാണട്ടെന്നോ ?

സക്കറിയാസ്:—അതെ, കാണട്ടെയെന്നുതന്നെ. അവൻ കണ്ടാലെന്ത് ? നിന്നെ കല്യാണം കഴിക്കുന്നത് തീർച്ചയായും ഞാൻതന്നെയാണേ ?

ജൂഡിത്:— (പൊട്ടിച്ചിരിച്ചുകൊണ്ട്) നീയോ?

സക്കറിയാസ്:— അതെ, ഞാൻ തന്നെ. ഇന്നലെ നീ സമ്മതിച്ചില്ലേ ?

ജൂഡിത്:— ഞാൻ സമ്മതിച്ചോ ?

സക്കറിയാസ്:- നീ ഇന്നലെ എന്നോടെന്തൊന്നാ പറഞ്ഞതു്?

ജൂഡിത്:— ഇന്നലെപ്പറഞ്ഞതോ ?

സക്കറിയാസ്:— ഇന്നലെ നിന്റെ കൈക്കു കടന്നുപിടിച്ചപ്പോഴേ.

ജൂഡിത്:— നിന്നെ തൊഴിക്കുമെന്നു പറഞ്ഞു.

സക്കറിയാസ്:— അതേ, അതുതന്നെ.

ജൂഡിത്:— എന്തൊന്നു്? അതിന്റെ അർത്ഥം കല്യാണം കഴിക്കാമെന്നാണോ ?

സക്കറിയാസ്:— പിന്നല്ലിയോ ? കല്യാണം കഴിക്കാതെ തൊഴിക്കാനൊക്കുമോ ?

ജൂഡിത്:— നിന്നെ ഞാൻ ഇപ്പോൾ ഇവിടെനിന്നും ച്ചിറക്കും.

സക്കറിയാസ്:— എന്നാൽ ഞാൻ പോകയും ചെയ്യും.

ജൂഡിത്:— അല്ലെങ്കിൽ ?

സക്കറിയാസ്:— അല്ലെങ്കിൽ പോകയുമില്ല.

ജൂഡിത്:— ഇതു് എന്തുപദ്രവം!

സക്കറിയാസ്:— അങ്ങനെയാ— ഈ ഭർത്താവു്, ഭർത്താവ പറഞ്ഞാലെ, അതു നേരമ്പോക്കൊന്നുമല്ല.

ജൂഡിത്: —നിന്നെ ഞാനിവിട്ടുന്നോടിക്കും !

സക്കറിയാസ്:— നീ ഓടുമ്പോൾ ഞാനും ഓടും. നീ നിന്നാ ഞാനും നില്ലും. തിരിഞ്ഞു നടന്നാൽ പുറകേവരും.

ജൂഡിത്:— എന്റെ സക്കറിയാസ്, ഇപ്പോൾ പോ.

സക്കറിയാസ്:— (പ്രസന്നനായി) അങ്ങനെ വാ. മര്യാദക്കു പറ. ഒന്നുകൂടെ പറ. ഒന്നു കേൾക്കട്ടെ.

ജൂഡിത്:— എന്റെ സക്കറിയാസല്ലിയോ.

സക്കറിയാസ്:— ആണോ ?

ജൂഡിത്:— പിന്നല്ലിയോ.

സക്കറിയാസ്:— "എന്റെ പൊന്നു" എന്നു പറ.

ജൂഡിത്:— എന്റെ പൊന്നു.

സക്കറിയാസ്:— "എന്റെ തങ്കം" എന്നു പറ.

ജൂഡിത്:— എന്റെ തങ്കം.

സക്കറിയാസ്:— "എന്റെ പൊന്നുതങ്കം" എന്നു പറ.

ജൂഡിത്:— പോടാ ഇറങ്ങി.

സക്കറിയാസ്:— (പല്ലുകടിച്ചു മിണ്ടാതെ നില്ക്കുന്നു)

ജൂഡിത്:— (ആകാശത്തുനോക്കി സമയം അതിക്രമിക്കുന്നുവെന്നു വിചാരത്തോടുകൂടി) എന്റെ പൊന്നുതങ്കം, ഞാൻ എന്തു വേണമെങ്കിലും തരാം ഒന്നു പോകണം.

സക്കറിയാസ്:— ഞാനിപ്പോഴിങ്ങോട്ടു വന്നല്ലേ ഉള്ളൂ?

ജൂഡിത്:— എന്റെ സക്കറിയാസല്ലേ; എപ്പോഴും വരാമല്ലോ. ഇപ്പോഴൊന്നു പോകണം.

സക്കറിയാസ്:— കുറച്ചുകൂടെ കഴിയട്ടെ.

ജൂഡിത്:— (കോപവിക്ഷോഭത്തോടുകൂടി) പോകുകില്ലേ?

സക്കറിയാസ്:— ഇത്തിരികൂടെ!

ജൂഡിത്:— (പരിഭവസ്വരത്തിൽ) പോകുകില്ലേ?

സക്കറിയാസ്:— ഒരു ശകലം!

ജൂഡിത്:— (ഗംഭീരസ്വരത്തിൽ) പോകാനാണു പറഞ്ഞതു്.

സക്കറിയാസ്:— ജൂഡിത്!

ജൂഡിത്:— പോകുമോ ഇല്ലയോ?

സക്കറിയാസ്:— പോകാം. എന്നാൽ എന്റെ—

ജൂഡിത്:— പോകാൻ.

(സക്കറിയാസ് വിഷണ്ണനായി മെല്ലെ നടക്കുന്നു)

ജൂഡിത്:— (പൊട്ടിച്ചിരിച്ചുകൊണ്ടു് പുറകെ ചെന്നു് പുറത്തുകൊട്ടിക്കൊണ്ടു്) നാളെ വരണം.

സക്കറിയാസ്:— വരാം. (പോകുന്നു)

ജൂഡിത്:— (അവൻ പോകുന്നതു് നോക്കിനിന്നിട്ടു്, സന്തുഷ്ടയായി പൊട്ടിച്ചിരിക്കുന്നു) പാവം! പമ്പരവിഡ്ഢി! അവനും ജൂഡിത്തിന്റെ ദാസൻ! ജൂഡിത്! ജൂഡിത്! നീയാരു്?

അഖിലലോകസാരം സൌന്ദര്യം. സൌന്ദര്യത്തിന്റെ സമുചിതമായ സാക്ഷാൽകാരം ശൃംഗാരം. അവയുടെ സമ്മേളനം ജൂഡിത്ത്. അവളുടെ മധുരാധരമധുപൂരം പുരണ്ടു് മുരളുന്ന മത്തഷട്പദങ്ങളാണു് പുരുഷവർഗ്ഗം! അവളുടെ കടാക്ഷവൈദ്യുതപാതമേററു ചുരുളുന്ന പന്നഗങ്ങൾ! അവളുടെ മന്ദഹാസസംഗീതം ശ്രവിച്ചു മയങ്ങുന്നു, പരിഹാസമേററു വിളറുന്നു. കോപരസം സ്ഫുരിച്ചാലോ മരിക്കുന്നു. അനന്തരക്ഷണത്തിൽ അവളുടെ മൃദംഗുലിസ്പർശനത്താൽ കൺമിഴിച്ചു നിശ്വസിക്കുകയും ചെയ്യുന്നു! അവർ ജൂഡിത്തിന്റെ സജീവതാലവൃന്തങ്ങൾ— അവളുടെ പാദോപധാനങ്ങൾ— അവളുടെ ശരീരത്തിനു് അലങ്കാരസാധനങ്ങൾ നൽകുവാനുള്ള ദായദാസങ്ങൾ—അവളുടെ പാദത്തിൽ പ്രണമിച്ചു് ഗതിയടയേണ്ട പരമപാവങ്ങൾ! അവളുടെ മുമ്പിൽ സകല പുരുഷനും സക്കറിയാസുതന്നെ! ത്രിലോകവഞ്ചകനായ കയ്യാഫാസു്, അയാളും ജൂഡിത്തിന്റെ ദാസൻ! അയാളുടെ മുമ്പിൽ ജറുസലേം ഞെട്ടുന്നു! അയാൾ എന്റെ മുമ്പിലും! ആ വിരുതൻ ഗബ്രിയാസു് എന്റെ മുമ്പിൽ എത്തിയാൽ രസികശിരോമണി! ആ കപ്രസാദല്യുന്റെ ഖജനാവിനു് എന്റെ കടാക്ഷം താക്കോല്! ബാറബാസോ? അവൻ വിപ്ലവകാരി, അധികാരവിദ്വേഷി, ഭയങ്കരനായ ശാർദ്ദൂലംപോലും. എന്നാൽ ഈ ജൂഡിത്തിനു് അവൻ ഒരു കളിപ്പാവ്— ആജ്ഞാകരൻ— സന്ദേശവാഹകൻ! ആ മരയൻ ഗബ്രിയാസു് അവനോടു പറഞ്ഞു അവൻ എന്നെ ചുംബിക്കാറുണ്ടെന്നു് വെറും പരമാർത്ഥം! പക്ഷേ അതു പറയണമോ? പറഞ്ഞാൽ ഈ കാട്ടുപോത്തു് ബാറബാസു് അവനെ കുത്തിക്കൊല്ലുമോ? ഗബ്രിയാസു് എന്നെ ചുംബിച്ചാൽ ഇവനെന്തു നഷ്ടം? ഇവനു മതിവരുവോളം ഇവനും ചുംബിച്ചുകൊള്ളണം. അതല്ലേ ഉള്ളൂ? അതിനു ആ മരയനെ യാത്രയാക്കിയിട്ടു് ഈ മരയൻ ജയിലിൽ. പകലിരട്ടു മാസമായി. കിടന്നു നരകിക്കയാണു്. ആ

വിടെ കിടക്കട്ടെ! ബുദ്ധിയില്ലാത്ത വഷളന്മാൎക്ക് അതു തന്നെയാണനുഭവം. പക്ഷെ, ഒരുകൈ തരാക്കിടില്ലായിന്നു. ആന വല്ലതിനും കൊള്ളുമായിരുന്നു. ഇപ്പോൾ എങ്ങനെ ഇരിക്കുന്നു ? അവലക്ഷണംപിടിച്ച കാണം, ഇനി അവിടെ കിടന്നു ചത്തൊളുകയാണു ഭേദം. എല്ലും തൊലിയും തിരിഞ്ഞു്, കുനിപ്പിടിച്ച് കൈയിലും കാലിലും ഇരുമ്പുചങ്ങലയുടെ വട്ടവുമായി ഇങ്ങൊട്ട് ഇറങ്ങിവന്നേച്ചാൽ പിന്നെ— (ചിരിക്കുന്നു)

(ഇസബെൽ പ്രവേശിക്കുന്നു)

ഇസബെൽ:—എന്താ ആകാശത്തു നോക്കി ചിരിക്കുന്നതു്? ചന്ദ്രനെ മയക്കിത്താഴത്തിടുന്നതു്. അതൊ ചേട്ടൻ വരാത്തതിലുള്ള സന്തോഷമാണോ ?

ജൂഡിത്—അല്ലാ ! എന്റെ ഇസബെലോ? എടീ, കള്ളി ! നീ ഇത്ര പതുക്കെ എന്റെ അടുത്ത് എങ്ങനെ എത്തി? ഇങ്ങനെയായിരിക്കും പതിവു്. കള്ളീ ! ഇസബെൽ, ചേട്ടനെക്കണ്ടോ ? അദ്ദേഹം ഇപ്പോൾ എവിടെ?

ഇസബെൽ:—അമ്പാ, ചേട്ടനെ നോക്കാൻ പോയതിന്റെ നന്ദി ! പാതിരാത്രു് കണ്ടവന്മാരുടെ അടുത്തെല്ലാം തെണ്ടിനടന്നതിനു് വന്നയുടനെ—'കള്ളീ ! ' 'കള്ളി'?! ചേട്ടനെ ഞാൻ കണ്ടില്ല.

ജൂഡിത്:—എന്റെ പൊന്നല്ലിയോ?

ഇസബെൽ:—അല്ലല്ല. പൊന്നല്ല, വെള്ളിയുമല്ല. കള്ളിയാണ്. ചേട്ടനെ ഈ കള്ളി മോഷ്ടിച്ചു.

ജൂഡിത്;—(കപടകടാക്ഷവിക്ഷേപത്തോടുകൂടി) അതു നീ പറ്റിക്കുന്നവളാണ്. എനിക്കറിയാം. എങ്കിലും ഞാനൊന്നു കണ്ടുകൊള്ളട്ടെ. അതുകഴിഞ്ഞു് നീ മോഷ്ടിച്ചോ. എനിക്കുവേണ്ടാ.

ഇസബെൽ;—ദൈവ്വ ! ഒരു പുരുഷനെയെങ്കിലും വിട്ടുതന്നല്ലോ.

ജൂഡിത്;—പോടീ. (ഇസബെലിന്റെ ചെകിട്ടത്തു തല്ലുന്നു)

ഇസബെൽ:—ഹോ ! എങ്ങനെ നൊന്തു !

ജൂഡിത്:—(ഇസബെലിനെ ചുംബിച്ചിട്ട്) ഇപ്പോഴോ ?

ഇസബെൽ:—ഇപ്പോൾ ചേട്ടൻ പടിക്കൽ നില്ക്കുന്നു.

ജൂഡിത്:—അയ്യോടി ! (പടിക്കലേക്ക് ഓടാൻ ഭാവിക്കുന്നു)

ഇസബെൽ:—എന്തിനാണ് ഓടുന്നത് ?

ജൂഡിത്:— (നിന്നിട്ട് ലജ്ജയോടെ) എന്തിനാണെന്നോ ? എന്താ സംശയം ?

ഇസബെൽ:—സംശയമൊന്നുമില്ല. ഇങ്ങനെ ചിരിച്ചുകൊണ്ട് അങ്ങോട്ടു ചെന്നേച്ചാൽ ശരിയായി.

ജൂഡിത്:—പിന്നെ ഞാനെന്തുവേണം ?

ഇസബെൽ:—എന്തുവേണമെന്ന് എനിക്കറിഞ്ഞുകൂടാ. ഇവിടെ ചാകാറായി കിടക്കുന്നെന്നും പറഞ്ഞാണ് വിളിച്ചുകൊണ്ടുവന്നത്. പക്ഷെ, ഇന്നു വരുമ്പോൾ കാണുന്നതു ചാകുന്നതല്ല, മറ്റു വല്ലവരെയും കൊല്ലുന്നതായിരിക്കുമെന്ന് എനിക്കറിയാം. അതുകൊണ്ട് പടിക്കൽ നിർത്തിയിട്ട് ഞാൻ നേരത്തെ വന്നതാണ്.

ജൂഡിത്:—ഇനി ഇപ്പോൾ ഞാൻ എന്തുചെയ്യണം ?

ഇസബെൽ:—(ആക്ഷേപ സ്വരത്തിൽ) എന്നാൽ പഠിപ്പിക്കട്ടെ ? അയ്യോ കൊച്ചുകുഞ്ഞല്ലിയോ ? മനുഷ്യരെ കണ്ടിട്ടുണ്ടോ ? നന്നാ കൊഞ്ചുന്നല്ലോ! (ജൂഡിത് അണിഞ്ഞിരുന്നതെ പതക്കത്തിൽ നോക്കി കള്ളച്ചിരിയോടുകൂടി) പതക്കം നന്നായിരിക്കുന്നു. നല്ല ചേർച്ച. (ഉപേക്ഷാഭാവത്തിൽ) ഞാൻ പോകുന്നു. ജൂഡാസ് ഉടനെ വരും. മനസ്സുപോലെ ചെയ്യണം. (പോകുന്നു)

ജൂഡിത്:—ഇവളല്ലെങ്കിൽ പിന്നെ കള്ളിയാര് ? ജൂഡിത് ഇല്ലായിരുന്നെങ്കിൽ ഇസബെൽ ജെറുസലേം ആക്രമിച്ചേനെ. ഞാട്ടാ, എന്നാ.. സുന്ദരികളുടെ തേജോവധം ചെയ്യ ? ഞാനില്ലാത്ത ഇന്നേരം പോകുന്നു. ചേട്ടൻ ഉടനെ എത്തും. ഇപ്പോഴേ സാധിക്കണം, എങ്ങനെ വഞ്ചിക്കും ? എന്റെ ചേട്ടനോട് ഞാൻ അതെങ്ങനെ ചെയ്യും ? എന്നാൽ അല്ലാതെ നിവൃത്തിയില്ല. കാര്യം കഴിഞ്ഞിട്ട് എല്ലാം ശരിപ്പെടുത്തിക്കൊള്ളാം. (പതക്കം പിടിച്ചുനോക്കി ചിരിച്ചുകൊണ്ട്) തരക്കേടില്ല. അയ്യോ

ളുടെ കൈയിൽ ഇനി ഇതുപോലെ എത്ര കാണും? അയാളുടെ മൺപാവയും ഇതെല്ലാമെന്തിന്? (പിന്നെയും നോക്കിയിട്ട്) പിച്ചക്കൻ! ഉള്ളതിലേയ്ക്ക് മോശപ്പെട്ടതു നോക്കി എടുത്തുകൊണ്ടുവന്നിരിക്കയാണ്. ഇനി ഇങ്ങു വരട്ടെ! എന്നാൽ ഞാൻ— (പെട്ടെന്നു സോഫായിൽ ഇരുന്ന്, തലചാരിയിൽ കൊട്ടുംതെക്കുത്തി മുഖം താങ്ങിപ്പിടിച്ചുകൊണ്ട് വിങ്ങിവിങ്ങിക്കരയുന്നു.)

(ജൂഡാസ് പുറകിൽ പ്രവേശിച്ച് അടുത്തുചെന്ന് അവളെത്തന്നെനോക്കി വ്യസനാക്രാന്തനായി നില്ക്കുന്നു.)

ജൂഡിത്:—(കരഞ്ഞുകൊണ്ട് അല്പനേരംകൂടി ഇരിക്കുന്നു) ചേട്ടാ, ചേട്ടാ! അയ്യോ ചേട്ടാ! പോകരുതേ. എന്നെ വിട്ടു പോകരുതേ ![(പെട്ടെന്ന് എണീറ്റു ഭ്രാന്തിയെപ്പോലെ മുന്നോട്ട് ഓടുന്നു.)

ജൂഡാസ്:—(മുമ്പോട്ട് തടഞ്ഞുനിർത്തിവച്ചുകൊണ്ട്) ജൂഡിത്! ജൂഡിത്!



ജൂഡിത്:—(തിരിഞ്ഞുനിന്ന് അത്യാശ്ചര്യത്തോടും ആനന്ദപാരവശ്യത്തോടും) അയ്യോ, എന്റെ ചേട്ടൻ! (ഓടിയെത്തുന്ന് കഴുത്തിൽ തൂങ്ങിക്കൊണ്ട്) ചേട്ടാ എന്റെ ചേട്ടാ! (പലവിധ ലാളനകൾ ചെയ്യുന്നു. മുഖം അല്പം അകത്തിപ്പിടിച്ചു നോക്കുന്നു. പെട്ടെന്നു സ്നേഹാതിരേകത്താൽ ഇരുകൈകളും തോളത്തു വീണ്ടും ഇട്ട് മുറുകെ പിടിക്കുന്നു) ചേട്ടാ! ചേട്ടാ!

ജൂഡാസ്:— (അശ്രുപൂർണ്ണനായി) ജൂഡിത്!

ജൂഡിത്:—ചേട്ടാ മിണ്ടരുതേ! ഞാൻ ചേട്ടനെ ഒന്നു കണ്ടുകൊള്ളട്ടെ. എന്റെ ചേട്ടനെ, ചേട്ടാ, ചേട്ടാ, എന്നു വിളിച്ച് മതിവരുത്തട്ടെ! എന്റെ ചേട്ടനെ ഞാൻ കണ്ടിട്ട് എത്രനാളായി! [illegible] എങ്കിലും എന്റെ ചേട്ടൻ ചേട്ടന്റെ ജൂഡിത്തിനെ [illegible] (പെട്ടെന്നു) അയ്യോ ഞാനെന്തു ദോഷി! ഞാൻ എല്ലാം മറന്നുപോയി (ജൂഡാസ് അവളെ പിടിക്കാൻ നീട്ടിയ കൈകളിൽനിന്ന് ഒഴിഞ്ഞിട്ട്) എന്നെത്തൊടരുത്! ഞാൻ കളങ്കിനിയാണ്(പെട്ടെന്ന് അകലെച്ചെന്ന് പരാങ്മുഖിയായി നില്ക്കുന്നു)

ജൂഡാസ്:—(അടുത്തുചെന്ന്) ജൂഡിത്!

ജൂഡിത്:—(കലഹിനിയെപ്പോലെ) ഞാൻ കലമ്പിയാണ്. എന്നോടു മിണ്ടണ്ട.

ജൂഡാസ്:—(അവളുടെ ഉരത്തിൽ മെല്ലെ പിടിച്ചുകൊണ്ട്) അനുജത്തി! ഞാൻ മിണ്ടണ്ടായോ?

ജൂഡിത്:—വേണ്ട, മിണ്ടണ്ട. മിണ്ടണ്ട. എന്നോട് എന്തിനു മിണ്ടുന്നു? എന്നോട് ഒരക്ഷരം മിണ്ടണ്ട.

ജൂഡാസ്:—എന്റെ മുഖത്തുനോക്കിപ്പറയൂ. ജൂഡിത്, നീ എന്നോട് കലമ്പിയാണോ?

ജൂഡിത്:—(മുഖത്തുനോക്കി പെട്ടെന്ന് സ്നേഹാവേശത്തോടുകൂടി കെട്ടിപ്പിടിച്ചുകൊണ്ട്) ചേട്ടാ, എന്റെ ചേട്ടാ, ഞാൻ കലമ്പുമോ? എന്റെ ചേട്ടനോട് ഞാൻ കലമ്പുമോ? ചേട്ടനോടു കലമ്പിയാൽ പിന്നെ എനിക്കാരുണ്ട്? എനിക്ക് ചേട്ടനല്ലാതെ പിന്നെ ആരുണ്ട്? ചേട്ടാ! ചേട്ടാ!

ജൂഡാസ്:— ജൂഡിത്! അനുജത്തി!

(രണ്ടുപേരും ഒരുനിമിഷം സ്വയം മറന്ന് ആനന്ദപൂർണ്ണരായി നില്ക്കുന്നു.)

ജൂഡിത്:—(ഹൃദയംഗമമായ സ്വരത്തിൽ) എന്റെ ജീവിതത്തിൽ ഇതുപോലെ പരമപാവനമായ ഒരു ആനന്ദം ഞാൻ അനുഭവിച്ചിട്ടില്ല. (ദീർഘമായി നിശ്വസിക്കുന്നു) എന്റെ ചേട്ടാ, എങ്കിലും എന്നെ, ചേട്ടന്റെ ജൂഡിത്തിനെ വിട്ട്— കരയുന്നു

ജൂഡാസ്:—ഓമനേ, ഞാൻ നിന്നെ—കഷ്ടം! നീ ഇങ്ങനെ—

ജൂഡിത്:— ചേട്ടാ. എനിക്ക് എന്റെ ചേട്ടനല്ലാതെ ആരുണ്ട്? അമ്മയില്ലാത്ത ഈ പെണ്ണിനെ ഇങ്ങനെ വിട്ടുപോകാൻ ചേട്ടനു ധൈര്യം വന്നല്ലോ. ഞാൻ എന്തൊരപരാധംചെയ്തു? എന്തെങ്കിലും ചെയ്താൽ തന്നെ ചേട്ടന് എന്നെ ശിക്ഷിക്കാമല്ലോ. എന്നെ ശിക്ഷിച്ചുകൊള്ളണം. കൊന്നുകൊള്ളണം— എന്നാൽ ഇങ്ങനെ അനാഥയായി വിട്ടുപോകുവാൻ — (കരയുന്നു)

ജൂഡാസ്:—നീ എന്നോടപരാധം ചെയ്കയോ? സോദരി, നിനക്ക് അതു സാധിക്കുമോ? നിന്നോടു ഞാൻ പിണങ്ങുകയോ? നിന്നെ ഉപേക്ഷിക്കുകയോ? കഷ്ടം! ജൂഡിത്, നിനക്ക് ജൂഡാസിനെ അറിഞ്ഞുകൂടയോ?

ജൂഡിത്:—ചേട്ടാ, എനിക്കറിഞ്ഞുകൂട. അറിയാമെന്നു വിചാരിച്ചിരുന്നു, എന്നാൽ എനിക്കറിഞ്ഞുകൂടെന്നു മനസ്സിലായി. എന്നെ ഉപേക്ഷിച്ചുപോയ ചേട്ടനെ ഞാനെങ്ങനെ അറിയുന്നാണ്?

ജൂഡാസ്:—ഒരുപക്ഷേ നീ പറഞ്ഞതാണ് ശരി. നിനക്ക് എന്നെ അറിഞ്ഞുകൂട, ആർക്കും എന്നെ അറിഞ്ഞുകൂട. ആരും അറിയാതെയും ഇരിക്കട്ടെ!

ജൂഡിത്:—(പരിഭ്രമത്തോടുകൂടി) ചേട്ടാ!

ജൂഡാസ്:—ഓമനേ, ഞാനിവിടെ താമസിച്ചിരുന്നെങ്കിൽ നീ ഇതിലും കൂടുതൽ ദുഃഖിക്കാനിടയാകുമായിരുന്നു.

ജൂഡിത്:—സത്യത്തിൽ ചേട്ടൻ പറയുന്നതു് എനിക്കു മനസ്സിലാകുന്നില്ല.

ജൂഡാസ്:—നിനക്കു് എങ്ങനെ മനസ്സിലാകും? നീ ഇന്നും വീട്ടിനകത്തു കുത്തിയിരുന്നു കാലംകഴിക്കുന്ന കളിക്കുഞ്ഞു്. പൂപറിക്കാൻ നിന്റെ ചേട്ടനെ കിട്ടിയില്ലെങ്കിൽ നീ ഇന്നും കരയും. ആ നിനക്കു് എങ്ങനെ മനസ്സിലാകും? ജൂഡിത്, ഞാൻ പറയാം. എനിക്കിവിടം സഹിക്കവയ്യ. ഇവിടുത്തെ മനുഷ്യരെ ഓർക്കുവാൻ വയ്യ. മര്യാദയുള്ള ഒരു പുരുഷനില്ല. മാനമുള്ള ഒരു സ്ത്രീയില്ല. അവരുടെ ദൈവം പണം! ദേവാലയം കച്ചവടസ്ഥലം! പണംകൊടുത്തു ദൈവത്തിനെത്തന്നെ വിലയ്ക്കു വാങ്ങുന്ന പുരോഹിതന്മാർ. പണത്തിനായി ഭർത്താവിനെയും സ്വന്തസഹോദരനെയും വില്ക്കുന്ന കുലാംഗനകൾ.

(ജൂഡിത് ആ വാക്കുകൾ ഹൃദയത്തിൽ തറയ്ക്കുകയാൽ നിശ്ശബ്ദയായി നില്ക്കുന്നു)

ജൂഡാസ്:—രക്തപാനംകൊണ്ടു തഴമ്പിടിച്ച ഒരു ദുർഭൂത

മാണ്‌ അവരുടെ ദൈവം ! ദേവാലയം കശാപ്പുകട !
കശാപ്പുകാരൻ പുരോഹിതൻ !

ജൂഡിത്‌:....(പരിഭ്രമത്തോടുകൂടി) ചേട്ടൻ എന്നെ ഉപേക്ഷിച്ചുപോയതിന്റെ കാരണമാണോ പറയുന്നത്‌.

ജൂഡാസ്‌:—(അതു കേൾക്കാത്തതുപോലെ) അവൻ എന്തൊക്കെയാണു കശാപ്പുചെയ്യുന്നത്‌! അവന്റെ കശാപ്പുകത്തി എന്തിന്റെയൊക്കെ ശിരച്ഛേദമാണ്‌ ദിവസേന അവിടെ നടത്തുന്നത്‌! അവന്റെ കത്തിയേറ്റു് ധർമ്മം, സത്യം, പാതിവ്രത്യം സ്നേഹം, മനുഷ്യത്വം ഇവ അവിടെ കിടന്നു നിണമണിഞ്ഞു പിടയുന്നു. അവന്റെ കത്തിയുടെ ഓരോ പതനത്തിലും മുറിവേററ ദൈവം ദീനദീനനായി നിലവിളിക്കുന്നു.

ജൂഡിത്‌:—(വർദ്ധിച്ച പരിഭ്രമത്തോടുകൂടി) ചേട്ടാ

ജൂഡാസ്‌:—(പരിതസ്ഥിതികൾ അപ്പോൾമാത്രം ഗ്രഹിച്ചവനെപ്പോലെ) ജൂഡിത്‌ എനിക്ക്‌ അതു സഹിക്കവയ്യ. അതു് ഓർക്കുമ്പോൾ എന്റെ രക്തം തിളയ്ക്കുന്നു. ഞാൻ ഭ്രാന്തനാകുന്നു.

ജൂഡിത്‌:...ഞാൻ ഇതിന്‌ എന്തു തെററുചെയ്തു?

ജൂഡാസ്‌:...നീയോ? പാവം! കുഞ്ഞേ, നീ എന്തു തെററു ചെയ്യാനാണ്‌? എന്നാൽ ഇവിടെ താമസിച്ചാൽ ഞാൻ തെററു ചെയ്തുപോകും. അഥവാ ഒരു ഭയങ്കരമായ ശരി ചെയ്തുപോകും.

ജൂഡിത്‌:—ചേട്ടാ എനിക്കു ഭയമാകുന്നു. ചേട്ടനെന്താണ്‌ പറയുന്നത്‌?

ജൂഡാസ്‌:—എന്റെ അനുജത്തി, എനിക്ക്‌ ഇതു സഹിക്കാൻ സാധിക്കുകയില്ല. അതിന്റെ ഫലം കാരാഗൃഹമോ കഴുകുമരമോ ആയിരിക്കും. അതു കണ്ടുകൊണ്ട്‌ എന്റെ കൊച്ചനുജത്തി ജീവിച്ചിരിക്കേണ്ടതായും വരും, അതിൽഭേദം ഞാൻപോയതല്ലേ?

ജൂഡിത്‌:—ഇപ്പോൾ എനിക്കു മനസ്സിലാകുന്നു. ചേട്ടൻ അതു ഭയപ്പെട്ടാണോ—

ജൂഡാസ്:—(ഒരു ചെറുചിരിയോടുകൂടി) ഭയപ്പെട്ടോ? ജൂഡിത്, നിന്റെ സഹോദരനു ഭയമില്ല. അവൻ ആരെയും ഒന്നിനെയും ഭയപ്പെടുന്നില്ല. ജൂഡാസിനു് ഒരാളെമാത്രമേ ഭയമുള്ളു. അതു ജൂഡാസിനെത്തന്നെ! അതുകൊണ്ടു ഞാൻ ഭയപ്പെട്ടു പോയതല്ല; അങ്ങനെ പോകയുമില്ല. എന്റെ ദേശത്തെയും സമുദായത്തെയും പററിയുള്ള വിചാരം എന്റെ ഉള്ളിൽ സദാനിറഞ്ഞിരുന്നു, അങ്ങനെയിരിക്കെയാണു് അതിനു്, എന്നല്ല എതിനും, പററിയ ഒരു പരിഹാരം ഒരു മഞ്ജുളഗീതംപോലെ എന്റെ കർണ്ണങ്ങളിൽ പതിച്ചതു്. ആ മുഗ്ദ്ധഗാനം, മനോഹരഗാനം, സനാതനഗാനം ശ്രവിച്ചു് അതിന്റെ വിശ്വപ്രേമലഹരിയിൽ മനം മയങ്ങി ആ പാടിയ പുംസ്കോകിലമെങ്ങെന്നു തേടിപ്പോയതാണു ഞാൻ സോദരി!

ജൂഡിത്:—പക്ഷിയെ പിടിക്കാനോ ചേട്ടാ?

ജൂഡാസ്:—അതേ അനുജത്തി, പക്ഷിയെ പിടിക്കുവാൻതന്നെ, മനുഷ്യശരീരമാകുന്ന സ്വർണ്ണപഞ്ജരത്തിൽ അടച്ച ഈശ്വരശക്തിയാകുന്ന അപൂർവ്വശുകത്തെ സമാശ്ലേഷിക്കുവാൻ! മോക്ഷകാരണനായ, മനുഷ്യസമുദായസമുദ്ധാരകനായ ഗുരുദേവനെ, സാക്ഷാൽ ക്രിസ്തുദേവനെ—

ജൂഡിത്:—(പെട്ടെന്നു കൈവിട്ടുമാറി കഠിനസ്വരത്തിൽ) ചേട്ടാ! ചേട്ടനെന്തും ചെയ്തുകൊള്ളണം. വേണമെങ്കിൽ എന്നെ വധിച്ചുകൊള്ളണം. എന്നാൽ അവന്റെ പേരു മാത്രം എന്നോടു പറയരുതു്.

ജൂഡാസ്:—ജൂഡിത്, നീ വിവരമില്ലാത്ത കുട്ടി! നിന്റെ അപരാധം ദൈവം ക്ഷമിക്കും. എങ്കിലും നീ അങ്ങനെ പറയരുതു്.

ജൂഡിത്:—ദൈവം ക്ഷമിക്കട്ടെ! അഥവാ ശപിക്കട്ടെ! ജൂഡിത് വകവെയ്ക്കുന്നില്ല. എന്റെ ചേട്ടനെ എന്റെ അടുക്കൽനിന്നകററിയ ആ ദ്രോഹിയുടെ പേരു് എനിക്കു കേൾക്കേണ്ട. അവൻ നശിക്കതന്നെ ചെയ്യും.

ജൂഡാസ്:—(അല്പം ഗൗരവത്തിൽ) ജൂഡിത്, നീ അങ്ങനെ

പറയരുതു്. ഞാൻ അതു സഹിക്കുകയില്ല. എന്നോടു നിനക്കു സ്നേഹമുണ്ടെങ്കിൽ—

ജൂഡിത്:— (വീണ്ടും കൈക്കുപിടിച്ചുകൊണ്ടു്) ചേട്ടനു അതു സംശയമാണോ?

ജൂഡാസ്:—എനിക്കോ അനുജത്തീ? പിന്നെ എനിക്കു വിശ്വസിക്കാനെന്തുണ്ടു്? എന്നാൽ എന്റെ അനുജത്തി അങ്ങനെ പറയരുതു്. ഞാൻപറയുന്നതു വിശ്വസിക്കു്. അദ്ദേഹം ലോകരക്ഷാർത്ഥം ജനിച്ചിട്ടുള്ള പുണ്യാത്മാവാണു്! സാക്ഷാൽ ദൈവപുത്രനാണു്!

ജൂഡിത്:— (പൊട്ടിച്ചിരിച്ചിട്ടു്) ചേട്ടാ, എനിക്കു മാപ്പുതരണം. (പിന്നെയും ചിരിക്കുന്നു) എന്നോടു പിണങ്ങരുതേ. (ചിരിക്കുന്നു) ഞാൻ ചിരിച്ചുപോകുന്നതു് തെറ്റാണു് പക്ഷേ; ചേട്ടാ—(ചിരിക്കുന്നു)

ജൂഡാസ്:—നിന്നോടു പിണങ്ങുവാൻ എനിക്കു സാദ്ധ്യമല്ല. പക്ഷേ, നീ എന്താണു് ഇങ്ങനെ ചിരിക്കുന്നതു്?

ജൂഡിത്:—(ചിരിച്ചുകൊണ്ടു്) ചേട്ടാ, അയാളുടെ ശിഷ്യന്മാരെല്ലാം ഭ്രാന്തന്മാരാണെന്നു കേട്ടിട്ടുണ്ടു്. അയാൾ ഭ്രാന്തചക്രവർത്തിയും. ചേട്ടനും— (ചിരി അടക്കുവാൻ ശ്രമിക്കുന്നു.)

ജൂഡാസ്:—ജൂഡിത്, അവരെല്ലാം അക്കൂട്ടത്തിൽ എനിക്കും ഒരുതരം ഭ്രാന്താണു്, നിങ്ങൾക്കും മറ്റുചിലതരം ഭ്രാന്താണു്. അങ്ങനെ പലതരം ഭ്രാന്തുകാട്ടിക്കഴിയുന്നവരല്ലേ നാമെല്ലാം?

ജൂഡിത്:—എങ്കിലും ചേട്ടാ, ദൈവപുത്രനാണെന്നല്ലേ ചേട്ടൻ പറഞ്ഞതു്?

ജൂഡാസ്:—അതേ ജൂഡിത്, നീ അതു വിശ്വസിക്കയാണു വേണ്ടതും. അതാണു സത്യം.

ജൂഡിത്:—(പിന്നെയും ചിരി അടക്കിക്കൊണ്ടു്)പക്ഷേ, ദൈവപുത്രനെ രാത്രിയിലെന്തും പുറത്തുകാണണേ. ആരെ ഭയപ്പെട്ടാണോ ഒളിച്ചിരിക്കുന്നതു്?

ജൂഡാസ്:– (സാശ്ചര്യം) ഭയപ്പെട്ടോ?

ജൂഡിത്:—എന്തോ, അങ്ങനെയിവർക്കു തോന്നിയെന്നേയുള്ളു. പകൽ പതിനായിരംപേരു ചുററുമുണ്ടെങ്കിൽ ദൈവപുത്രൻെറ ധൈര്യമൊന്നുംപറയാനില്ല. പ്രസംഗിക്കും—മന്ദിരം പൊളിക്കും—കണ്ണിൽകണ്ടവരെയൊക്കെ പുറം പൊളിക്കും—കഴുതപ്പുറത്തെഴുന്നെള്ളും. സന്ധ്യമയങ്ങിയാൽപിന്നെ എൻെറാ ! രാത്രിയിലെവിടെയാ? അങ്ങ്, അപ്പൻെറ അടുത്തുപോകുമായിരിക്കും.

ജൂഡാസ്:—(അല്പം അസ്വാസ്ഥ്യത്തോടുകൂടി) ജൂഡിത്, നിനക്കറിയാൻ പാടില്ലാത്തതിനെപ്പററി സംസാരിക്കായിരിക്ക്.

ജൂഡിത്:—എന്നാൽപിന്നെ എനിക്കറിഞ്ഞുകൂടാത്ത കാര്യം എന്നോടു പറഞ്ഞതെന്തിന്? ഇല്ല ചേട്ടാ, ദൈവപുത്രൻ മനുഷ്യരെ ഭയപ്പെട്ട് ഒളിച്ചുകളിക്കുന്നതു് എനിക്കു മനസ്സിലാകുന്ന വിഷയമല്ല.

ജൂഡാസ്:—അദ്ദേഹം ആരെയും ഭയപ്പെടുന്നില്ല.

ജൂഡിത്:– (ഹാസ്യസ്വരത്തിൽ) ഇല്ലില്ല ! (ഉറച്ചചോദ്യരൂപത്തിൽ) പിന്നെന്തിനു ചേട്ടാ ഒളിച്ചിരിക്കുന്നു? നിങ്ങൾ എന്തിനു് ആ കളിപ്പാട്ടം ഒളിച്ചുവച്ചുകൊണ്ടിരിക്കുന്നു

ജൂഡാസ്:— ആരും ഒളിച്ചുവയ്ക്കുന്നില്ല.

ജൂഡിത്:—ഇല്ലേ? എന്നാൽ പറയണം, ചേട്ടൻെറ ഗുരുദേവൻ ഇപ്പോൾ എവിടെ? അല്ലെങ്കിൽ വേണ്ട, എന്നോടെന്തിനു പറയുന്നു? ആ പുരോഹിതന്മാർ തേടിനടക്കയാണ്. അവരോടുചെന്നു നേരിട്ടു പറയണം ഇന്ന സ്ഥലത്തുണ്ടെന്ന്.

ജൂഡാസ്:—അദ്ദേഹത്തെ വഞ്ചിക്കണമെന്നോ നീ എന്നോടു പറയുന്നതു്?

ജൂഡിത്:—(പരിഭവസ്വരത്തിൽ) എൻെറ ചേട്ടനോടു് അങ്ങനെ ഒരു നീചകൃത്യം ആവശ്യപ്പെടുന്നവളായിരിക്കാം ഈ അനുജത്തി.

ജൂഡാസ്:— ഞാൻ അങ്ങനെ പറഞ്ഞില്ല. സംശയിച്ചുമില്ല.

ജൂഡിത്:—ചേട്ടാ, ഞാനങ്ങനെ പറയുന്നവളല്ല. ചേട്ടനേ

മാരം വന്നിട്ടുള്ളൂ. ഇതു പഴയജൂഡിത്തുതന്നെയാണു്. അങ്ങനെ ഇരിക്കുകയും ചെയ്യും. ചേട്ടൻ വലിയ കാര്യം പറഞ്ഞതുകൊണ്ടു ഞാൻ വെറുതെ പറഞ്ഞതന്നെയുള്ളൂ. പേടിയില്ലെങ്കില്, വാസ്തവത്തിൽ ദൈവപുത്രനാണെങ്കിൽ—

ജൂഡാസ്:—ഞാൻ പറഞ്ഞിട്ടും നിനക്കു വിശ്വാസമില്ലേ?

ജൂഡിത്:—ചേട്ടൻ പറയുന്നതൊക്കെ വിശ്വാസമാണു്. പക്ഷെ ഇതിൽ ചേട്ടനുതന്നെ വിശ്വാസമില്ല

ജൂഡാസ്:—നീ എന്താണു് അങ്ങനെ പറയുന്നതു്?

ജൂഡിത്:—ചേട്ടാ, അദ്ദേഹം ദൈവപുത്രനാണെന്നു ചേട്ടനു വിശ്വാസമുണ്ടെങ്കിൽ എന്തുകൊണ്ടു് ഞാൻ പറഞ്ഞതുപോലെ ചെയ്തുകൂടാ? ആ പുരോഹിതന്മാർക്കു് അദ്ദേഹത്തെ എന്തെങ്കിലും ചെയ്യുവാൻ കഴിയുമോ? അല്ലെങ്കിൽ ചേട്ടനുതന്നെ സംശയമാണെന്നു സമ്മതിക്കണം

ജൂഡാസ്:—എനിക്കു യാതൊരു സംശയവുമില്ല.

ജൂഡിത്:—എന്നാൽ ചേട്ടാ, ചേട്ടൻ എന്നെ തെററിദ്ധരിക്കരുതു്, ചേട്ടൻ ധൈര്യമായി അയാൾ ഇരിക്കുന്ന സ്ഥലം പറയുകയല്ല, വേണമെങ്കിൽ കാണിച്ചുകൊടുക്കുകകൂടെ ചെയ്യും.

ജൂഡാസ്:—അതു വഞ്ചനയല്ലേ?

ജൂഡിത്:—സത്യം പുറത്തുകാട്ടുന്നതു വഞ്ചനയാണെങ്കിൽ അതു വഞ്ചനതന്നെ. അല്ലെങ്കിൽ അതാണു ശരി സത്യം.

ജൂഡാസ്:—അതാണു സത്യമെന്നോ?

ജൂഡിത്:—സംശയമെന്താണു്? അതാണു സാക്ഷാൽ സത്യം. സത്യം വെളിവാക്കുന്ന സത്യം. ചേട്ടന്റെ ഗുരുനാഥൻ ദൈവപുത്രനെങ്കിൽ ആ സത്യം നിങ്ങൾ പന്ത്രണ്ടുപേരുമാത്രം അറിയേണ്ടതാണോ? അതു ലോകം മുഴുവൻ അറിഞ്ഞു് അദ്ദേഹത്തെ ആരാധിക്കേണ്ടതല്ലേ? അതറിയിക്കേണ്ടതു് നിങ്ങളല്ലെങ്കിൽ ആരാണു്? അതുകൊണ്ടു്, അതു സത്യമെങ്കിൽ ചേട്ടൻ ചെയ്യുന്നതു്

ഉത്തമമായ ലോകോപകാരം—മറിച്ചാണെങ്കിലോ, ആ മൺകട്ട തകർന്നുപോയാൽ ആർക്കെന്തുനഷ്ടം?

ജൂഡാസ്:—അതു മൺകട്ടയല്ല മഹത്തായ മാണിക്യംതന്നെയാണ സോദരി!

ജൂഡിത്:—എന്നാൻ സോദരാ, അതു് പിന്നെയുള്ളവരുകൂടെ ഒന്നറിഞ്ഞുകൊള്ളട്ടെ. ഞാൻ പറഞ്ഞുപോയ വാക്കിനെല്ലാം മാപ്പുചോദിക്കാം. എന്തു പ്രായശ്ചിത്തവും ചെയ്യാം. പക്ഷേ എനിക്കുകൂടെ വിശ്വാസം വരണം. പകൽ മുഴുവൻ പാപ്പക്കളെല്ലാം പരത്തുക, രാത്രിയിൽ വല്ല പാതാളത്തിലും പതുങ്ങിക്കൊള്ളുക, അങ്ങനത്തെ ദൈവപുത്രനെ എനിക്കുവേണ്ട.

ജൂഡാസ്:—കുഞ്ഞേ, നീ അങ്ങനെ പറയാതെ.

ജൂഡിത്:—(സ്വല്പം ആലോചിക്കുന്ന ഭാവം കാണിച്ചിട്ട്,) ചേട്ടാ എന്തായാലും ഞാൻ തുറന്നു പറഞ്ഞേക്കാം. ചേട്ടന്റെ ഗുരുദേവനിൽ ചേട്ടനു വിശ്വാസമുണ്ടെങ്കിൽ, അദ്ദേഹം ദൈവപുത്രനാണെന്നു ചേട്ടൻ വാസ്തവത്തിൽതന്നെ വിശ്വസിക്കുന്നുണ്ടെങ്കിൽ, അദ്ദേഹത്തെ ചേട്ടൻപുരോഹിതന്മാക്കു കാണിച്ചുകൊടുക്കണം. അവർക്ക് അദ്ദേഹത്തെ യാതൊന്നും ചെയ്യാൻ സാധിക്കയില്ല. അദ്ദേഹത്തിന്റെ മാഹാത്മ്യം അറിഞ്ഞു് ലോകം രക്ഷനേടും. ചേട്ടന്റെ ഈ കൊച്ചനുജത്തി, അദ്ദേഹത്തിന്റെ പാദത്തിങ്കൽ നമസ്കരിച്ചു്, സർവ്വാപരാധങ്ങളും ക്ഷമിക്കുവാൻ അപേക്ഷിച്ചു്, ആ പാദങ്ങൾ ശുശ്രൂഷിച്ചു്, എന്റെ ചേട്ടനോടുകൂടി ജീവിച്ചുകൊള്ളുകയു ചെയ്യാം. എന്താ ചേട്ടാ, ഞാൻ പറഞ്ഞതുപോലെ ചെയ്യാൻ ധൈര്യമുണ്ടോ? വിശ്വാസമുണ്ടോ?

ജൂഡാസ്:—ജൂഡിത്, എനിക്കു സംശയം തീരുന്നില്ല.

ജൂഡിത്:—എന്തു സംശയം? മാണിക്യമോ മൺകട്ടയോ എന്ന്, അല്ലേ?

ജൂഡാസ്:—അതല്ല.

ജൂഡിത്:—അതല്ലെങ്കിൽ പിന്നെ ഒന്നുമില്ല. അദ്ദേഹം മേഘലം നീങ്ങിയ ചന്ദ്രനെപ്പോലെ സ്വാന്തശോഭ

പ്രകാശിപ്പിക്കും, ലോകം ധവളമാകും. ജൂഡാസ് കൃതകൃത്യനാകും. ഈ ജൂഡിത്ത് ആ പുണ്യാത്മാവിന്റെ പാദസേവയാലും പ്രിയസഹോദരന്റെ സാമീപ്യത്താലും ആത്മാനുഭൂതിയടയുകയും ചെയ്യും.

ജൂഡാസ്:—ഞാൻ അങ്ങനെ ചെയ്യട്ടെയോ?

ജൂഡിത്ത്:— ഭയമുണ്ടെങ്കിൽ വേണ്ട.

ജൂഡാസ്:—(ക്ഷീണസ്വരത്തിൽ) ഭയമില്ല.

ജൂഡിത്ത്:—പിന്നെ ചോദിക്കയും വേണ്ട. പരോപകാരത്തിലും സത്യപ്രകാശനത്തിലും വിശ്വാസമുണ്ടെങ്കിൽ നിശ്ചയമായും അങ്ങനെതന്നെ ചെയ്യണം.

ജൂഡാസ്:—(ഗദ്ഗദസ്വരത്തിൽ) ഞാൻ അങ്ങനെചെയ്യാം.

ജൂഡിത്ത്:— (പെട്ടെന്നു കെട്ടിപ്പിടിച്ച്) ചേട്ടാ, അദ്ദേഹം ദൈവപുത്രനെന്ന് ഞാൻ ഇപ്പോൾതന്നെ വിശ്വസിക്കുന്നു. ഈ ദുർവൃത്തരായ പുരോഹിതന്മാരുടെ കശാപ്പുകത്തിയുടെ കീഴിൽനിന്ന് പ്രവൃദ്ധതേജസ്സായിപുറത്തു വരുന്ന ദൈവപുത്രന്റെ പാദങ്ങളിൽ പ്രണമിക്കുവാൻ എന്റെ ഹൃദയം കൊതികൊള്ളുന്നു. ചേട്ടാ, പിന്നെ എനിക്കു ചേട്ടനെ പിരിഞ്ഞു ജീവിക്കേണ്ടിവരികയില്ലല്ലോ.

ജൂഡാസ്:— ഇല്ല.

ജൂഡിത്ത്:— ചേട്ടന് അപ്പനെ കാണണ്ടേയോ?

ജൂഡാസ്:—(ഏറ്റവും ക്ഷീണനായി) കാണണമെന്നുണ്ട്, പക്ഷെ, ഇപ്പോൾ എനിക്ക് ഒന്നിനും കരുത്തില്ല. ഞാൻ തൽകാലം പോകട്ടെ.

ജൂഡിത്ത്:—വന്നിട്ട് ഒന്നിരുന്നില്ല. ഒന്നും കഴിച്ചില്ല. ഉടനെ പോകാനോ?

ജൂഡാസ്:—ഇപ്പോൾ ഒന്നും വയ്യ. ഒന്നും വേണ്ട, ഞാൻ പോകട്ടെ. പിന്നെവന്ന് അപ്പനെ കണ്ടുകൊള്ളാം.

ജൂഡിത്ത്:—ചേട്ടന് സുഖമില്ലേ?

ജൂഡാസ്:—എനിക്കോ സുഖം?

ജൂഡിത്:—എത്ര ക്ഷീണിച്ചിരിക്കുന്നു?

ജൂഡാസ്:—ആര്? ഞാനോ? എനിക്കു ക്ഷീണമുണ്ട്. സുഖമില്ലെന്നു തോന്നുന്നു. ഞാൻ പോകട്ടെ.

ജൂഡിത്:—സുഖമില്ലാതെ പോയാലോ?

ജൂഡാസ്:—പോകണം. എനിക്കെന്തായാലുമൊന്നു പോകണം. പിന്നെ വരാം.

ജൂഡിത്:—(ഒന്നും മിണ്ടുന്നില്ല.)

ജൂഡാസ്:—(അവളുടെ കൈകളു പിടിച്ചു കൊണ്ട് ഹൃദയംതകർന്ന്) അനുജത്തി!

ജൂഡിത്:—(അത്യാകുലിയായി) ചേട്ടാ!

ജൂഡാസ്:—നീ നന്നാ തളർന്നിരിക്കുന്നു. ദേഹം സൂക്ഷിക്കണം. ഞാൻ പോകട്ടെ. (അശ്രുപൂർണ്ണനായി ക്ഷീണനായി പോകുന്നു.)

ജൂഡിത്:—(പോകുന്നതു നോക്കിനിന്നിട്ട്) ചേട്ടാ, വാസ്തവമാണ്, ഞാൻ തളർന്നു! (സോഫായിൽ വീഴുന്നു.)

(കർട്ടൻ)

## രംഗം 4

(സന്ധ്യാസമയം. അരിമത്തിയാജോസഫിന്റെ ഗൃഹത്തിലെ രണ്ടാം നിലയിലുള്ള ഒരു മുറി. ഒരു താഴ്ന്ന മേശ, അതിന്റെ മൂന്നുവശത്തും ചാരിയിരിക്കുവാൻ സൗകര്യമുള്ള ഇരിപ്പിടങ്ങൾ, മേശപ്പുറത്ത് ആഹാരസാധനങ്ങൾ,

ക്രിസ്തുവും അദ്ദേഹത്തിന്റെ പന്ത്രണ്ടു ശിഷ്യന്മാരും പ്രവേശിക്കുന്നു. അവർ അവരുടെ പാദരക്ഷകൾ വാതില്ക്കൽ ഇട്ടിട്ട് മേശയുടെ അടുത്തു ചെല്ലുന്നു. ക്രിസ്തു മദ്ധ്യത്തിലും അദ്ദേഹത്തിന്റെ വലതുവശത്ത് ജോൺ ഇരിക്കുന്നു. മറ്റുള്ളവർ തമ്മിൽ പ്രധാനസ്ഥാനത്തിനായി നിസ്സാരമെങ്കിലും സ്പഷ്ടമായ ഒരു മത്സരം നടക്കുന്നു.)

ക്രിസ്തു:—(ഇത്ര നിസ്സാരമായ കാര്യത്തിന് അപ്പോൾപോലും അവർ പ്രകടിപ്പിച്ച കലഹവ്യഗ്രത കണ്ട് ഉണ്ടായ കണ്ഠിതത്തോടുകൂടി സ്വഗതം) ഈ അവസരത്തിലും! ഇത്രനാളും കൂടെ കൊണ്ടുനടന്നു ഗുണദോഷിച്ചിട്ടും! ഇനി തമ്മിൽ

പിരിയുവാൻ നാലഞ്ചുനാഴികമാത്രം ! ഈ അന്തിമ മുഹൂർത്തത്തിലും ഇവരുടെ ചിന്താവൃത്തി ഇങ്ങനെ ആയാൽ—എന്തായാലും യാത്രപറയുംമുൻപ് ഒരു പാഠംകൂടി പഠിപ്പിച്ചിട്ടുപോകാം.

(അദ്ദേഹം എണീറ്റ് ബാഹ്യാംബരം അഴിച്ചുവച്ച് തോർത്ത് അരയിൽ ബന്ധിച്ച് ചെമ്പുപാത്രത്തിൽ വെള്ളവുമായി ശിഷ്യന്മാരുടെ പാദങ്ങൾ ആദരപൂർവ്വം കഴുകി തോർത്തുകൊണ്ടു തുടയ്ക്കുന്നു. അവർ അത്യന്തപാരതന്ത്ര്യം ലജ്ജാഭാരത്താൽ വിവർണ്ണരായി നിശ്ചലരായി ഇരിക്കുന്നു. യൂദാസിന്റെ കാൽ കഴുകുമ്പോൾ അയാൾ പാപഭാരത്താൽ പുളയുന്നു, അധരങ്ങൾ വിറയ്ക്കുന്നു, പുരികങ്ങൾ ചുളുങ്ങുന്നു, മുഖം ഭീതിയാലും ലജ്ജയാലും അപരാധബോധത്താലും ഭയങ്കരമാകുന്നു. ക്രിസ്തു പീറ്ററുടെ അടുത്ത് എത്തുന്നു.]

പീറ്റർ:—(ദുർഭരമായ ഹൃദയക്ഷോഭത്തോടുകൂടി) പ്രഭോ, അവിടുന്ന് എന്റെ കാൽ കഴുകുകയോ ?

ക്രിസ്തു:—പീറ്റർ, ഞാൻ എന്താണ് ചെയ്യുന്നതെന്ന് നിനക്ക് ഇപ്പോൾ മനസ്സിലാകയില്ല. എന്നാൽ അതു നീ പിന്നീട് അറിഞ്ഞുകൊള്ളും.

പീറ്റർ:—അവിടുന്ന് എന്റെ കാല് കഴുകുവാൻ ഞാൻ അനുവദിക്കയില്ല.

ക്രിസ്തു:—(ശാന്തമെങ്കിലും അനിഷേധ്യമായ ആജ്ഞാസ്വരത്തിൽ) നിന്റെ കാൽ കഴുകുവാൻ നീ അനുവദിക്കുന്നില്ലെങ്കിൽ ഇനി നിനക്ക് എന്നോട് ബന്ധമില്ല.

പീറ്റർ:—(ക്ഷീണിതനായി) നായകാ, അവിടുന്ന് എന്റെ പാദം മാത്രമല്ല കരങ്ങളും ശിരസ്സുംകൂടി കഴുകിയാലും (നതശിരസ്കനായിരിക്കുന്നു)

ക്രിസ്തു:—സ്നാനം കഴിഞ്ഞവന് കാല് കഴുകുക മാത്രമേ ആവശ്യമുള്ളു. അവൻ നിശ്ശേഷം വിശുദ്ധനാണ്—നിങ്ങളെല്ലാവരും വിശുദ്ധരാണ്— എങ്കിലും എല്ലാവരും അല്ലതാനും ! (എല്ലാവരുടെയും കാൽകഴുകിക്കഴിഞ്ഞ് വീണ്ടും വസ്ത്രംധരിച്ച് സ്വസ്ഥാനത്ത് ഇരുന്നിട്ട്) ഞാൻ എന്തു ചെയ്തുവെന്ന് നിങ്ങൾ അറിയുന്നുവോ ? നിങ്ങൾ എന്നെ ഗുരുവെന്നും നാഥനെന്നും വിളിക്കുന്നു. അതു

നന്നുതന്നെ. എന്തെന്നാൽ ഞാൻ നിങ്ങളുടെ ഗുരുവും നാഥനുമാണു്. എന്നാൽ നിങ്ങളുടെ ഗുരുവും നാഥനുമായ ഞാൻ നിങ്ങളുടെ കാലുകഴുകിയെങ്കിൽ നിങ്ങൾ അപ്രകാരം അന്യോന്യം പ്രവർത്തിക്കുവാൻ സന്നദ്ധരാകണം. ഞാൻ മാതൃകകാട്ടി. അതു് നിങ്ങൾ അനുസരിക്കണം ഞാൻ ദൃഢമായി നിങ്ങളോടു പറയുന്നു, ദാസൻ യജമാനനെക്കാൾ വലിയവനല്ല, ദൂതൻ ദൗത്യദാതാവിനെക്കാൾ വലിയവനുമല്ല, ഇതു നിങ്ങൾക്കു മനസ്സിലായെങ്കിൽ, അപ്രകാരം അനുഷ്ഠിച്ചാൽ, നിങ്ങൾക്കു നന്മയുണ്ടാകും.

എന്റെ സങ്കടങ്ങൾ ആരംഭിക്കുന്നതിനുമുമ്പു് ഈ ആഹാരം നിങ്ങളോടുകൂടി കഴിക്കണമെന്നു് ഞാൻ അത്യന്തം മോഹിച്ചു (അപ്പം കൈയിൽ എടുത്തു ധ്യാനിച്ചു് ശിഷ്യന്മാർക്കു കൊടുത്തിട്ടു്) സ്വീകരിക്കുക. ഭക്ഷിക്കുക. ഞാൻ എന്റെ ശരീരം ഇതിനാൽ നിങ്ങൾക്കു ദാനം ചെയ്യുന്നു. എന്റെ സ്മരണയ്ക്കായി ഇതു നിങ്ങൾ ചെയ്യുക. (പാനപാത്രം കൈയിൽ എടുത്തു ധ്യാനിച്ചു ശിഷ്യന്മാർക്കു കൊടുത്തിട്ടു്) എല്ലാവരും കുടിക്കുക. ബഹുജനങ്ങളുടെ പാപപ്രക്ഷാളനത്തിനായി നവനിയമ രൂപത്തിൽ പ്രവഹിക്കുന്ന എന്റെ രക്തം നിങ്ങൾക്കായി ദാനം ചെയ്യുന്നു! (അപ്പം കഴിഞ്ഞു്) ഞാൻ നിങ്ങളെ എല്ലാവരെപ്പററിയും പറയുന്നില്ല. ഞാൻ തിരഞ്ഞെടുത്തവരെ എനിക്കറിയാം. എങ്കിലും, "എന്റെകൂടെ ഭക്ഷണംകഴിക്കുന്നവൻ എന്നെ തൊഴിക്കുവാൻ കാലുയർത്തിയിരിക്കുന്നു" എന്ന വേദപ്രവചനം സത്യമാകാതെയിരിക്കയില്ല? (ഹൃദയക്ഷോഭത്തോടുകൂടി) ഞാൻ ദൃഢമായി നിങ്ങളോടു പറയുന്നു, നിങ്ങളിലൊരുവൻ നിശ്ചയമായി എന്നെ വഞ്ചിക്കും.

(ജൂഡാസ് മൃതപ്രായനാകുന്നു. മററു ശിഷ്യന്മാർ അത്യുൽക്കണ്ഠാപൂർവ്വം പരസ്പരം നോക്കുന്നു. അവർ "നാഥാ! ഞാനാണോ?" എന്നു് ഓരോരുത്തരായി ദയനീയമായ സ്വരത്തിൽ ചോദിക്കുന്നു.)

ക്രിസ്തു:— (ദുഃഖത്തോടുകൂടി) എന്നോടുകൂടി ഈ കിണ്ണത്തിൽ കൈമുക്കുന്നവൻ എന്നെ വഞ്ചിക്കും. (പ്രവാചകന്റെ

ഗാംഭീര്യത്തോടു്) പൂർവ്വലിഖിതമായ അനുഭവം ഭുജിക്കുവാനായി മനുഷ്യപുത്രൻ യാത്രയാകുന്നു. എന്നാൽ അവനെ വഞ്ചിക്കുന്നവനോ? അവൻ ദുർഗ്ഗതനത്രേ! അവൻ ജനിക്കാതിരുന്നെങ്കിൽ നന്നായിരുന്നു!

(അദ്ദേഹത്തിന്റെ പിൻഭാഗത്തിരുന്ന പീറ്റർ അദ്ദേഹം കാണാതെ ജാണിനോടു് ആംഗ്യം കാട്ടുന്നു)

ജാൺ:—(സ്വന്തശിരസ്സു് അദ്ദേഹത്തിന്റെ മാറിടത്തിൽ ചേർത്തുവച്ചുകൊണ്ടു്) നായകാ, അതാരാണു്?

ക്രിസ്തു:—ഞാൻ ഈ പലഹാരക്കഷണം കൊടുക്കുന്നതു് ആർക്കോ അവനാണു്. (ഒരു അപ്പക്കഷണം ജൂഡാസിനു കൊടുക്കുന്നു)

ജൂഡാസ്:—(അതു ഭക്ഷിക്കുന്നു. അയാളുടെ മുഖഭാവം ഭയങ്കരമാകുന്നു. ഇടറിയ അസുഖകരമായ സ്വരത്തിൽ) ഗുരുവേ, അതു ഞാനാണോ?

ക്രിസ്തു:— നീ അതു പറഞ്ഞു!

(ജൂഡാസിന്റെ മുഖത്തു് ഒരു പൈശാചികമായ രൂക്ഷത വ്യാപിക്കുന്നു)

ക്രിസ്തു:—നീ ചെയ്യുന്നതു വേഗം ചെയ്യു്!

(ജൂഡാസ് എണീറ്റുപോകുന്നു)

ക്രിസ്തു:—ഇപ്പോൾ മനുഷ്യപുത്രൻ മാഹാത്മ്യവാനായി. അവനിൽ ദൈവവും മഹത്വം പ്രാപിച്ചു. (ദീർഘനിശ്വാസത്തോടുകൂടി) കുഞ്ഞുങ്ങളേ, ഇനി നിങ്ങളോടുകൂടി എനിക്കു് അല്പസമയമേ ഉള്ളു. ഞാൻ നിങ്ങൾക്കു് ഒരു നവ്യശാസനം, ഒരു അന്ത്യശാസനം, നല്കുന്നു. നിങ്ങൾ പരസ്പരം സ്നേഹിക്കണം, ഞാൻ നിങ്ങളെ എങ്ങനെ സ്നേഹിച്ചുവോ അതുപോലെ അന്യോന്യം സ്നേഹിക്കണം. നിങ്ങളുടെ ഈ പരസ്പരസ്നേഹത്താൽ നിങ്ങൾ എന്റെ ശിഷ്യരാണെന്നു് ലോകം ഗ്രഹിക്കട്ടെ!

പീറ്റർ:—നാഥാ, അവിടുന്നു് എവിടേയ്ക്കു പോകുന്നു?

ക്രിസ്തു:—ഞാൻ പോകുന്നിടത്തു് എന്റെകൂടെ വരുവാൻ നിനക്കു് ഇപ്പോൾ സാദ്ധ്യമല്ല. എന്നാൽ പിന്നീടു് നിനക്കു് അതു സാധിച്ചുകൊള്ളും.

പീററർ;—വിഭോ, എന്തുകൊണ്ട് എനിയ്ക്ക് അങ്ങെ അനുഗമിച്ചുകൂടേ? അവിടുത്തേയ്ക്കു വേണ്ടി എൻെറ ജീവൻ ത്യജിക്കുവാനും ഞാൻ സന്നദ്ധനാണ്.

ക്രിസ്തു:—(ദയാർദ്രമായ മന്ദസ്മിതത്തോടുകൂടി)എനിക്കുവേണ്ടി ജീവത്യാഗം ചെയ്യുവാനും നീ സന്നദ്ധനോ? പീറ്റർ, ഞാൻ ഉറപ്പായി പറയുന്നു, ഇന്ന് കോഴികൂവുംമുമ്പ്, നീ എന്നെ മൂവുരു പരിത്യജിക്കും !

(ശിഷ്യന്മാർ ഭഗ്നാശരും ദുഃഖിതരും ആകുന്നു.)

ക്രിസ്തു:—നിങ്ങളുടെ ഹൃദയം കലങ്ങരുത്. ദൈവത്തിലും എന്നിലും വിശ്വസിക്കുക. ഞാൻ എൻെറ പിതാവിൻെറ ഗൃഹത്തിൽ നിങ്ങൾക്ക് ഒരു സ്ഥലം സജ്ജീകരിക്കുവാൻ പോകുന്നു. ഞാൻ തിരിയെ വന്ന് നിങ്ങളെ എന്നിൽതന്നെ സ്വീകരിക്കും. ഞാൻ എവിടെയോ നിങ്ങളും അവിടെത്തന്നെ വസിക്കയും ചെയ്യും. ഞാൻ എവിടേയ്ക്കു പോകുന്നുവെന്നും എതിലേ പോകുന്നുവെന്നും നിങ്ങൾക്കറിയാം.

തോമസ്:—നാഥാ, അവിടുന്ന് എവിടേയ്ക്കു പോകുന്നുവെന്ന് ഞങ്ങൾ അറിയുന്നില്ല. അവിടേയ്ക്കുള്ള മാർഗ്ഗം പിന്നെ ഞങ്ങൾ എങ്ങനെ അറിയാനാണ്?

ക്രിസ്തു:—ഞാനാണു മാർഗ്ഗം, ഞാനാണു സത്യം, ഞാൻ തന്നെ ജീവനും ! എന്നിൽ കൂടിയല്ലാതെ ആരും പിതാവിനെ പ്രാപിക്കുന്നില്ല.

ഫിലിപ്പ്:—നാഥാ, പിതാവിനെ ഞങ്ങൾക്കു കാട്ടിത്തരുക. ഞങ്ങൾ അതുകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളാം.

ക്രിസ്തു:—ഫിലിപ്പ്, ഇത്രനാളും ഞാൻ നിങ്ങളുടെകൂടെ കഴിച്ചിട്ട് നിങ്ങൾ എന്നെ അറിഞ്ഞില്ലെന്നോ? എന്നെക്കണ്ടവൻ പിതാവിനേയും കണ്ടിരിക്കുന്നു. പിതാവിനെ കാട്ടിത്തരണമെന്നു പറയുന്നോ? ഞാൻ പിതാവിലും പിതാവ് എന്നിലും ഉണ്ടെന്നു നിങ്ങൾ വിശ്വസിക്കുന്നില്ലയോ ? ഞാൻ നിങ്ങളോടു പറയുന്ന വാക്കുകൾ എൻെറ വാക്കുകളല്ല. എന്നിൽ അധിവസിക്കുന്ന പിതാവ് എന്നിൽകൂടെ പ്രവർത്തി

ക്കന്നു, നിങ്ങൾ ദുഃഖിക്കരുതു്. എന്നിലും എന്നിൽ അധിവസിക്കുന്ന ദൈവത്തിലും വിശ്വസിക്കുക. എന്നെ വിശ്വസിക്കുന്നവർ എന്റെ കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ പ്രാപ്തരാകും. എന്നല്ല, ഞാൻ ദൈവത്തിലേയ്ക്കു മടങ്ങുന്നതിനാൽ, ശ്രേഷ്ഠതരങ്ങളായ കർമ്മങ്ങൾ ചെയ്യുവാനും അവർ ശക്തരാകും. ഞാൻ നിങ്ങളെ അനാഥരായി വിട്ടുപോകയില്ല. ഞാൻ പിതാവിനോടു പ്രാർത്ഥിക്കാം. അദ്ദേഹം നിങ്ങളുടെകൂടെ നിത്യാധിവാസം ചെയ്യാനായി മറ്റൊരു സമാശ്വാസകനെ അയച്ചുതരും. പരിശുദ്ധാത്മാവായ ആ സമാശ്വാസകൻ നിങ്ങളോടുകൂടി നിത്യം നിവസിച്ചു് എന്റെ ഉപദേശങ്ങൾ നിങ്ങളെ ധരിപ്പിക്കുകയും അനുസ്മരിപ്പിക്കുകയും ചെയ്യും. ഇനി ഞാൻ നിങ്ങളോധികമൊന്നും പറയുന്നില്ല. എന്തെന്നാൽ പ്രപഞ്ചശക്തി എന്നോടടുക്കുന്നു. നിങ്ങൾ വ്യസനിക്കരുതു്. ശാന്തി, എന്റെ ആത്മശാന്തി, ഞാൻ നിങ്ങളിൽ നിക്ഷേപിക്കുന്നു......എഴുന്നേല്ക്കുക, നമുക്കു പോകാം. (എല്ലാവരും പോകുന്നു)

(കർട്ടൻ)

## രംഗം 5

(ജൂഡിത്തിന്റെ ഗൃഹം, മനോഹരമായി അലങ്കരിച്ച മുറി. സമയം രാത്രി.

ജൂഡിത്ത് ഒരു സോഫായിൽ അർദ്ധശയനം ചെയ്യുന്നു, ഇസബെൽ അടുത്തിരുന്നു ശുശ്രൂഷിക്കുന്നു)

ഇസബെൽ:—ജൂഡാസ് എന്തു പറഞ്ഞിട്ടുപോയി ?

ജൂഡിത്ത്:—നിന്നെ കൂടാതെ ജീവിച്ചിരിക്കയില്ലെന്നു് !

ഇസബെൽ:—ഓഹോ ! കയാഫസ് എങ്ങോട്ടുപോയി?

ജൂഡിത്ത്:—പാവം എങ്ങോട്ടു പോകാനാണു്? "ഇസബെൽ ! ഇസബെൽ!" എന്നു വിളിച്ചുകൊണ്ടു് എങ്ങോട്ടോ ഓടിപ്പോയി.

ഇസബെൽ;—അയ്യോ കഷ്ടം ! പതക്കവും കൊണ്ടുപോയോ?

ജൂഡിത്ത്:—പതക്കമോ ! (കഴുത്തിൽ തൂങ്ങിക്കിടന്നിരുന്ന പതക്കം പിടിച്ചു് ഇസബെലിന്റെ ചുണ്ടിൽ ചേർക്കുന്നു)

ഇസബെൽ:—(ആ സ്പർശനം ഉള്ളുകുളുർക്കുന്നതുപോലെ അധരം ഇളച്ചുകൊണ്ട്) ഹാ!

ജൂഡിത്:—അമ്പടി! ചേട്ടൻ തന്നതായിരുന്നെങ്കിലോ?

ഇസബെൽ:—എന്നാൽ (ശൃംഗാരപൂർവ്വം കടാക്ഷിക്കുന്നു)

ജൂഡിത്:—അയ്യ, അതിന്റെ ഒരു രസം.

ഇസബെൽ:—ഹോ, പുരുഷന്മാരെന്നു പറഞ്ഞാൽ ഇങ്ങനെ വെറുപ്പുള്ള ഒരാളുണ്ടോ!

ജൂഡിത്:—ചേട്ടനെ നിനക്കു തന്നേക്കാമായിരുന്നു.

ഇസബെൽ:—ഇപ്പോഴെന്തു പറ്റി?

ജൂഡിത്:—ഞാൻ നിനക്കു വേറൊരാളെ നിശ്ചയിച്ചുപോയി.

ഇസബെൽ:—എനിക്കു വേണ്ട.

ജൂഡിത്:—പറയുമ്പോൾ സമ്മതിക്കണേ.

ഇസബെൽ:—ങുങ്ഹാ? എന്നാൽ ഒന്നു കേൾക്കട്ടെ!

ജൂഡിത്:—ഞാൻ നിന്നെ നമ്മുടെ സക്കറിയാസിനെക്കൊണ്ട്—

ഇസബെൽ:—അയ്യയ്യോ! എനിക്കു വേണ്ട! വേണ്ടായേ വേണ്ട!

ജൂഡിത്:—എന്തെടീ?

ഇസബെൽ:—വേണ്ട, വേണ്ട, വയ്യാവേലിക്കൊന്നും നമുക്കു വേണ്ട. പിന്നെ വേണം നമ്മള് തമ്മിൽ തല്ലാൻ.

ജൂഡിത്:—നമ്മളോ?

ഇസബെൽ:—അതേ നമ്മളെ, നമ്മളുതന്നെ. ഞാൻ വല്ല ആണുങ്ങളെയും കല്യാണം കഴിച്ചിട്ട പിന്നെ കശപിശകൂടാൻ.

ജൂഡിത്:—പിന്നെ നീ പെണ്ണുങ്ങളെ കല്യാണം കഴിക്കാൻ പോകയാണോ?

ഇസബെൽ:—അതല്ലിയോ പറഞ്ഞത്, വഴക്കൊന്നും വേണ്ട, ചേട്ടനെ മതിയെന്ന്.

ജൂഡിത്:—ചേട്ടനെ കിട്ടാതെപോയാൽ നീ എന്തു ചെയ്യും?

ഇസബെൽ;—വലിയ വിഷമമാണ്. പിന്നെ ഒരാളെ ഉള്ളൂ. കുറെ അധികം വയസ്സായി. പല്ലു കുറെശ്ശെ പൊഴിഞ്ഞു തുടങ്ങിയിട്ടുണ്ട്. എന്തുചെയ്യാം? അദ്ദേഹം മതിയെന്നുവയ്ക്കും.

ജൂഡിത്,—ആരെടി?

ഇസബെൽ;—യജമാനൻ.

ജൂഡിത്:—(ചിരിച്ചുകൊണ്ട്) അപ്പനോ?

ഇസബെൽ:—പിന്നല്ലാതെ? അങ്ങനെ രണ്ടുപേരെ മാത്രമേ എനിക്കറിയാവൂ.

ജൂഡിത്:—നീ പറഞ്ഞതു സത്യമാണ്, ഇവരാണ് ലോകത്തിലെ ഭാഗ്യഹീനന്മാർ……ഇസബെൽ, ചെട്ടൻ പൊള്ളുളഞ്ഞതെന്തുകൊണ്ടാണെന്നു പറയാമോ?

ഇസബെൽ:—ചെട്ടനായതുകൊണ്ടുതന്നെ.

ജൂഡിത്:—അതേ; അല്ലെങ്കിൽ (കടിലക്ഷണത്തോടുകൂടി) ഒരു കടക്കണ്ണുകൊണ്ടു കെട്ടി എന്റെ പാദത്തിൽ കിടത്തുമായിരുന്നു.

ഇസബെൽ:—അതിനു ഞാനൊരു വിദ്യ പറയാം. ആ കടക്കണ്ണുകൊണ്ടു കെട്ടി നസറായനെത്തന്നെ ഇങ്ങു കൊണ്ടുപോരണം. അപ്പോൾ ചെട്ടനുംകൂടെ [illegible]മല്ലോ.

ജൂഡിത്:—അവനെ കടക്കണ്ണുകൊണ്ടല്ല കാലപാശംകൊണ്ടാണു കെട്ടുന്നതു്. അതു് ഉടനെ ഉണ്ടാകും.

ഇസബെൽ:—പക്ഷെ, ഇവരിലൊക്കെ സുന്ദരൻ അവനാണ്.

ജൂഡിത്:—കാൽകാശില്ലാത്ത തെണ്ടിയാണെന്നു മാത്രം.

ഇസബെൽ;—യഹൂദന്മാരുടെ രാജാവാണ്.

ജൂഡിത്;—അതെ, അതെ, ആശാരിയല്ലേ താത?

ഇസബെൽ;—ആട്ടെ, ആ കടക്കണ്ണ് ഒന്നു പരീക്ഷിക്കാമോ?

ജൂഡിത്:—അതെങ്ങനെയാണ്? ആകാശത്തു നോക്കിയല്ലേ നടക്കുന്നതു്? അവന്റെ അപ്പനവിടെയാണു പോലും. എന്റെ മുഖത്തൊന്നു നോക്കിയിരുന്നെങ്കിൽ—

ഇസബെൽ:—എങ്കിൽ ?

ജൂഡിത്ത്:—ഒന്നു നോക്കിയിരുന്നെങ്കിൽ—

ഇസബെൽ:—എന്തു, ആഗ്രഹം പറയുകയാണോ ?

ജൂഡിത്ത്:—ആഗ്രഹമോ ? ജൂഡിത്ത് പുരുഷനെ ആഗ്രഹിക്കയോ ? അവൾ ഇതുവരെ അത്ര ദരിദ്രയായിട്ടില്ല.

ഇസബെൽ:—ആഗ്രഹമല്ല, ഒരു സ്നേഹം.

ജൂഡിത്ത്:—ഹാ—ഹാ—ഹാ—ഇസബെൽ, എല്ലാവരും ജൂഡിത്തിനെ സ്നേഹിക്കുന്നു. അവൾ ആരെയും സ്നേഹിക്കുന്നതല്ല. സ്നേഹം ! ഇസബെൽ, അതെങ്ങനെ ഇരിക്കും ?

(കയാഫസ് പ്രവേശിക്കുന്നു)

കയാഫസ്:—(അടുത്തുചെന്നു ജൂഡിത്തിനെ പിടിച്ചുകൊണ്ട് പ്രേമപൂർവ്വം) അതു ഞാൻ കാണിച്ചുതരാം.

ജൂഡിത്ത്:—(പെട്ടെന്നു പുറകോട്ടുമാറി വെറുപ്പോടും ഈർഷ്യയോടുംകൂടി നോക്കിനില്ക്കുന്നു)

കയാഫസ്:—(വിഷണ്ണനായി അപേക്ഷാസ്വരത്തിൽ) ഓമനേ !

ജൂഡിത്ത്:—(യഥാപൂർവ്വം നില്ക്കുന്നതല്ലാതെ ഒന്നും പറയുന്നില്ല)

കയാഫസ്:—ഈ കാലുഷ്യത്തിനു ഞാൻ എന്തപരാധം ചെയ്തു ?

ജൂഡിത്ത്:—(ഒന്നും പറയുന്നില്ല)

കയാഫസ്:—എന്നെ ശകാരിക്കുവാനായെങ്കിലും ഒരു വാക്കു പറകയില്ലേ ?

ജൂഡിത്ത്:—(പിന്നെയും മിണ്ടുന്നില്ല)

(കയാഫസ് വിഷണ്ണനും ഇതികർത്തവ്യതാമൂഢനും തളർന്നവനുമായി തലതാഴ്ത്തുന്നു. ജൂഡിത്തിന്റെ ഭാവം പെട്ടെന്നു മാറി കാമരൂപിണിയായി ഭവിക്കുന്നു. അവൾ അനുരാഗാവേശത്തോടുകൂടി പെട്ടെന്ന് അടുത്തുചെല്ലുന്നു. അയാളെ താലോലിച്ചുകൊണ്ട് സ്നേഹപൂർണ്ണമായ സ്വരത്തിൽ—)

ജൂഡിത്ത്:കയാഫസ് !

(കയാഫസ് ചേതോഭാരം നീങ്ങി ദീർഘനിശ്വാസത്തോടുകൂടി തല ഉയർത്തി അവളെ ആർത്തനായി നോക്കുന്നു.)

ജൂഡിത്:—എന്റെ പ്രേമചന്ദ്രനെന്താണ് ഇന്ന കറുത്ത വാവുപോലെ കാണപ്പെടുന്നതു്? എത്ര ക്ഷീണിച്ചിരിക്കുന്നു? (നെററിക തടവിനോക്കിയിട്ട്) അല്ലാ, വിയർക്കുന്നല്ലോ. ഇസബെൽ, നോക്കിനില്ക്കുന്നോ? വിശറിയെവിടെ? (കയാഫസിനോട്) വരണം. ഇരിക്കണം. (പിടിച്ചുകൊണ്ടുപോയി സോഫായിൽ ഇരുത്തി അവളും അടുത്തിരുന്ന് ശുശ്രൂഷിക്കുന്നു. ഇസബെൽ രണ്ടുപേരെയും വീശുന്നു.)

കയാഫസ്:—ജൂഡിത്!

ജൂഡിത്:—എന്റെ പ്രേമസർവ്വസ്വത്തിന് എന്തുവേണം? അയ്യോ! മുഖം എന്തേ വിളറിയിരിക്കുന്നു!

ഇസബെൽ:—സഖി, ഈ വിശറി അങ്ങോട്ട് വാങ്ങു. ഞാൻ പോയി കുറേ വീഞ്ഞു കൊണ്ടുവരാം. (വിശറി കൊടുത്തിട്ട് പോകുന്നു)

ജൂഡിത്:—എന്റെ സഖി ഉചിതജ്ഞയാണ്. (വീശുന്നു) എന്താ ഇത്ര ക്ഷീണം? ഈയിടെ ഉറക്കമില്ല? ആരാ ഉപദ്രവിക്കുന്നതു്, യേശുവോ, റാച്ചേലോ?

കയാഫസ്:—(സാധാരണ സ്വഭാവത്തെ അവലംബിച്ചുകൊണ്ട്) അമ്പ കള്ളനു നോക്കണം!

ജൂഡിത്:—അയ്യ, ആ സാധനത്തോട് കുറേ കള്ളന്യതാനും കയ്യും ചെയ്യും. ഇങ്ങനെ ഒരു തങ്കക്കുടമുണ്ടോ? നിങ്ങൾക്കായിട്ടുതന്നെ ഇതിനെ എവിടെ വച്ചിരുന്നു?

കയാഫസ്:—അവൾ പതിവ്രതയാണ്.

ജൂഡിത്:—പതിവ്രതയോ? ബ്രഹ്മചാരിണിയാണ്. ആണുങ്ങൾക്കാർക്കും വേണ്ടെങ്കിൽ പതിവ്രത!

കയാഫസ്:—ആണുങ്ങൾക്കു വേണമെങ്കിലെങ്ങനെയാണ്?

(ഇസബെൽ ഒരു ഗ്ലാസിൽ വീഞ്ഞുമായി പ്രവേശിക്കുന്നു)

ജൂഡിത്:—(വീഞ്ഞുവാങ്ങി കയാഫസിനെ കുടിക്കുവാൻ പിടിച്ചുകൊടുത്തുകൊണ്ട്) ഇങ്ങനെയാണ്.

കയാഫസ്:—(വീഞ്ഞുകുടിച്ച് ഉത്സാഹഭരിതനായി) ജൂഡാസ് വന്നിരുന്നു.

ജൂഡിത്:—(വാസ്തവമായ ഉത്സാഹത്തോടുകൂടി) വന്നിരുന്നോ? എന്നിട്ട്?

കയാഫ്സ്:—അവൻ രണ്ടാളോടുകൂടി പോയിരിക്കുന്നു. ഇപ്പോൾ പിടിച്ചുകൊണ്ടുവരും.

ജൂഡിത്:—(ആഹ്ളാദംകൊണ്ടു ചാടിയെണീററു് തത്തിക്കളിച്ചു് കയാഫ്സിനെ പല ചില്ലറ ഉപദ്രവങ്ങളും ചെയ്തുകൊണ്ടു്) ഇപ്പോൾ കൊണ്ടുവരുമോ? ഇപ്പോഴോ? അയ്യൊ നല്ല ആളുതന്നെ! എന്നിട്ടാണു് വന്നു മിണ്ടാതെയിരുന്നതു്; മുണ്ടായുടെക്കൂട്ടു്! അവർ എങ്ങോട്ടാണു് പോയിരിക്കുന്നതു്? കിട്ടുമെന്നു നിശ്ചയമാണോ? ചേട്ടൻ പോയാൽ വെറുതെ വരികയില്ല. കയാഫ്സ്, എങ്കിലും ഇതുവരെ എന്നോടു പറഞ്ഞില്ലല്ലൊ. ഇപ്പോൾതന്നെ കൊണ്ടുവരുമോ? നിശ്ചയമാണോ?

കയാഫ്സ്:—ഒരു സംശയവുമില്ല. എനിക്കു് ഉടനെ പോകണം.

ജൂഡിത്:—ഉള്ളതാണു്! ഇപ്പോൾ വിട്ടേയ്ക്കാം. എന്നോടു് ഒന്നും പറയാതെ പോകാൻ! അതു് ഒന്നു കാണണം.

കയാഫ്സ്:—ഇനി എന്തു പറയണം?

ജൂഡിത്:—എല്ലാം പറയണം, എല്ലാം, എല്ലാം വിസ്തരിച്ചു പറയണം. അല്ലാതെ പോകാമെന്നാണോ? എന്നാൽ ഒന്നു പോകണം, കാണട്ടെ.



കയാഫ്സ്:—ജൂഡാസ് വന്ന കാര്യമാണോ?

ജൂഡിത്:—എനിക്കൊന്നുമറിഞ്ഞുകൂട. സകലതും വിസ്തരിച്ചു പറയണം. അതുമാത്രമേ എനിക്കറിയാവു.

കയാഫ്സ്:—നേരം പോകുന്നല്ലൊ. ഞാൻ പിന്നീടുവന്നു വിസ്തരിച്ചു പറയാം. ഇപ്പോൾ പോകട്ടെ.

ജൂഡിത്:—(ക്രുദ്ധിച്ചു്) എന്നാൽ പോകണം! കാണട്ടെ! മ്! എന്താ പോകാത്തതു്?

കയാഫ്സ്:—ജൂഡിത്! ഇങ്ങനെ കലഹിച്ചാലോ? ഞാൻ നിന്നോടു പറയാനല്ലേ വന്നതു്?

ജൂഡിത്:—ആണോ? എന്നാൽ മര്യാദയ്ക്കു് അവിടിരുന്നു പറയണം,

കയാഫ്സ്:—നീ എന്താണു് ഇരിയ്ക്കാത്തതു്?

ജൂഡിത്:—എനിക്ക മനസ്സില്ലാഞ്ഞിട്ട്. എന്നോട്ട് ഇരിക്കാനും നില്ക്കാനും പറയാൻ നിങ്ങളാര്? എനിക്ക തോന്നിയതുപോലെ ചെയ്യും. നിങ്ങളുടെ അധികാരമൊക്കെ എന്നോടല്ല കാട്ടേണ്ടത്; നിങ്ങളുടെ ആ മരപ്പാവയിലല്ല അവരോട്ട കാട്ടണം!

കയാഫ്സ്:—(വ്യസനസ്വരത്തിൽ) ജൂഡിത്! ജൂഡിത്!

ജൂഡിത്:—(ആക്ഷേപമായി അനുകരിച്ചുകൊണ്ട്) കയാഫ്സ്! കയാഫ്സ്! (പൊട്ടിച്ചിരിച്ച് തോളിൽ പിടിച്ചുകൊണ്ട്) എന്റെ തങ്കമല്ലേ? ഞാൻ ഇവിടെ ഇരിക്കാം (ഇരിക്കുന്നു.) ഇനിപ്പറയണം. എനിക്ക് എന്തുത്സാഹമെന്നോ?

കയാഫ്സ്:—ഞങ്ങൾ സഭ കൂടിയിരിക്കയായിരുന്നു.

ജൂഡിത്:—ആരെല്ലാമുണ്ടായിരുന്നു?

കയാഫ്സ്:—എല്ലാവരുമുണ്ടായിരുന്നു.

ജൂഡിത്:—റാച്ചലിന്റെ അപ്പനോ? (പൊട്ടിച്ചിരിക്കുന്നു)

കയാഫ്സ്:—(പ്രേമപൂർവ്വം പിടിച്ചുതള്ളിയിട്ട്) എല്ലാവരും ഉണ്ടായിരുന്നു എന്നു പറഞ്ഞില്ലേ?

ജൂഡിത്:—(ചിരിച്ചുകൊണ്ട്) എല്ലാവരുമോ? അവളുമുണ്ടായിരുന്നോ? (സോഫായിൽ കിടന്നുകൊണ്ട് ചിരിക്കുന്നു.)

കയാഫ്സ്:—എന്നാൽ ഞാൻ പോകയാണ്.

ജൂഡിത്:—ഇല്ലില്ല. പറയണം.

കയാഫ്സ്—അപ്പോഴാണ് ജൂഡാസ് വന്നത്. ഞങ്ങൾ ആളയച്ചിട്ടുണ്ടായിരുന്നു.

ജൂഡിത്: —അപ്പോൾ ചേട്ടനെങ്ങനെയിരുന്നു?

കയാഫ്സ്:—ഓ! (മുഖംകൊണ്ട് ഗോഷ്ടികാട്ടിക്കൊണ്ട്) ഇങ്ങനെയിരുന്നു.

ജൂഡിത്:—(പൊട്ടിച്ചിരിച്ചിട്ട്) അതല്ല, സന്തോഷിച്ചിരുന്നോ അതോ—?

കയാഫ്സ്:—നല്ല സന്തോഷമാണ്! അവൻ ഞങ്ങളെ തിന്നുമെന്നു തോന്നി. എന്റെ മുമ്പിൽ നില്ക്കുന്നത് ഒരു പിശാചാണെന്ന് എനിക്ക തോന്നി.

ജൂഡിത്:—നിങ്ങളുടെ മുമ്പിൽ കണ്ണാടി ഉണ്ടായിരുന്നോ? (ചിരിക്കുന്നു.)

കയാഫസ്:—പോ! (ഒരു നുള്ളുകൊടുക്കുന്നു)

ജൂഡിത്:—(നുള്ളുകൊണ്ടിടം ശൃംഗാരപൂർവ്വം തടവിക്കൊണ്ടു്) അല്ലല്ല, ശായനകഴിഞ്ഞു് ശിക്ഷ തുടങ്ങിയോ? ഇതു നല്ലതിനാണു്! മ്, ആട്ടെ പറയണം.

കയ്യാഫസ്:—ആദ്യം അവൻ ധിക്കാരമായിട്ടാണു പെരുമാറിയതു്. ഞങ്ങളും പല അടവും മാറിമാറി സ്വീകരിക്കേണ്ടിവന്നു. പക്ഷേ ജൂഡിത്, അവൻ ഇപ്രകാരം തീരുമാനിച്ചുകൊണ്ടുതന്നെയാണു വന്നിരുന്നതു്. അവർ പിണങ്ങി പിരിഞ്ഞിരുന്നെന്നു തോന്നുന്നു. തന്നെയുമല്ല എന്റെ ഊഹം അവരുടെകൂടെയുള്ള ജീവിതവും അവനു വളരെ സുഖിച്ചിരുന്നില്ലെന്നാണു്. അവർ അവനെ വേണ്ടപോലെ മാനിച്ചിരുന്നില്ലെന്നു തോന്നുന്നു.

ജൂഡിത്:—(ജ്വലിക്കുന്ന നേത്രങ്ങളോടുകൂടി) അവർ എന്റെ ചേട്ടനെ മാനിച്ചില്ലെന്നോ? ആ മാനംകെട്ട കൂട്ടം അദ്ദേഹത്തെ അപമാനിച്ചോ? കയാഫസ്, ജൂഡിത്തിന്റെ ജ്യേഷ്ഠനെ അപമാനിച്ചതാരു്? ആ മരയ്ക്കാന്മാരോ? ആ ആശാരിക്കിടാത്തനോ? കയാഫസ് അവനെ ഇപ്പോൾ പിടിച്ചുകൊണ്ടുവരുമോ? ഹാ! ഞാനവനെ ഒന്നു കാണട്ടെ!

കയാഫസ്:—എന്തായാലും അവസാനം അവൻ വശപ്പെട്ടുവന്നു.

ജൂഡിത്:– എങ്ങനെ അവസാനിച്ചു?

കയാഫസ്:—ഞങ്ങൾ വിലപറഞ്ഞുറപ്പിച്ചു.

ജൂഡിത്:—വിലയോ?

കയാഫസ്:—മുപ്പതു വെള്ളിക്കു് ജൂഡാസ് അവനെ വില്ക്കാമെന്നു സമ്മതിച്ചു.

ജൂഡിത്:—(ആശ്ചര്യത്തോടും കപടഹാസത്തോടുംകൂടി) മുപ്പതു വെള്ളിക്കോ?

കയാഫസ്:—അതെ.

ജൂഡിത്:—അമ്പോ ! പിശുക്കൻ ! പിശുക്കരാജാവാണ് നിങ്ങൾ ! മുപ്പതുവെള്ളി ! ലജ്ജയില്ലല്ലോ പറയാൻ.

കയാഫ്സ്:—അതുതന്നെ അവൻ ആദ്യം സ്വീകരിച്ചില്ല. നിർബ്ബന്ധിച്ച് ഏല്പിക്കയായിരുന്നു.

ജൂഡിത്,—അദ്ദേഹം പണത്തിനുവേണ്ടി മാനം വില്ക്കയില്ല.

കയാഫ്സ്:—ജൂഡിത്തിന്റെ സഹോദരനല്ലേ ?

ജൂഡിത്:—(മുഖത്ത് ഒരു ലജ്ജാമ്ലാനത വ്യാപിക്കുന്നു.)

കയാഫ്സ്:—(ഉള്ളുകൊണ്ട് ഒന്നു ചിരിച്ചിട്ട്)അവരിപ്പോൾ യേശുവിനെയുംകൊണ്ടു തിരിച്ചെത്തും.

ജൂഡിത്:—(വീണ്ടും ഉത്സാഹത്തോടുകൂടി)ഇപ്പോൾതന്നെ വരുമോ ? കയാഫ്സ്, ഇപ്പോൾ വന്നിരിക്കുമോ ?

കയാഫ്സ്:—ഒരു പക്ഷേ വന്നിരിക്കാം. ഞാൻ പോകട്ടെ. (എണീക്കുന്നു.)

ജൂഡിത്:—(എണീററു്) യേശുവിനെ പിടിച്ചുകൊണ്ടുവരുന്നതു് എനിക്കു കാണണം. ഞാൻകൂടെ വരുന്നു.

കയാഫ്സ്:—ഇപ്പോഴോ ?

ജൂഡിത്:—അതെ, എനിക്കുകൂടി കാണണം.

കയാഫ്സ്:—എന്റെ തങ്കം നാളെക്കാലത്തു വന്നാൽമതി, ഇപ്പോൾ ഞാൻ തനിച്ചു പോകട്ടെ.

ജൂഡിത്:—എന്നാൽ പോകണം.

കയാഫ്സ്:—(പോകാൻ ഭാവിക്കുന്നു.)

ജൂഡിത്:—(കഠിനദുഃഖസ്വരത്തിൽ) കയാഫ്സ് !

കയാഫ്സ്,—(സാശ്ചര്യം) ജൂഡിത് !

ജൂഡിത്:—(പെട്ടെന്നു തിരിഞ്ഞു്) ഇസബെൽ ! ഇങ്ങുവാ.

ഇസബെൽ:—(അടുത്തു ചെല്ലുന്നു)

ജൂഡിത്:—ഇങ്ങു വാ; എന്റെ മുഖത്തു നോക്കു്. നീ എന്നോടു സത്യംപറകയില്ലയോ ? സഖി, ഞാൻ വിരൂപയായിപ്പോയി, ഇല്ലേ ?

ഇസബെൽ:—സഖി എന്താണു പറയുന്നതു് ?

ജൂഡിത്:—എനിക്കറിയാം, നീ ഒന്നും പറയേണ്ട. എന്തിനു വല്ലവരും പറയണം ? എനിക്കുതന്നെ അറിയാം. എന്റെ സൗന്ദര്യമെല്ലാം പോയ്പോയി. ഇസബെൽ,

എന്റെ മുഖം ചുക്കിച്ചുളിഞ്ഞുപോയി, ഇല്ലേ? എന്റെ തലമുടി മുഴുവൻ നരച്ചു, ഇല്ലേ സഖി?

കയാഫ്സ്:—(അത്ഭുതത്തോടുകൂടി അടുത്തുചെന്ന് പിടിച്ചു കൊണ്ട്) ജൂഡിത്!

ജൂഡിത്:—(കൈ മാററിയിട്ട്) വേണ്ടാ, വേണ്ടാ, നിങ്ങൾ എന്നെ തൊടണ്ട, കയാഫ്സ്! നിങ്ങൾ പോകണം. നിങ്ങൾ എന്നെ നോക്കരുത്. നിങ്ങൾ എന്നെ നോക്കി ആക്ഷേപിക്കയാണോ? കഷ്ടം! സഖി എനിക്ക് ഇത്ര പെട്ടെന്ന് ഇങ്ങനെ വന്നുവല്ലോ?

ഇസബൽ:—തോഴി എന്താണു പറയുന്നത്? എന്തു സംഭവിച്ചു?

ജൂഡിത്:—നീയും എന്നെ പരിഹസിക്കയാണോ? ഇസബൽ, നീയും! കഷ്ടം! പക്ഷെ, എനിക്കുവന്ന മാറ്റം എനിക്കറിയാം. അല്ലെങ്കിൽ എന്റെ കയാഫ്സ് ഇങ്ങനെയാണോ എന്നോടു യാത്രപറയുന്നത്? ഇസബൽ! (വിങ്ങിവിങ്ങി കരയുന്നു.)

കയാഫ്സ്:—(അടുത്തുചെന്നു കണ്ണീരോടുകൂടി) ജൂഡിത്, നീ എന്താണു പറയുന്നത്? ഞാൻ എന്തുചെയ്തു? എന്തു കുററം ചെയ്തു? എന്റെ തങ്കം, ജൂഡിത്, എനിക്കു നിന്നോടുള്ള സ്നേഹം —

ജൂഡിത്:—(പെട്ടെന്നു തല ഉയർത്തി പൊട്ടിച്ചിരിക്കുന്നു)

കയാഫ്സ്:—(അത്ഭുതപരതന്ത്രനായി) നീയാര്?

ജൂഡിത്:—(സഗൗരവം) ഞാനോ? ഞാനാണ് ലോകൈക സുന്ദരിയായ ജൂഡിത്! കാമസാമ്രാജ്ഞിയാണു ഞാൻ! ലാവണ്യധാമം! ശൃംഗാരസാരസർവ്വസ്വം! കയാഫ്സ്, ഈ രാത്രി എനിക്കുത്സവമാണ്! നാളെയാണ് എന്റെ വിജയപതാക ഉയരുന്നത്. കാമസംപൂർത്തി, ലാവണ്യസാഫല്യം, ശൃംഗാരസാക്ഷാൽകാരസംപ്രാപ്തി, നാളെയാണ്, കയാഫ്സ്, നാളെ എനിക്കു യേശുവിന്റെ രക്തം കാണണം.

കയാഫസ്:—നാളെ സൂര്യൻ ഉദിക്കുമെങ്കിൽ യേശു കഴുകമരത്തിൽ.

ജൂഡിത്:—(പൊട്ടിച്ചിരിക്കുന്നു)

(കർട്ടൻ)

## രംഗം 6

[സമയം അർദ്ധരാത്രികഴിഞ്ഞശേഷം. മഗ്ദലനമേരിയുടെ ഭവനം. ഒരു കട്ടിലിൽ മെത്ത വിരിച്ചിരിക്കുന്നു. അതിന്റെ മുമ്പിലായി മേരി മുട്ടുകുത്തി നിശ്ചലധ്യാനനിർലീനയായി നില്ക്കുന്നു.]

മേരി:—നായകാ! സർവ്വലോകനായകാ! എന്റെ ജീവനായകാ! അവിടുന്ന് എവിടെ? അവിടുന്ന് ഇവിടെ വന്നിരുന്നുവോ? അവിടുന്ന് ഈ ഏഴപ്പെണ്ണിനെ വിളിച്ചുവോ? മോക്ഷസംഗീതഗായകനായ നിന്തിരുവടിയുടെ മംഗലസ്വനമല്ലേ ഇവളുടെ ചെവിയിൽ പതിച്ചത്? ആ മാംഗല്യമണിനാദം ഇപ്പോഴും മുഴങ്ങുന്നുവല്ലോ? ലോകേശാ, അവിടുന്ന് ഇവിടെ വന്നിരുന്നുവോ? ആ പരിപാവനതീർത്ഥം ഈ ചെറുകുടിലിൽകൂടെ പ്രവഹിച്ചുവോ? നാഥാ! ഈ അപശപ്തയായ മഹാപരാധിനി ആ പാവനസ്പർശനത്താലും അകളങ്കിതയാകാത്ത ഈ ആജന്മപാപി, നിന്തിരുപ്പാദങ്ങൾ കാണുവാൻ കർമ്മമില്ലാതെ ബോധശൂന്യയായി മയങ്ങിയോ ദേവാ? അഥവാ അത് ഇവളുടെ മായാവിഭ്രാന്തിയായിരുന്നുവോ? എങ്കിൽ അവിടുന്ന് ഇപ്പോൾ എവിടെ? അവിടുന്ന് എന്താണ് ചോദിച്ചത്? "ഒരു മുഹൂർത്തമാത്രം എന്നോടുകൂടി ഉണർന്നിരിക്കുവാൻ നിങ്ങൾക്കു ശക്തിയില്ലേ?" എന്നല്ലേ അവിടുന്ന് ചോദിച്ചത്? ജഗന്മോഹനാ! ആ സന്താപനിർഝരി ആരുടെ കണ്ണുകളിലാണ് അവിടുന്ന് മൊഴിഞ്ഞത്? ഇവളുടെയോ ദേവാ? ഇവളുറങ്ങുകയോ? ആത്മനാഥാ! ഇവളുറങ്ങാറില്ല. അവിടുത്തെ വിശുദ്ധപാദങ്ങൾ ധ്യാനിച്ച്, നിന്തിരുമൊഴി ജപിച്ച്, അന്തർലീനമായ നിത്യപ്രേമപ്രവാഹത്തിൽ ഈ

ജീവബിന്ദുവും ഒഴുക്കുവാൻ ആഗ്രഹിച്ചിരിക്കവേ നിന്തിരുവടിയിൽ ലയിച്ചുപോകുന്നതാണു്. അല്ലാതെ ഉറങ്ങുകയോ ? ഇവൾ അവിടുത്തെ മൃദുമംഗളലീസ്പർശനത്താൽത്തന്നെ ഉണർത്തപ്പെട്ടവളല്ലേ ? ഇവൾക്കു് ഇനിയുമുറക്കമോ ? സർവാനുഗ്രഹമൂർത്തേ ! അവിടുത്തെ ശബ്ദം ഒരു സാന്ത്വപ്രസരിത്തുപോലെയാണല്ലോ പ്രവഹിച്ചതു്. ആ മനോഹരമണിനാദം ഇടറുവാൻ കാരണമെന്തു് ? ആ വിശ്വപ്രേമവിപഞ്ചികയുടെ വിലോലതന്ത്രികൾ വിറകൊള്ളുവാനെന്തു സംഭവിച്ചു? നിത്യാനന്ദസന്ദായകനായ അവിടുത്തേയ്ക്കും സന്താപഭാരമോ ? നിസ്സംഗനും നിത്യമുക്തനുമായ അവിടുന്നും പ്രാരബ്ധവാനോ? അഥവാ സർവലോക കുടുംബിയായ ഭവാനേക്കാൾ പ്രാരബ്ധവാനാരു് ? ലോകദുഃഖം തങ്കലാക്കിയവനേക്കാൾ ദുഃഖിതനാരു് ?

ലോകേശാ ! പ്രേമേശാ ! മാമകജീവേശാ !
ലോകൈകനിയാമ, പാപനാശാ !
ആനന്ദദായകാ ! മോക്ഷവിധായകാ !
വേദനാഗായക ! എൻനായകാ !
ആശീസ്സു മാനവർക്കേകുവാനീലോക
ഗോശാലതന്നിൽ ജനിച്ചവനേ !
വിശ്വത്തിൻ സൗഭാഗ്യസൗധം പണിയുവാൻ
ആശാരിക്കൊട്ടിലിൽ ജീവിച്ചോനേ !
ദ്വാദശവർഷത്തിൽ പണ്ഡിതശീർഷരെ
വാദസമരത്തിൽ തോല്പിച്ചോനേ !
ദ്വാദശപാമര മുക്കവമക്കളെ
വേദോപദേശത്തിനാക്കിയോനേ !
നാല്പതുനാളുകൾ ഘോരതപംചെയ്തു
ചിൽപ്പുരുഷപ്രഭ കണ്ടവനേ !
അക്കാഴ്ചയന്യർക്കു പർവതഭാഷണ
മൗക്തികഹാരമായ് നല്കിയോനേ !
ആർത്തർക്കാകെയുമത്താണിയാകുന്ന
കാരുണ്യപൂരത്താൽ ചൊല്ലിയോനേ !
പാരാകെപ്പാപത്തിലാഴ്ന്നതറിഞ്ഞിട്ടും
ചാരിത്ര്യജ്യോതിസ്സു കാട്ടിയോനേ !

എൻകണ്ണു നിൻരൂപം കാണ്മവാനാകണം,
എൻകാതു നിൻസ്വനം കേൾക്കുവാനും,
എൻകരം നിൻദേഹശുശ്രൂഷയ്ക്കാകണം,
എൻകരൾ നിൻമെയ്ക്കു താലവൃന്തം,
താവകപാദപ്രക്ഷാളനത്തിന്നായി-
ട്ടാവണമെന്നുടെ ബാഷ്പധാര,
ദേവേശാ! നിൻകഴൽ തുടച്ചുതുടച്ചതി-
പാവനമാകട്ടെൻ കേശപാശം.

(പാട്ടവസാനിപ്പിച്ച് വീണ്ടും കണ്ണടച്ച് ധ്യാനിച്ചുകൊണ്ടിരിക്കുന്നു. പാട്ടുകേട്ടുണർന്ന മാർത്ത പ്രവേശിച്ച് നിശ്ശബ്ദയായി മേരിയുടെ അടുത്തു ചെന്നു മുട്ടുകുത്തിയിരുന്ന് കൈ മെല്ലെ അവളുടെ പുറത്തു വയ്ക്കുന്നു.)

മേരി:—(കണ്ണുതുറന്ന് ഒരു കൈ മാർത്തയുടെ പുറത്തു വച്ചുകൊണ്ട്) മാർത്താ, നീ ഉറങ്ങിയില്ലേ?

മാർത്ത:—ഞാൻ ഉറങ്ങുകയായിരുന്നു. നിന്റെ പാട്ടുകേട്ടുണർന്നതാണ്. നീ എന്താണിതുവരെ ഉറങ്ങാത്തത്?

മേരി:—ഞാനുറങ്ങി.

മാർത്ത:—ഉറങ്ങിയോ? നിന്റെ കണ്ണിൽ വെള്ളം നിറഞ്ഞിരിക്കുന്നല്ലോ. നീ കരയുകയായിരുന്നോ?

മേരി:—ഈ ആയുസ്സിലേയ്ക്കുള്ള ചിരി ഞാൻ നേരത്തെ ചിരിച്ചുപോയി. ഇനി ചിരി ബാക്കിയില്ല. മാർത്താ, കണ്ണുനീർ മാത്രമേ ഉള്ളൂ.

മാർത്ത:—മേരീ, നിന്നെപ്പോലെ ഭാഗ്യവതി ആരുണ്ട്?

മേരി:—വാസ്തവം; മാർത്താ, നീ പറഞ്ഞതു സത്യമാണ്. അഞ്ഞൂറു ദനാറഹൻ ഇളച്ചുകിട്ടിയ കടക്കാരിയല്ലേ ഞാൻ? പാപപാതാളത്തിൽ നിന്നല്ലേ ആ പാവനപാദനിശ്രേണി എന്നെ സ്വർഗ്ഗപ്രകാരത്തിലേയ്ക്കു സമുദ്ധരിച്ചത്? പരമപുരുഷാ, അവിടുത്തെ കാരുണ്യാതിരേകത്താൽ ഞാൻ ലോകോത്തരഭാഗ്യവതിയായി!

മാർത്ത:—നീ എന്താണുറങ്ങാത്തത്?

മേരി:—അതിനേലതാണു വളരെ വിചാരിക്കാനുള്ളത്? സഹോദരീ, പാപസമാർജ്ജനത്തിനായി എത്ര രാത്രി

ഉറക്കൊഴിച്ചവളാണ് ഞാൻ! അതിന്റെ പ്രമാർജ്ജനത്തിനായി ചില രാത്രി ഉണർന്നിരുന്നാലതിലെ നോമ്പും!

മാത്താ:—മേരീ, ലോകനായകൻ തൊട്ടനുഗ്രഹിച്ചവളല്ലേ നീ? ഇനി നിനക്കു പാപമോ?

മേരി:—അതെ, എന്നെ തൊട്ടാലും അശുദ്ധമാകാത്ത ഒരു കൈ ഈ ലോകത്തിലുണ്ട് സോദരീ, ആ കൈ കഴുകുവാനല്ലേ എന്റെ കണ്ണുനീർ തോരാതെ വീഴുന്നത്?

മാത്താ:—അശ്രുധാര നിനക്ക് അസാധാരണമല്ല. എന്നാൽ നിന്റെ നേത്രങ്ങളിൽനിന്നു പൊഴിയാറുള്ളത് ആനന്ദബാഷ്പമാണ്. ഈശ്വരപ്രേമനിർഝരിയാണ്. ഇന്ന് അങ്ങനെയല്ല. നീ അത്യന്തം ദുഃഖിതയായിട്ടാണ് കാണപ്പെടുന്നത്. എന്താണ് വിശേഷം? എന്തു സംഭവിച്ചു?

മേരി:—(മാത്തയെ ഗാഢമായി പിടിച്ചുകൊണ്ട്) സോദരീ, എനിക്കറിഞ്ഞുകൂടാ. സ്വപ്നമായിരുന്നോ, വെറും ചിത്തഭ്രമമായിരുന്നോ, അതോ സത്യമായിരുന്നോ എന്ന് എനിക്കു നിശ്ചയമില്ല. ലോകനാഥൻ എന്നെ വിളിച്ചുവെന്ന് എനിക്കു തോന്നി. ഇവിടെ വന്നുവോ എന്ന് എനിക്കറിഞ്ഞുകൂടാ. ഇല്ലെങ്കിൽ എവിടെയെന്നും മനസ്സിലായില്ല.

മാത്താ:—ഇത്രമാത്രമേ ഉള്ളോ?

മേരി:—അല്ല; "മുഹൂർത്തമാത്രം എന്നോടുകൂടി ഉണർന്നിരിക്കുവാൻ നിങ്ങൾക്കു ശക്തിയില്ലേ?" എന്നദ്ദേഹം ഹൃദയവേദനയോടുകൂടി ചോദിക്കുന്നതു കേട്ടു.

മാത്താ:—നിന്നോടാണോ ചോദിച്ചത്?

മേരി:—അതറിഞ്ഞുകൂടാ. എന്നോടല്ലെന്നു തോന്നി. പിന്നെ ആരോട്? അദ്ദേഹം എവിടെ? മാത്താ, അഥവാ എന്നോടുതന്നെയാണോ ചോദിച്ചത്? അദ്ദേഹം കരയുന്നതുപോലെ എനിക്കു തോന്നി, സോദരീ, അദ്ദേഹം കരയുന്നു!

(രണ്ടുപേരുടേയും കണ്ണുകളിൽ വെള്ളം നിറയുന്നു)

മാൎത്ത:—മേരി, വ്യസനിക്കാതിരിക്ക. ഞാൻകൂടി ഇവിടെ ഇരിക്കാം. നമുക്ക് ഒരുമിച്ചു പ്രാൎത്ഥിക്കാം.

(മെൽഷിയാർ പ്രവേശിക്കുന്നു. രണ്ടാളും എഴുനേല്ക്കുന്നു.)

മേരി:—അവിടുന്നാരാണ്? എവിടുന്നു വരുന്നു?

മെൽഷിയാർ:—നിങ്ങൾ ഉടനെ അമ്മയുടെ അടുക്കലേയ്ക്കു പോകണം.

മേരി:—അയ്യോ! അമ്മയുടെ അടുക്കലേയ്ക്കോ? അവിടുന്ന് എന്താണു പറയുന്നതു്? എന്തു സംഭവിച്ചു? എന്റെ പ്രാണേശ്വരനെവിടെ?

മെൽഷിയാർ.—അദ്ദേഹം എവിടെയാണില്ലാത്തതു്?

മേരി:—ദൈവമേ, എനിക്കൊന്നും മനസ്സിലാകുന്നില്ല. അയ്യോ എന്തുണ്ടായെന്നു പറയണേ! ദയവായി പറയണേ! എന്തു സംഭവിച്ചു?

മെൽഷിയാർ:—സംഭവം സമാരംഭിച്ചു.

മേരി:—(മാൎത്തായെ അവലംബിച്ചുകൊണ്ടു്) മാൎത്താ! അദ്ദേഹം!—അദ്ദേഹം! — (മെൽഷിയാരോടു്) പ്രഭോ അവിടുന്നു മാപ്പുതരണം.

മെൽഷിയാർ:—നിനക്കു മാപ്പുതരേണ്ടവൻ തന്നിട്ടുണ്ടു്,

മേരി:—ഞങ്ങൾ വിവരമില്ലാത്തവരാണ്. ഞങ്ങൾക്ക് ഒന്നും അറിഞ്ഞുകൂട. ഞങ്ങൾ എന്തുചെയ്യണം?

മെൽഷിയാർ:—നിങ്ങൾ അമ്മയുടെ അടുക്കലേയ്ക്കു പോകണം.

മേരി:—പോകാം. ഞങ്ങൾ ഉടനെ പോകാം, എന്നാൽ ഞാൻ ചോദിക്കുന്നതുകൊണ്ട് അങ്ങ് കോപിക്കരുതു്. ഞങ്ങൾ പോയി എന്തുചെയ്യണം? പ്രഭോ, ഞങ്ങൾ എന്തിനാണ് ഇപ്പോൾ പോകുന്നതു്?

മെൽഷിയാർ:—നിന്റെ ഹൃദയം നിന്നോടു പറയുന്നില്ലേ?

മേരി:—എന്റെ ഹൃദയമോ? എന്റെ ഹൃദയം പതറുന്നു. എന്റെ കണ്ണു് ഇരുളുന്നു. ലോകമേ ഇരുളുന്നു.

എനിക്കു് ഒന്നും നിശ്ചയമില്ല. ഞങ്ങൾ എന്തുചെയ്യണമെന്നു് അറിയുന്നു പറയുകയില്ലേ ?

മെൽഷിയാർ:—നിങ്ങൾ ആ ദേവിയെ ആശ്വസിപ്പിക്കണം. അഥവാ, അഖിലാണ്ഡകടാഹങ്ങളും ഉൾക്കൊള്ളുന്ന സർവ്വേശനെ ഗർഭധാരണം ചെയ്ത ആ ദേവദേവേശ്വരി നിങ്ങളെ സമാശ്വസിപ്പിക്കും. (പോകുന്നു.)

മേരി:—ദൈവമേ !...മാത്താ, എനിക്കു വയ്യാ. (ബോധരഹിതയായി മാത്തയുടെ തോളിൽ കിടക്കുന്നു.)

മാത്ത:—മേരീ, സോദരീ, മേരീ, മേരീ ! നമുക്കു് അമ്മയുടെ അടുക്കലേയ്ക്കു പോകേണ്ടയോ ?

മേരി:—(കണ്ണുതുറന്നു് തല മെല്ലെ ഉയർത്തി നിരാശാപാരവശ്യത്തോടുകൂടി) മാത്താ, പോകണം. പക്ഷേ, അയ്യോ ലോകേശാ ! പ്രേമേശാ ! എന്റെ ജീവിതേശാ ! .... മാത്താ നമുക്കുപോകണം...എന്നാൽ എനിക്കു്, അയ്യോ ...മാത്താ നമുക്കു പോകാം. (നടക്കുന്നു.) സോദരീ ഞാൻ—എന്റെ ദേഹം...ലോകേശാ ! പ്രേമേശാ ! എന്റെ ജീവേശാ !

(കർട്ടൻ)

## രംഗം 7

[രാത്രി. ഗത്സെമൻതോട്ടം]

[സ്റ്റേജിന്റെ മുൻഭാഗത്തു് ഉറങ്ങിക്കിടക്കുന്ന പീറ്റർ, ജാൺ, ജെയിംസ് എന്നീ മൂന്നു ശിഷ്യന്മാരും പിൻഭാഗത്തു മങ്ങിയ വെളിച്ചത്തിൽ ദുസ്സഹദുഃഖാർത്തനായി ഊർദ്ധ്വാനനനായി മുട്ടുകുത്തി നില്ക്കുന്ന ക്രിസ്തുവും പ്രത്യക്ഷപ്പെടുന്നു]

ക്രിസ്തു:—നാളെ ! — നാളെ ! — ഭയങ്കരം ! — വാത്സല്യവാനായ പിതാവേ ! സഹിക്കവയ്യാ. നാളെ !—സ്മരിക്കവയ്യാ ! (കമഴ്ന്നുവീഴുന്നു. കുറേക്കഴിഞ്ഞു് ഉയർന്നു് ഒരു കൈ കുത്തി ഇരിക്കുന്നു.) ഹാ ! വയ്യാ !—പാപം ! മാനവകുലത്തിന്റെ പാപപാരമ്യം നാളെയാണു്. (ധൈര്യം അവലംബിച്ചു പിന്നെയും മുട്ടുകുത്തി നില്ക്കുന്നു. സ്വല്പസമയം

നിശ്ശബ്ദനായി ധ്യാനിക്കുന്നു.) താതാ! അവിടുത്തെ ചൈതന്യം കുടികൊള്ളുവാൻ കൈക്കൊണ്ട ഈ മൺപാത്രം, പ്രിയതാതാ, അതു തകരുന്നതു നാളെയാണ്, നാളെ—ദുസ്സഹം! (എഴുന്നേല്ക്കുന്നു) അന്ധകാരം! അധർമ്മപങ്കിലമായ മഹാന്ധകാരം! നിസ്സ്നേഹനികൃഷ്ടം! (മുട്ടുകുത്തുന്നു) പിതാവേ.........മനുഷ്യവംശത്തിന്റെ മഹാപാപം;— അതു കഴുകുവാൻ.........അവിടുത്തെ പുത്രന്റെ രക്തംതന്നെ വേണമോ? പാപം തീരേണ്ടതു് പാപത്തിന്റെ പരമകാഷ്ഠകൊണ്ടോ? മനുഷ്യൻ അവന്റെ മനുഷ്യത്വം വീണ്ടെടുക്കുന്നതു തന്നെത്തന്നെ പിശാചിനു വിലനൽകി വേണമെന്നോ? അപ്പാ, മനുഷ്യപുത്രന്റെ രക്തം മനുഷ്യഹസ്തം ഒഴുക്കണമോ?—ഈ ശരീരം (ക്ഷീണനായി ഒരു കൈ കുത്തി ഇരിക്കുന്നു.) ഹാ!—അതു്—ദുർബ്ബലം! പരിക്ഷീണം! അതു്—ഓരോ ഞരമ്പും മാംസപേശിയും വലിഞ്ഞു് വലിഞ്ഞു്, തകർന്നു തകർന്നു്, ജീവരക്തം തുള്ളിതുള്ളിയായി ഒഴിഞ്ഞു് ഒഴിഞ്ഞു്—പിതാവേ, അതല്ല—ഹാ അതല്ല—മനുഷ്യന്റെ, അവിടുത്തെ വത്സലസന്താനത്തിന്റെ — സ്വസഹോദരന്റെ— ക്രൗര്യം, ദൗഷ്ട്യം, പാപം, പൈശാചികത്വം! ഹാ! മനുഷ്യന്റെ പൈശാചികത്വം!— അതു തകർന്നു തകർന്നു് ആത്മാവു് എരിഞ്ഞു് എരിഞ്ഞു്—അപ്പാ! അവിടുത്തേക്കു് സർവ്വവും സാദ്ധ്യം. ഈ വിഷപാത്രം എന്നിൽനിന്നു് അകറ്റേണമേ—എങ്കിലും പിതാവേ, അതു് എന്റെ ആഗ്രഹംപോലെയല്ല, അവിടുത്തെ ഇഷ്ടംപോലെ! അപ്പാ! (കമഴ്ന്നുവീഴുന്നു, കിടന്നു പ്രാർത്ഥിക്കുന്നു. മെല്ലെ ഉയരുന്നു. അല്പമായ ആശ്വാസത്തോടുകൂടി എണീക്കുന്നു) മനുഷ്യസ്പർശനം! അവരുടെ, അതെ അവരുടെയെങ്കിലും സ്നേഹസ്പർശനം (സാവധാനത്തിൽ ശിഷ്യരെ സമീപിക്കുന്നു. അവർ ഉറങ്ങിയിരിക്കുന്നതു കണ്ടു് കഠിനമായ കണ്ഠിതം മുഖത്തു സുസ്പഷ്ടമാകുന്നു.) പീറ്റർ!, പീറ്റർ! (ശിഷ്യന്മാർ ഉണരുന്നു. അവരുടെ മുഖത്തു വ്യസനവും അപരാധഭാവവും ക്ഷീണവും വ്യക്തമാകുന്നു.)

ക്രിസ്തു:—ഒരു മുഹൂർത്തം എന്നോടുകൂടി ഉണർന്നിരിക്കുവാൻ നിങ്ങൾക്കു ശക്തിയില്ലേ? പ്രലോഭനങ്ങളിൽ പതിക്കായ്‌വാൻ ഉണർന്നു പ്രാർത്ഥിക്കുവിൻ! ആത്മാവു് സന്നദ്ധം, എന്നാൽ ശരീരം ദുർബ്ബലം.

(വീണ്ടും പഴയ സ്ഥലത്തേയ്ക്കു മടങ്ങുന്നു. ശിഷ്യന്മാർ വീണ്ടും മയങ്ങുന്നു.)

ക്രിസ്തു:—(വീണ്ടും ദുഃഖാർത്തനാകുന്നു) ഇരുളു്! ഇരുളു്! എല്ലായിടവും ഇരുളുന്നു!—ആ ഇരുളു് കണ്ണും കരളും കരളുന്നു!......അപ്പാ! അവിടുത്തെ പുത്രന്റെ രക്തം മനുഷ്യന്റെ ശിരസ്സിലോ? അവനതു ചെയ്യുമോ? അല്ലാതെ — അല്ലാതെ— ഹാ!— അല്ലാതെ—മറു വഴി—വയ്യാ! (മുട്ടുകുത്തുന്നു) പിതാവേ! സാദ്ധ്യമെങ്കിൽ ഈ പാനപാത്രം എന്നിൽനിന്നു മാറേണമേ! എങ്കിലും താതാ, അവിടുത്തെ ഇച്ഛപോലെ! (വീണ്ടും നമസ്കരിച്ചു് കുറേനേരം പ്രാർത്ഥിച്ചു് കൂടുതൽ ശാന്തനായി എണീക്കുന്നു) ഒരു സ്പർശനം, മനുഷ്യസ്നേഹത്തിന്റെ ഒരു മൃദുസ്പർശനം! അവന്റെ നിസ്സ്നേഹത്വം എന്നെ നീററിത്തുടങ്ങുംമുമ്പു് ഒരു ചെറിയ സ്പർശനമെങ്കിലും (വീണ്ടും ശിഷ്യന്മാരുടെ അടുക്കലേയ്ക്കു ചെല്ലുന്നു. അവർ ഉറങ്ങിക്കിടക്കുന്നതു കാണുന്നു. അനുകമ്പയോടും വ്യസനത്തോടും) പീററർ! ജെയിംസ്! ജാൺ!

(ശിഷ്യന്മാർ ഉണർന്നു ബോധശൂന്യരെപ്പോലെ നോക്കി മിണ്ടാതെ കിടക്കുന്നു.)

ക്രിസ്തു:—ഭയാനകവും ആപത്സമ്പൂർണ്ണവുമായ ദുർമ്മുഹൂർത്തം അവർ അറിയുകയും ചെയ്യുന്നു. സ്നേഹവും, അനുതാപവും, ദുഃഖവുംകൊണ്ടു് പരിത്രാണനം! എങ്കിലും എല്ലാററിന്റെയും അവസാനം നിദ്ര. (വീണ്ടും പഴയ സ്ഥലത്തേയ്ക്കു പോകുന്നു. ഭക്തിപൂർവ്വം കണ്ണടച്ചു പ്രാർത്ഥിക്കുന്നു. കണ്ണുതുറന്നു് ഊർദ്ധ്വനയനനായി) പിതാവേ! ഈ ചഷകം ഞാൻ കുടിച്ചുതന്നെ തീരണമെങ്കിൽ അവിടുത്തെ ഇംഗിതം നടക്കട്ടെ! (കൈനീട്ടി ഊർദ്ധ്വനയനനായി നിശ്ചലം നിന്നു് ഈശ്വരചൈതന്യം ഉൾക്കൊള്ളുന്നു. മുഖം പ്രശാന്തവും തേജോമയവും ആകുന്നു. സാവധാനത്തിൽ ശ്രദ്ധ വീണ്ടും പരിസരങ്ങളിൽ പതിയുന്നു. ദൂരെയായി പന്തങ്ങളുടെ വെളിച്ചം കാണുന്നു.) അവർ!—അതു്!—ആ മുഹൂർത്തം

......സർവ്വം സമാഗതം ! (ശിഷ്യന്മാരുടെ അടുക്കലേക്കു പോകുന്നു.) പീറ്റർ ! പീറ്റർ ! ജെയിംസ് ! ജാൺ!

(ശിഷ്യന്മാർ ഉണരുന്നു)

ക്രിസ്തു:—ഉറങ്ങിക്കൊള്ളണം. ആശ്വസിച്ചുകൊള്ളണം, നോക്കുക, മുഹൂർത്തമായി. മനുഷ്യപുത്രനെ വഞ്ചിച്ച് പാപികളുടെ കൈയിൽ സമർപ്പിക്കുന്നു. എഴുന്നേൽക്കുക. പോകാം, വഞ്ചകൻ ഇതാ സമീപിക്കുന്നു.

(ശിഷ്യന്മാർ എഴുന്നേൽക്കുന്നു)

(ജൂഡാസ് ആയുധപാണികളായ ഭടന്മാരോടും പന്തംകൊളുത്തി പിടിച്ചിട്ടുള്ള അനുചരന്മാരോടുംകൂടി പ്രവേശിക്കുന്നു)

ക്രിസ്തു:—സ്നേഹിതാ, നീ വന്ന കാര്യം ?

ജൂഡാസ്:—(ക്രിസ്തുവിനെ സമീപിച്ച്) ഗുരുവേ, മംഗളം (ചുംബിക്കുന്നു)

ക്രിസ്തു:—ജൂഡാസ്; നീ മനുഷ്യപുത്രനെ ചുംബനത്താൽ വഞ്ചിക്കുന്നുവോ ?

(ജൂഡാസ് ലജ്ജാധീനനായി പിന്നോക്കം മാറി മറയുന്നു)

ക്രിസ്തു:—(മുമ്പോട്ടു നീങ്ങിനിന്ന്) നിങ്ങൾ ആരെ അന്വേഷിക്കുന്നു ?

അവർ:—നാസറത്തിലെ യേശുവിനെ.

ക്രിസ്തു:—(അതിശാന്തമായി) അതു ഞാനാണ്.

(അവർ ഭയവിഹ്വലരായി പിന്നോക്കം മാറുന്നു)

ക്രിസ്തു:—(വീണ്ടും) നിങ്ങൾ ആരെയാണ് അന്വേഷിക്കുന്നത് ?

അവർ:—നാസറത്തിലെ യേശുവിനെ.

ക്രിസ്തു:—ഞാൻ പറഞ്ഞതല്ലോ അതു ഞാനാകുന്നു. എന്നാൽ, നിങ്ങൾ എന്നെ ആണ് അന്വേഷിക്കുന്നതെങ്കിൽ, ഇവർ പോകട്ടെ.

(ക്രിസ്തു കീഴടങ്ങുവാൻ നിശ്ചയിച്ചിരിക്കുന്നു എന്ന് അറിഞ്ഞു ശിഷ്യന്മാർ വിഷണ്ണരാകുന്നു. പീറ്റർ വാളൂരി ഭടന്റെ ചെവി ഛേദിക്കുന്നു)

ക്രിസ്തു:—വാൾ ഉറയിലിട്ട് ! വാളെടുക്കുന്നവൻ വാളുകൊണ്ടു നശിക്കും. എനിക്ക് ആവശ്യമുണ്ടെങ്കിൽ എന്റെ പിതാവിന്റെ കാരുണ്യത്താൽ, എന്നെ രക്ഷിക്ക

വാൻ പന്ത്രണ്ടു ശിഷ്യന്മാരല്ല പന്ത്രണ്ടുലക്ഷം ദൈവദൂതന്മാരുണ്ടാകും. (ഭടന്മാരോടു്) ഇത്രയുംകൂടെ അനുവദിക്കുക. (മുറിവേററവന്റെ മുറിവു് സ്വന്തകൈയാൽ തടവുന്നു.)

(ഭടന്മാർ മുമ്പോട്ടടുത്തു് ക്രിസ്തുവിനെ പിടിക്കുന്നു)

ക്രിസ്തു:—നിങ്ങൾ വാളും വടിയുമായി ഒരു കള്ളനെ പിടിക്കാനെന്നപോലെ വന്നിരിക്കുന്നോ? ഞാൻ നിത്യവും നിങ്ങളോടുകൂടി ദേവാലയത്തിലുണ്ടായിരുന്നിട്ടും നിങ്ങൾ എന്റെ നേരെ കൈനീട്ടിയില്ല. എന്നാൽ ഇതു നിങ്ങളുടെ സന്ദർഭമാണു്; അന്ധകാരത്തിന്റെ ദുർവ്യാപാരസന്ദർഭം!

(ശിഷ്യന്മാർ ഓടുന്നു)

മഹാപ്രമാണി:—മതിയെടോ നിന്റെ പ്രസംഗം! (ഒരു ഭടനോടു്) കെട്ടടോ അവന്റെ കൈ!

(ഭടൻ കൈകെട്ടുന്നു)

മഹാപ്രമാണി:—മ്, നട! ഇനി അങ്ങുചെന്നിട്ടു് ചെലച്ചാൽ മതി.

(സ്റ്റേജിന്റെ ഒരററത്തു് പ്രേതത്തെക്കണ്ടവനെപ്പോലെ നിർജ്ജീവവദനനായി നിരാശാക്രാന്തനായി യൂദാസ് പ്രവേശിക്കുന്നു. ഓരോ അടിയായി ക്രിസ്തു പോയ ദിക്കിലേക്കു് അഞ്ചാറു ചുവടുവച്ചിട്ടു പെട്ടെന്നു മുമ്പോട്ടു് ഓടുന്നു. പെട്ടെന്നു നില്ക്കുന്നു.)

(കർട്ടൻ)

## രംഗം 8

[വെളുക്കാറായ സമയം. ജയിൽ. ഇരുമ്പഴികൊണ്ടു വിഭജിച്ച മുറി

ഒരു മുറിയിൽ കൈകളും കാലിനും വിലങ്ങുവച്ച ബാറബാസ് നിവന്നു് മലർന്നുകിടന്നുറങ്ങുന്നു. മറെറാ മുറിയിൽ അപ്രകാരംതന്നെ വിലങ്ങുവച്ച ഹാനൻ അത്യന്തം അസഹിഷ്ണുവായി ജയിലഴികളെത്തന്നെ തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. അയാളുടെ മുഖത്തു് കോപം, ഭയം, ക്ഷീണം, പ്രതികാരേച്ഛ എന്നിങ്ങനെ പല ദുഷ്ടവികാരങ്ങളും വിളയാടുന്നു.]

ഹാനൻ:—(ചുററും നോക്കിയിട്ട്) അയ്യോ, നേരം വെളുക്കാറായല്ലോ? (നിരാശയോടുകൂടി കണ്ണുതിരിക്കുന്നു) ദ്രോഹികൾ! ദിവസം ഒന്നുകഴിഞ്ഞു, ജലപാനം തന്നിട്ട്. (കഠിനമായ വെറുപ്പോടുകൂടി) ദ്രോഹികൾ! ദ്രോഹികൾ (അങ്ങനെ കുറെ ഇരുന്നിട്ട് ബാറബാസ് കിടക്കുന്ന മുറിയിലേക്കു നോക്കുന്നു) അവനു വിശപ്പുമില്ല! കൊലപാതകി! ആ തേവിടിശ്ശിക്കുവേണ്ടി മറ്റവനെ കൊന്നു. അതിനു ഞാനും ജയിലിൽ കിടക്കണം. (കുറച്ച് ആലോചിച്ചിട്ട്) ബാറബാസ് കൊന്നു! ഹാനനും ജയിലിൽ! ഒന്നര കൊല്ലമായി. ഇപ്പോൾ ഭക്ഷണവുമില്ല! റോമിന്റെ നീതി! സീസറിന്റെ ഭരണം! (വീണ്ടും മുഖം ശുഷ്കമാകുന്നു, ബാറബാസിനെ നോക്കുന്നു) അവൻ കിടന്നുറങ്ങുന്നു! കൊലപാതകി കിടന്നുറങ്ങുന്നു! അവനു വിശപ്പുമില്ല ക്ഷീണവുമില്ല! കിടന്നുറങ്ങുന്നു! [എണീററു് അഴിയുടെ അടുത്തുചെന്നു നിന്നുകൊണ്ടു്] ബാറബാസ്! ബാറബാസ് എടാ ബാറബാസ്! എണീക്കെടാ, നേരം വെളുത്തു, എണീക്ക്, ബാറബാസ്! ബാറബാസ്! (ബാറബാസ് കണ്ണുതുറന്നു നോക്കി വീണ്ടും കണ്ണടയ്ക്കുന്നു)

ഹാനൻ:—എടാ, ബാറബാസ്. എണീക്ക്, നേരംവെളുത്തു.

ബാറബാസ്:—(കണ്ണുതുറക്കാതെ) വല്ലയിടത്തും പോകുന്നോ?

ഹാനൻ:—(കോപത്തോടുകൂടി) പോകുന്നോ! പോകുന്നോ! പോകുന്നെടാ പോകുന്നു. നീയല്ലിയോ, എന്നെ ഇങ്ങിനെ ആക്കിയതു്?

ബാറബാസ്:—(ഒന്നും പറയുന്നില്ല)

ഹാനൻ:—ബാറബാസ്, നീ എണീക്കുന്നില്ലേ?

ബാറബാസ്:—എന്തിനു്?

ഹാനൻ:—എടാ, നേരം വെളുത്തെന്നു പറഞ്ഞതു കേട്ടില്ലേ?

ബാറബാസ്:—കേട്ടു.

ഹാനൻ:—കേട്ടോ? നീ എന്തുകേട്ടു? എടാ, ഭക്ഷണം കിട്ടിയിട്ടു് ഒരു ദിവസം കഴിഞ്ഞില്ലേ?

ബാറബാസ്:—എനിക്കോ ?

ഹാനൻ:—എനിക്കു വിശക്കുന്നെടാ.

ബാറബാസ്:—എനിക്കും

ഹാനൻ:—നിനക്കോ! നിനക്കു വിശപ്പുമില്ല, ദാഹവുമില്ല. നീയിതിനുണ്ടായതല്ലേ? നിനക്കിതുവേണം. നിന്നെ ഇക്കാതിരുന്നതു് നിന്റെ ഭാഗ്യം. ഞാനെന്തുവേണം? ഞാൻ വല്ലതും ചെയ്യോ ?

ബാറബാസ്:—എന്നാൽ നീ ഇറങ്ങിപ്പൊയ്ക്കോ.

ഹാനൻ:—എടാ നീ എന്നെ കളിയാക്കുന്നോ? എടാ നശിച്ചവനേ? ഞാനിപ്പോൾ ചാകും.

ബാറബാസ്:—കഷ്ടംതന്നെ!

ഹാനൻ:—അയ്യോ ഇവൻ ചത്തെങ്കില്! ഇവൻ എന്റെ കൺമുമ്പിൽ കിടന്നു ചത്തെങ്കിൽ! എടാ, എനിക്കു വിശക്കുന്നു; ഞാനിപ്പോൾ ചാകും.

ബാറബാസ്:—ഞാൻ ചാകണം, നീ ചാകുന്നതു കഷ്ടവും, അല്ലേടാ? (സഗൗരവം) എടാ ഹാനൻ, നീ എന്തെടാ ഈ പറയുന്നതു്? നിനക്കു ഭക്ഷണം കിട്ടിയില്ലെങ്കിൽ ഞാനെന്തുവേണം? അവിടെ മിണ്ടാതെ കിടക്കു്. (ഹാനൻ പിൻതിരിഞ്ഞുകിടക്കുന്നു)

ഹാനൻ;—എടാ ദ്രോഹി! പിശാചേ! നീ എന്നെ ഈ നിലയിലാക്കി, എന്നിട്ടു് നീ എന്തുവേണമെന്നോ? നീ തുലയണം, നിന്നെ കുരിശിൽ തറയ്ക്കണം. നിന്നെ തൊലിയുരിക്കണം. നീ എന്തുവേണമെന്നോ? എന്നെനശിപ്പിച്ചിട്ടു്, പട്ടിണിയാക്കിയിട്ടു, എന്തുവേണമെന്നോ? എടാകൊലപാതകി! നിനക്കു ഞാൻ തരമെടാ. പുറത്തിറങ്ങിയാൽ ആദ്യം നിനക്കാടാ വച്ചിരിക്കുന്നതു്.

ബാറബാസ്:—അതുണ്ടാകയുമില്ല.

ഹാനൻ:—എടാ നീ പ്രാകുന്നോ ? നീ നശിച്ചുപോകമെടാ! നിന്റെ തല തെറിച്ചുപോകമെടാ!

ബാറബാസ്;—(ഹാനന്റെ നേരെതിരിഞ്ഞു്) എടാ നീ അവിടെ അനങ്ങാതെ കിടക്കുന്നുണ്ടോ ?

ഹാനൻ:—എടാ നീയല്ലിയോടാ എന്നെ ഈ നിലയിലാക്കിയതു്?

ബാറബാസ്:—അതെ.

ഹാനൻ:—എടാ നീ എന്നെ ആക്ഷേപിക്കുന്നോ? എന്തെടാ പിശാചെ, എടാ നീയല്ലിയോ ഗബ്രിയാസിനെ കൊന്നതു്?

ബാറബാസ്:—അതെ. ഇനി മിണ്ടാതെ കിടക്കുമോ ?

ഹാനൻ:—മിണ്ടാതെ കിടക്കാനോ ? എടാ ചെകുത്താനെ, നിന്നെ ഞാൻ കൊല്ലും.

ബാറബാസ്:—എടാ ഹാനൻ ! നീ എന്നെ കൊല്ലുമോ? ഒന്നാമതു് ഇപ്പുറത്തു വരികയില്ല. വന്നാൽ കൊല്ലുന്നതു ഞാനും ചാകുന്നതു നീയും. അതു ഞാൻ പറയണോ?

ഹാനൻ:—എടാ ഗബ്രിയാസല്ലടാ ഞാൻ.

ബാറബാസ്:—(ക്ഷമകെട്ടു്) അവിടെങ്ങാനും മിണ്ടാതെ കിടക്കെടാ ! (തലതാഴ്ത്തിവച്ചു് കണ്ണടയ്ക്കുന്നു)

ഹാനൻ:—(അഴിക്കിടയിൽകൂടെ കൈകനീട്ടി മുഷ്ടിചുരുട്ടി കലുഷിക്കൊണ്ടു്) എടാ, ദുഷ്ടാ ! ദ്രോഹി ! മഹാപാപി! നിന്നെ ഞാൻ പഠിപ്പിക്കുമെടാ ! നിന്റെ തേവിടിശ്ശിയുടെ അടുക്കലല്ലെന്നു്—

ബാറബാസ്:—(ഒറ്റച്ചാട്ടത്തിനു് ഹാനന്റെ കൈകളു പിടികൂടുന്നു. കൈകൾ ഇരുമ്പഴിയോടുചേർത്തു് അമർത്തി ഞെരിച്ചുകൊണ്ടു്) എന്തെടാ, നീ എന്തുപറഞ്ഞു? പറയെടാ! ഒന്നുകൂടെ പറ ! നിന്റെ കൈ ഞാൻ ഇവിടെവെച്ചു് ഒടിച്ചുപറിച്ചെടുക്കും! പറ!

ഹാനൻ:—അയ്യോ ! അയ്യോ ! വിടെടാ പിശാചേ ! അയ്യോ ! അയ്യോ ! എന്റെ കൈ ഒടിഞ്ഞേ ! വിടടാ! എന്റെ കൈവിടടാ!

ബാറബാസ്:—(കൈവിട്ടിട്ടു്) ഇനി അവിടെപ്പോയി ഉരിയാടാതെ കിടക്കു് (തിരിച്ചുപോയി ഇരിക്കുന്നു)

ഹാനൻ:—(കഠിനവേദനയോടുകൂടി അല്പം മാറിനിന്നു് ചതഞ്ഞ കൈകൾ പരസ്പരം ഞെക്കുകയും മുഖത്തും മാറത്തും മാറും അ

ത്തുകയും പലതരം ഗോഷ്ടികൾ കാട്ടുകയും ചെയ്തുകൊണ്ടു്) എടാ നീ നശിച്ചുപോകുമെടാ! നീ!—അയ്യോ, എന്റെ കൈയ്! എന്റെ കൈയ് ചതഞ്ഞു് ഒടിഞ്ഞുപോയി! എടാ ദ്രോഹി! ഇതിനു നീ അനുഭവിക്കുമെടാ! ഹോ, എല്ലെല്ലാം തകർന്നു! എടാ, എന്നെ നീ നശിപ്പിച്ചു! ജയിലിൽ കയറ്റി! പട്ടിണിയിട്ടു ചാകാറാക്കി! എന്നിട്ടു എന്റെ കൈയ്! എന്റെ കൈ ചതഞ്ഞു പൊടിഞ്ഞു്— ഹോ! ഹോ! നീ ഇതിനു് അനുഭവിക്കുമെടാ! നീ നശിച്ചുപോകും!

(വെളിയിൽ ഒരു വലിയ ആരവം കേൾക്കുന്നു)

ഹാനൻ:—(വീണ്ടും അഴിയുടെ അടുത്തുചെന്നു്) എടാ. ആരാണു വരുന്നെടാ! ബാറബാസ്! ആരാരാടാ വരുന്നതു്? ഹോ! ഹോ! എന്റെ കൈ!

ബാറബാസ്:—(ഒന്നും പറയുന്നില്ല)

ഹാനൻ:—എടാ, ബാറബാസ്, എന്താടാ നീ ഒന്നും പറയാത്തതു്? (കൈ നോക്കിയിട്ടു്) അയ്യോ! എന്റെ കൈ പോയെടാ. എടാ ആരാടാ വരുന്നതു്?

ബാറബാസ്:—(ഒന്നും പറയുന്നില്ല)

(വെളിയിൽ പിന്നെയും ആരവം)

ഹാനൻ:—എടാ, ഒരുപാടു പേരുണ്ടെടാ. അവരെന്തിനായിട്ടാടാ വരുന്നതു്? (പെട്ടെന്നു് എന്തോ ഓർത്തുപോലെ). എടാ അവരേ, നിന്നെ കൊണ്ടുപോകാൻ വരുകാടാ, നിന്നെ തൂക്കാൻ കൊണ്ടുപോകാൻ! അതേ, ബാറബാസ്, നിന്നെ ഇന്നു തൂക്കുമെടാ, അതിനാ. തീർച്ചയായിട്ടും അതിനാ അവർ വരുന്നതു്. അല്ലാണ്ടു് പിന്നെ വേറെ— (വീണ്ടും എന്തോ ഓർത്തുപോലെ ഭയത്തോടുകൂടി) അയ്യോ എടാ ... ബാറബാസ്... പിന്നെ.... എടാ... അയ്യോടാ... എന്നെയും... എടാ, അവർ എന്നെയും തൂക്കുമോടാ! ഇല്ലെടാ ബാറബാസ്, അവർ എന്നെ തൂക്കുകയില്ല.

(വെളിയിൽ ബഹളം)

ഹാനൻ:—(വിറച്ചുകൊണ്ട്) ബാറബാസ്, ഒന്നു പറയെടാ, എടാ, നിന്റെ നാക്ക് ആരുകൊണ്ടുപോയി ? ഒന്നു പറ അവർ എന്നെ—

(വെളിയിൽ പിന്നെയും ബഹളം)

ഹാനൻ:—അയ്യോ ! എന്നെയും ക്രൂശിക്കുമോ ? എന്നെ അവർ ക്രൂശിക്കുമോ? എടാ എന്നെ എന്തിനെടാ ക്രൂശിക്കുന്നത്? ഇല്ലെടാ നിന്നെ മാത്രമേ ക്രൂശിക്കൂ. ഞാൻ എന്തുചെയ്തു? ഗബ്രിയാസിനെ കൊന്നതു നീയല്ലേ? പിന്നെ എന്നെ...

(ബാറബാസ് കിടന്നിരുന്ന ജയിലിന്റെ വാതൽ തുറക്കുന്നു. പെട്ടെന്നു വെളിച്ചം കയറുകയാൽ ബാറബാസിന്റെ കണ്ണുകൾ അടയുന്നു. രണ്ടു ഭടന്മാരും ഒരു ഭടപ്രമാണിയും അകത്തു പ്രവേശിക്കുന്നു)

ഹാനൻ:—അയ്യോ ഒന്നു കേൾക്കണേ ! ഞാൻ ഒന്നും ചെയ്തില്ല. ഗബ്രിയാസിനെ കൊന്നതു ബാറബാസാണ്. അവനെ ക്രൂശിക്കണം. നിശ്ചയമായി ക്രൂശിക്കണം. പക്ഷെ, ഞാനൊന്നും ചെയ്തില്ല. ഭക്ഷണം തന്നിട്ട് മൂന്നു ദിവസമായി എനിക്കു വിശക്കുന്നു. ഞാനിപ്പോൾ...

ഭടപ്രമാണി:—എടാ, മിണ്ടരുത്.

ഹാനൻ:—(ഭയപ്പെട്ട് പിന്നോക്കം മാറിനില്ക്കുന്നു)

ഭടപ്രമാണി:—(ബാറബാസിനോട്) എടാ എണീക്ക്.

(ബാറബാസ് എഴുന്നേല്ക്കുന്നു)

ഭടപ്രമാണി:—നടക്ക്.

(ബാറബാസ് നടക്കുന്നു. അവന്റെ ഇരുപുറവും ഓരോ ഭടനും പിന്നിൽ ഭടപ്രമാണിയുമായി പോകുന്നു. കതക് വീണ്ടും അടയുന്നു)

ഹാനൻ:— (ഉറക്കെ നിലവിളിക്കുന്നു) അയ്യോ ! പോയോ ? എന്നെ ഇട്ടേച്ചുപോയോ ! അയ്യോ എന്നെക്കൂടെകൊണ്ടുപോകണേ ! എനിക്കു വിശക്കുന്നേ ! ഞാനിപ്പോൾ ചാകുമേ ! അയ്യോ ! വായോ ! ഇങ്ങോട്ടുവായോ!

വാതലുതുറക്കോ ! ഞാനൊന്നു പറയട്ടോ ! വാതലു തുറക്കോ! വാതലു തുറക്കോ !

(വെളിയിൽ വലിയ ബഹളം)

(കർട്ടൻ)

## രംഗം 9

[വെളുക്കാറായ സമയം. ജൂഡിത്തിന്റെ ഗൃഹത്തിന്റെ മുൻവശത്തുള്ള വരാന്ത സർവാലങ്കാരവിഭൂഷിതയായി ജൂഡിത്തും സഖിപട്ടത്തു സഖി ഇസബെല്ലും നില്ക്കുന്നു]

ജൂഡിത്: (പുറത്തേക്ക് അക്ഷമയായി നോക്കിക്കൊണ്ട്) ഛെ, നേരം വെളുക്കുന്നില്ലല്ലോ. ഈ ചത്ത സൂര്യൻ എവിടെപ്പോയി കിടക്കുന്നു ?

ഇസബെൽ:—ഇതെന്തൊരു ബഹളമാണ്? അയാൾ പതുക്കെ എണീറ്റു ഇങ്ങു വരണേ ?

ജൂഡിത്:—കുറെ വേഗം ഇങ്ങോട്ടു വരുമോ ? വേറെ വല്ല തൊഴിലുമുണ്ടോ ?

ഇസബെൽ:—അയാൾക്ക് ഒരു തൊഴിലെങ്കിലുമുണ്ടല്ലോ.

ജൂഡിത്:—പിന്നെ ആർക്കാടീ തൊഴിലൊന്നുമില്ലാത്തതു്?

ഇസബെൽ;—ആർക്കാണോ എനിക്കറിഞ്ഞുകൂട.

ജൂഡിത്:— എനിക്കാണോ?

ഇസബെൽ;—അല്ലെങ്കിൽ പിന്നെ ഇത്ര പിടയ്ക്കുന്നതെന്തിന്? അവിടെ അടങ്ങിയിരിക്കരുതോ ?

ജൂഡിത്:—നിനക്കെന്തറിയാമെടീ ?

ഇസബെൽ;—എനിക്കെന്തറിയാം ? നേരം വെളുക്കുമ്പോൾ വെളുക്കുമെന്നറിയാം.

ജൂഡിത്:—ഓഹോ ! എടീ മിടുക്കി ! നിനക്കതറിയാം, അല്ലേ ?

ഇസബെൽ:—ഇല്ലെങ്കിൽ വേണ്ട. അവിടെക്കിടന്നു തുള്ളിച്ചാടണം. അങ്ങനെ വെളുപ്പിക്കുന്നതു് ഒന്നു കാണാമല്ലോ.

ജൂഡിത്:—വെളുത്താലുംകൊള്ളാം ഇല്ലെങ്കിലും കൊള്ളാം.

എനിക്കവയ്യാ ഈ മിനക്കെട്ട്. ഞാൻ പോകുകയാണ്.

ഇസബെൽ:—അതു തരക്കേടില്ല. എന്നാൽ അങ്ങോട്ടു ചെന്നാട്ടെ.

ജൂഡിത്:—എന്താ പേടിയല്ലേ? നീ വരുന്നില്ലെങ്കിൽ വരണ്ട. ഞാൻ പോകാൻതന്നെ നിശ്ചയിച്ചു.

ഇസബെൽ:—എന്നാൽ അങ്ങനെ പൊയ്ക്കൊണ്ടാൽ മതി. ഞാൻ ഈ അർദ്ധരാത്രിക്ക് എങ്ങും വരുന്നില്ല.

ജൂഡിത്:—അർദ്ധരാത്രിയോ?

ഇസബെൽ:—അല്ല, നട്ടുച്ച, കേട്ടോ? വല്ലിടത്തും കിടന്നുറങ്ങാനുള്ളതിന് കിടന്നു ചാടുന്നതു നോക്കണേ.

ജൂഡിത്:—എന്റെ ഇസബെൽ വാ, നമുക്കുപോകാം.

ഇസബെൽ:—ഇതെന്തൊരു കിറുക്കാണ്. ഈ രാത്രിയിലങ്ങോട്ടു ചെന്നാൽ അവിടെ വല്ലവരും ഇരിക്കുന്നോ? അതോ വെളുപ്പിനെ അങ്ങോട്ടു ചെന്നേക്കാമെന്ന് പറഞ്ഞാണോ യാത്രയാക്കിയതു്?

ജൂഡിത്:—(ഇസബെലിനെ പിടിച്ചു തള്ളിയിട്ട്) പോടീ! വിളിച്ചാലൊട്ടു വരുകയുമില്ല, പിന്നെ നിന്നോണ്ട് അധികപ്രസംഗം പറയുകയാണ്. നീ വരണ്ടാ, ഞാൻ പൊയ്ക്കൊള്ളാം.

ഇസബെൽ:—അങ്ങനെയാണോ പറഞ്ഞിരിക്കുന്നതു്? ഓഹോ, ഞാനിതാ പോയി കിടന്നുറങ്ങിക്കൊള്ളാം.

(പോകാൻ ഭാവിക്കുന്നു)

ജൂഡിത്:—ഇസബെൽ എന്റെ പൊന്നല്ലേ? നമുക്കു പോകാം.

ഇസബെൽ:—ഇതെന്തു കളിയാണ് ഇപ്പോഴെന്തിനാണ് അങ്ങോട്ടുപോകുന്നതു്?

ജൂഡിത്:—എടീ ശവമേ, അവനെ കൊണ്ടുവന്നതോ കണ്ടില്ല. ഇനി വിസ്താരവും കാണണ്ടയോ?

ഇസബെൽ:—അതിനിപ്പോൾ പോകണോ?

ജൂഡിത്:—നേരം വെളുക്കുമ്പോൾ പിലാത്തോസിന്റെ

മുമ്പിൽ ഹാജരാകണമെന്നല്ല അവൻ വന്ന പറഞ്ഞിട്ട പോയതു്?

ഇസബെൽ:—അതിന രാത്രിയിൽ എന്തിനപോകുന്നു?

ജൂഡിത്:—രാത്രിയോ? എടീ നേരം വെളുക്കാറായില്ലേ? നിനക്കു കണ്ണില്ലേ?

ഇസബെൽ:—അതെ, എനിക്ക കണ്ണുണ്ടു്, അതല്ലെ രാത്രിയാണെന്ന പറഞ്ഞതു്.

ജൂഡിത്:—(ക്ഷോഭിച്ചു്) നീ ഇപ്പോൾ വരുന്നുണ്ടോ?

ഇസബെൽ:—ഞാൻ ഇപ്പോൾ വരുന്നില്ല.

ജൂഡിത്:—ഇല്ലെങ്കിൽ വേണ്ട. ഞാൻ ഇതാ പോകുന്നു.

(ജൂഡിത് പോകാൻ ഭാവിക്കുന്നു. ഇസ്കാരിയട്ട് പ്രവേശിക്കുന്നു)

ഇസ്കാരിയട്ട്:—മകളെ!

ജൂഡിത്:—(തിരിഞ്ഞുനോക്കി അപ്പനെക്കണ്ടു് ഓടിച്ചെന്നു് അദ്ദേഹത്തിന്റെ കഴുത്തിൽ കൈകോർത്തു് കെട്ടിപ്പിടിച്ചുകൊണ്ടു്) അപ്പാ!

ഇസ്കാരിയട്ട്:—നീ എങ്ങോട്ടുപോകുന്നു?

ജൂഡിത്:—അപ്പൻ ഇത്ര നേരത്തെ എണീറ്റതെന്തു്?

ഇസ്കാരിയട്ട്:—എനിക്കു് ഇന്നലെ ഉറക്കം ശരിയായില്ല. നീയും ഉറങ്ങിയില്ലേ?

ജൂഡിത്:—(ലാളിച്ചുകൊണ്ടു്) എന്താ അപ്പാ, അപ്പന വല്ല സുഖക്കേടുമുണ്ടോ? എന്നിട്ടു് എന്നെ വിളിക്കാഞ്ഞതെന്തു്?

ഇസ്കാരിയട്ട്:— സുഖക്കേടൊന്നുമില്ല. മനസ്സിൽ പല വിചാരവും കടന്നുകൂടി.

ജൂഡിത്:—എന്തുവിചാരം? അപ്പനെന്തു ദുഃഖം? അപ്പന്റെ ദുഃഖമെല്ലാം തീരാറായി. അപ്പൻ മനസ്സു നന്നേ ക്ലേശിപ്പിക്കുന്നുണ്ടു്.

ഇസ്കാരിയട്ട്:—ഇല്ല മകളെ, അങ്ങനെയൊന്നുമില്ല. നീ എന്താ എന്റെ ദുഃഖമെല്ലാം തീരാറായെന്ന പറഞ്ഞതു്?

ജൂഡിത്:— അപ്പൻ എന്തിനെപ്പററിയാണ് ദുഃഖിച്ചുകൊണ്ടു കിടന്നതു്.

ഇസ്കാരിയട്ട്:— നിനക്കറിയാമല്ലോ.

ജൂഡിത്:— അറിയാം. ആ ദുഃഖംതന്നെയാണ് തീരാറായെന്നു ഞാൻ പറഞ്ഞതു്.

ജൂസ്കാരിയട്ട്:— എന്തു കണ്ണേ, എന്തു വിശേഷമുണ്ടായി?

ജൂഡിത്:— ചേട്ടൻ തിരിച്ചുവരാൻ ഇനി വളരെ താമസമില്ല.

ഇസ്കാരിയട്ട്:— ജൂഡിത്, നീ എന്താ പറയുന്നതു്?

ജൂഡിത്:— അപ്പാ, ചേട്ടനെക്കുറിച്ചുള്ള വിചാരമല്ലേ അപ്പനെ വ്യസനിപ്പിക്കുന്നതു്?

ഇസ്കാരിയട്ട്.— ഉന്നതനായ യഹോവയുടെ കാരുണ്യം ഞാൻ മറെറല്ലാക്കാര്യത്തിലും ഈ വൃദ്ധൻ ഭാഗ്യവാൻ തന്നെ.

ജൂഡിത്.— ചേട്ടൻ തിരിച്ചുവന്നാൽ ഈ ഒരു ന്യൂനതകൂടെ മാറി അപ്പന്റെ ഭാഗ്യം പൂർണ്ണമാകയില്ലേ?

ഇസ്കാരിയട്ട്:— അവൻ തിരിച്ചുവരുമെന്നാണോ നീ പറയുന്നതു്? മകളേ, ഇതു് നീ ഈ വൃദ്ധനെ ആശ്വസിപ്പിക്കാൻ പറയുന്ന വെറും വാക്കുകളാണോ?

ജൂഡിത്:— അല്ലപ്പാ. ഞാൻ അപ്പനോട് അങ്ങനെ വെറും വാക്കു പറയുമോ? ഞാൻ പറയുന്നതു സത്യമാണ്. ചേട്ടൻ മായയിൽനിന്നു മോചിച്ചിരിക്കുന്നു. ചേട്ടൻ ചേട്ടന്റെ കൃത്യം ഭംഗിയായി ചെയ്തു. ജറുസലേമിനെയും യഹോവയെയും ആ യേശുവിൽനിന്നു രക്ഷിക്കയും ചെയ്തിരിക്കുന്നു.

ഇസ്കാരിയട്ട്:— മകളേ, എനിക്കൊന്നും മനസ്സിലാകുന്നില്ല.

ജൂഡിത്:— അപ്പൻ എന്നെക്കാണുന്നില്ലേ?

ഇസ്കാരിയട്ട്— ഉണ്ട്. നീ എവിടെയോ പോകാൻ ഭാവിക്കുന്നെന്നു തോന്നി. നീ എവിടെപ്പോകയാണ്?

ജൂഡിത്;— പിലാത്തോസിന്റെ കച്ചേരിയിലേക്കു്.

ഇസ്കാരിയട്ട്:—കച്ചേരിയിലെയ്ക്കോ? അവിടെ എന്താണു വിശേഷം?

ജൂഡിത്ത്::—യേശുവിനെ നേരം വെളുക്കുമ്പോൾ ഗവർണ്ണറുടെ മുമ്പിൽ ഹാജരാക്കും.

ഇസ്കാരിയട്ട്:—എന്തിനു്?

ജൂഡിത്ത്:—രാജദ്രോഹത്തിനും ദൈവനിന്ദയ്ക്കും വിസ്തരിക്കുവാനായി.

ഇസ്കാരിയട്ട്:—അവൻ ഇപ്പോൾ എവിടെ?

ജൂഡിത്ത്:—യേശു പുരോഹിതന്മാരുടെ ബന്ധനത്തിലാണു്

ഇസ്കാരിയട്ട്:—അവർക്കു അവനെ എങ്ങനെ കിട്ടി?

ജൂഡിത്ത്:—ചേട്ടൻ പിടിച്ചുകൊടുത്തു.

ഇസ്കാരിയട്ട :—(സാശ്ചര്യം) ആര്?

ജൂഡിത്ത്:—ചേട്ടൻ. ചേട്ടനാണ് അവനെ കാണിച്ചുകൊടുത്തതു്.



ഇസ്കാരിയട്ട്:—ജൂഡാസോ? ജൂഡാസ് യേശുവിനെ പിടിച്ചുകൊടുത്തെന്നോ? മകളേ, അപ്പോൾ അവൻ യേശുവിനെ ഉപേക്ഷിച്ചോ? നിനക്കു് അതെങ്ങനെ അറിയാം?

ജൂഡിത്ത്:—ഞാനാണു് അങ്ങനെ ചെയ്യിച്ചതു്.

ഇസ്കാരിയട്ട്:—(കെട്ടിപ്പിടിച്ചുകൊണ്ടു്) നീയോ? എന്റെ ഓമന! നീയാണോ? തങ്കം, ഇതിനു ഞാൻ നിനക്കു് എന്തുതരും? എന്റെ മകളേ, എന്നിട്ടു് അവൻ ഇപ്പോൾ എവിടെ?

ജൂഡിത്ത്:—അതു് എനിക്കു നിശ്ചയമില്ല എന്നാൽ ഉടനെ ഇങ്ങുവരാതിരിക്കയില്ല.

(ജൂഡാസ് ഭ്രാന്തനെപ്പോലെ പ്രവേശിക്കുന്നു. കീറിപ്പറിഞ്ഞ വസ്ത്രം. ചിന്നിച്ചിതറിയ കേശം. പതറുന്ന നോട്ടം. ഭയങ്കരമായ മുഖഭാവം. ജൂഡിത്തിന്റെയും ഇസ്കാരിയട്ടിന്റെയും മുമ്പിൽ ചെന്നു നില്ക്കുന്നു. പെട്ടെന്നുള്ള വരവും ഭാവഭേദം കണ്ടു് രണ്ടുപേരും അമ്പരക്കുന്നു. എങ്കിലും അടുത്ത ക്ഷണത്തിൽ "മകനേ" എന്നുവിളിച്ചുകൊണ്ടു് ഇസ്കാരിയട്ടും, "ചേട്ടാ" എന്നു വിളിച്ചുകൊണ്ടു് ജൂഡിത്തും സംഭ്രമത്തോടു് ജൂഡാസിന്റെ നേരെ അണയുന്നു. ജൂഡാസ് ഇരുവരേയും ഇരു കൈകളാൽ ശക്തിയായി പിന്നോക്കം തള്ളുന്നു. രണ്ടുപേരും ദൂരെ മാറിപ്പോകുന്നു. അവർ ഞെട്ടി ആശ്ചര്യപ്പെട്ടു നില്ക്കുന്നു.]

ജൂഡിത്:—(ആശ്ചര്യവ്യസനങ്ങളോടുകൂടി) ചേട്ടാ!

ജൂഡാസ്:—(ജൂഡിത്തിന്റെ നേരെ ഗർജ്ജനസ്വരത്തിൽ) എടീ! എവിടെടീ എന്റെ ഗുരുനാഥൻ? നീ അദ്ദേഹത്തെ പൂട്ടിയിട്ടു, അല്ലേ? എവിടെ? എവിടെയെന്നു പറ! എവിടെ, എന്റെ ഗുരുനാഥൻ എവിടെ? പറയുന്നോ?

ജൂഡിത്:—ചേട്ടാ!

ജൂഡാസ്:—ഹ—ഹ—ഹ—ഹ—നീ എന്തു പറയാനാ? ഇതാ കേട്ടോ. പറയാമെങ്കിൽ പറഞ്ഞോ. എന്റെ കൂടെ ആഹാരം കഴിക്കുന്നതിൽ ഒരാൾ എന്നെ വഞ്ചിക്കും—ആരെടീ? പറ! നിനക്കു പറയാമോ? പറയെടീ! ഛീ! മിണ്ടാതെ നില്ക്കുന്നോ? പറ!......
ഹ—ഹ—ഹ—നിനക്കറിഞ്ഞുകൂട! നിനക്കെന്തറിയാം! നിനക്കറിഞ്ഞുകൂട അല്ലേ? (നെഞ്ചത്തു ഉറക്കെ തല്ലിക്കൊണ്ട്) ഞാൻ! ഞാൻ! കേട്ടോടീ, ഞാൻതന്നെ! ഹ....ഹ....ഹ—ഞാൻ! വഞ്ചിക്കുമെന്ന്! ഹ....ഹ... ഹ....ഹ....ഹ.... !

ജൂഡിത്;—ചേട്ടാ! ചേട്ടാ!

ജൂഡാസ്:—ഹാ നീയാരെടീ? ചേട്ടാ, ചേട്ടാ! ആരെടീ നിന്റെ ചേട്ടൻ? നിന്റെ ചേട്ടനാര്? (സ്വല്പനേരം അവളെ നോക്കിനിന്നിട്ട്) മതിയാക്കിയോ, എന്താ മിണ്ടാത്തത്? ധാരാളമായി ഇല്ലേ? ഹ....ഹ... ഹ....ഹ....ഹ... (പെട്ടെന്ന് കനിഞ്ഞ് ഇരുകൈയും എളിക്കൂന്നി ജൂഡിത്തിനെ തുറിച്ചുനോക്കിക്കൊണ്ട് ഹാസ്യഭാവത്തിൽ) ഇവരാരാ ഇത്ര ചേട്ടനെ തേടി നടക്കുന്ന അനുജത്തി? (ഒരു ബീഭത്സമായ ചിരിയോടും അതിനുചേർന്ന വാത്സല്യത്തോടും) അല്ലാ ഇതാര്! എന്റെ ജൂഡിത്തല്ലേ? അമ്പോ! എന്നിട്ട് അറിയുന്ന ഭാവം വേണമല്ലോ. ജൂഡിത്! എന്റെ അനുജത്തിയല്ലേ? എന്റെ കൊച്ചനുജത്തിയല്ലേ? ഇങ്ങനെ കലമ്പിയാലോ? വാ, അടുത്തു വരികയില്ലേ?

(ജൂഡിത് അടുത്തുചെല്ലുന്നു)

ജൂഡാസ്:—(പെട്ടെന്നു് നിവന്നു് രണ്ടുമൂന്നടി പിന്നോട്ടുവച്ചു്) ഛരായ്! നീയാര്!

(ജൂഡിത് പെട്ടെന്നു് ഭയപ്പെട്ടു നില്ക്കുന്നു)

ജൂഡാസ്:—ആരെടീ നീ? നില്ലവിടെ! നീ എന്നെ പിടിക്കാൻ വരുന്നോ? എന്നെ പിടിക്കാനോ? എടീ ഞാൻ പിടിക്കും! പിടിക്കും, പിടിക്കും, പിടിച്ചുകൊടുക്കും! എന്നെ ആരും പിടിക്കയില്ല. പിന്നെ നീ! എന്നെ പിടിക്കാൻ നീയാരു്! എന്നെ പിടിച്ചു പൂട്ടിയിടാമെന്നാണു് അല്ലേ? ഹ—ഹ—ഹ—ഹ—ഹ. എന്നെ നീ പിടിക്കുമോ? എന്നാൽ കാണട്ടെ! പിടിച്ചോ! (ഉറക്കെ ചിരിച്ചുകൊണ്ടു് കുതിച്ചുചാടി ചുററും ഓടുന്നു. നിന്നിട്ടു്) എന്താ, പിടിച്ചോ? നീ എന്നെ പിടിക്കുംപോലും! എടീ ഞാൻ പിടിച്ചതു് ആരെയാണെന്നു് നിനക്കറിയാമോ? ദൈവപുത്രനെ! (തന്നോടുതന്നെയെന്നപോലെ) ആരെ? ദൈവപുത്രനെ! ദൈവപുത്രനെ! ഹാ! (കണ്ണുമിഴിച്ചു മേൽപ്പോട്ടുനോക്കി സ്വല്പം നില്ക്കുന്നു) എവിടെ? നാഥാ! എവിടെ? (മുഖം ഭയങ്കരമാകുന്നു) ഇവിടെയുണ്ടു്! ഇവിടെ! ഇവളുടെ കൈയിൽ! (പെട്ടെന്നു തിരിഞ്ഞു് ഒററച്ചാട്ടത്തിനു് ജൂഡിത്തിൻെറ കൈയ്ക്കു പിടിക്കുന്നു) തരുന്നുണ്ടോ? എടീ എൻെറ ഗുരുനാഥനെ തരുന്നുണ്ടോ? തരാനാണു പറഞ്ഞതു്? തന്നേരു്! അതാണു നിനക്കു നല്ലതു്. നീ എന്നെ അറിയുമോ? ജൂഡാസിനെ അറിയുമോ? എടീ കണ്ണുമിഴിക്കുന്നോ? നീ എന്നെ അറിയുമോ എന്നു്? മുപ്പതു വെള്ളിക്കു് ദൈവത്തെ വിററവനാണു ഞാൻ! നീ എൻെറ ഗുരുനാഥനെ തരുന്നുണ്ടോ?

ജൂഡിത്:—ചേട്ടാ! എൻെറ ചേട്ടാ!

ജൂഡാസ്:—(അവളെ കഠിനമായി കുലുക്കിക്കൊണ്ടു്) കൊണ്ടുവാ, എൻെറ ഗുരുനാഥനെ കൊണ്ടു...

ഇസ്കാരിയട്ട്:—(അടുത്തുചെന്നു കൈയ്ക്കുപിടിക്കുവ... കൊണ്ടു്) ജൂഡാസ്, മകനേ!

ചരായ്
വാ!
ാൻ ശ്രമിച്ചു

ജൂഡാസ്:—(കൈകുടഞ്ഞുകളഞ്ഞിട്ട്) ഛീ! മിണ്ടരുത്! മകനോ? ഏതു മകൻ? മകനെ വിററതു ഞാനാണ്. ഇനി മകനില്ല. പിതാവു കരയുന്നു! പുത്രനെ കാണാഞ്ഞു പിതാവു കരയുന്നു! (ഉൽക്കടദുഃഖത്തോടും കോപത്തോടും ജൂഡിത്തിനോട്), എടീ ദ്രോഹീ! പിതാവു കരയുന്നെടീ! അത്യുഗ്രം കരയുന്നു! (സങ്കടം വർദ്ധിക്കുന്നു) എന്റെ പിതാവ്, പുത്രന്റെ പിതാവ്, കരയുന്നു! (വിങ്ങിക്കരഞ്ഞുകൊണ്ട്) കരയുന്നു! കരയുന്നു! പുത്രനെ തരികയില്ലേ? എടീ നീ പുത്രനെ തരികയില്ലേ?

ജൂഡിത്ത്:—(സ്വതന്ത്രമായ കൈ ജൂഡാസിന്റെ തോളിൽവയ്ക്കുന്നു)

ജൂഡാസ്:—(ആ സ്പർശനത്തിൽ കഠിനമായി ഞെട്ടി) തീ! തീ! എല്ലാം തീ! (ചുററുംനോക്കി ഭയപ്പെട്ടിട്ട്) തീ! തീ! എടീ, തീ കത്തുന്നു! എരിയുന്നു! വിട്! പുത്രനെ വിട്! എരിയുന്നു! എരിയുന്നു! നീ അദ്ദേഹത്തെ വിടുമോ? (ജൂഡിത്തിന്റെ കൈ വിട്ടിട്ട്) ഇല്ല, അവൾ വിടുകയില്ല! (വീണ്ടും കോപം വർദ്ധിക്കുന്നു) എനിക്കറിയാം. നീ വിടുകയില്ല! (അത്യന്തം രൂക്ഷനായി) എന്റെ നാഥനെ നീ വിടുകയില്ലേ? എടീ ദ്രോഹീ! കൊലപാതകീ! കുലടേ! പിശാചേ! നീ നശിച്ചുപോമെടീ! നീ എന്റെ നാഥനെ! എന്റെ നാഥനെ— ഹാ! ലോകനാഥാ! —നാഥാ—(ഓടിമറയുന്നു അണിയറയിൽ) നാഥാ! — നാഥാ!

(കർട്ടൻ)

## രംഗം 10

(സമയം പ്രഭാതം. പീലാത്തോസിന്റെ അതിപ്രൗഢവും അത്യാഡംബരപൂർണ്ണവുമായ കച്ചേരി.

സ്റ്റേജിന്റെ മുൻഭാഗത്തിരിക്കുന്ന പ്ലാററ്ഫോമിന്റെ മധ്യത്തിൽ ഉന്നതസിംഹാസനത്തിൽ പീലാത്തോസും കയ്യാഫാസ് അന്നാസ് മുതലായ പുരോഹിതപ്രമാണികളും ഇരിക്കുന്നു. പ്ലാററ്ഫോമിനു താഴെ ഇരുവശത്ത് ക്രിസ്തുവിനെ കൈകൾ ബന്ധിച്ച് നിർത്തിയിരിക്കുന്നു. ഇരുവശത്തും വളരെ ആളുകൾ തിങ്ങിക്കൂടി നില്പുണ്ട്. വലത്തുവശത്ത് ആളുകളെ

ഏററവും പിന്നിലായി, അതായത്" സ്റ്റേജിന്റെ ഏററവും മുൻഭാഗത്തായി ജൂഡിത്തും ഇസബെല്ലും നില്ക്കുന്നു. പിലാത്തോസ്" കസ്സേരയിൽ ഇരിക്കുന്നു, വ്യാകുലനും ആണ്, പുരോഹിതന്മാർ ഉത്സാഹപൂർണ്ണരും വിജയികളും ആണ്. ക്രിസ്തു ശാന്തനും വികാരരഹിതനും ആണ്. ജൂഡിത്ത്" വിലാസിനിയെപ്പോലെയാണ്, ബഹുജനങ്ങൾ അക്ഷമരായും കാണപ്പെടുന്നു. "അവനെ കൊണ്ടുപോകട്ടെ! കൊണ്ടുപോയി കുരിശിൽ തറയ്ക്കട്ടെ! കുരിശിൽ തറയ്ക്കട്ടെ!" എന്ന്" അത്യുച്ചത്തിൽ ഉള്ള വിളിയോടുകൂടി കർട്ടൻ ഉയരുന്നു.

ബന്ധനസ്ഥനായ ബാറബാസിനെ ഭടന്മാർ സ്റ്റേജിന്റെ വലത്തുവശത്തുകൂടി പ്രവേശിപ്പിച്ച്" ആൾക്കൂട്ടത്തിൽകൂടെ കടത്തി മുൻപിൽ കൊണ്ടുവന്ന്" പ്ലാററ്"ഫോറത്തിൽനിന്ന്" ക്രിസ്തുവിനെക്കാൾ സ്വല്പംകൂടെ അകലെ ഒരു സ്ഥാനത്തു നിർത്തുന്നു. പിലാത്തോസും പുരോഹിതന്മാരും ഇരിക്കുന്ന സ്ഥലത്തേക്കും ആൾക്കൂട്ടത്തിലേക്കും പരിഭ്രാന്തനായി നോക്കുന്ന ബാറബാസ്" ആദ്യം ക്രിസ്തുവിനെ കാണുന്നില്ല.

ആളുകൾ:—അവനെ കൊണ്ടുപോയി കുരിശിൽ തറയ്ക്കട്ടെ! കുരിശിൽ തറയ്ക്കട്ടെ!

ബാറബാസ്":...(ജനങ്ങളുടെ വീക്ഷണലക്ഷ്യം തേടി ക്രിസ്തുവിനെ കാണുന്നു. അത്ഭുതപരതന്ത്രനായി) ഇദ്ദേഹം ആര്" ? (ആരും മറുപടിപറയാത്തതിനാൽ സ്വയമേവ മന്ത്രിക്കുന്നു) ഇദ്ദേഹം ആര്" ! പ്രകാശസ്വരൂപൻ! ശക്തിസ്വരൂപൻ! ഉന്നതം, ശാന്തഗംഭീരം, ദൈവതുല്യം! ഇദ്ദേഹം ആര്" ? (ഈ വിചാരത്തിൽ നിന്ന്" ജനങ്ങളുടെ നിഷ്ഠുരനിനദം അയാളെ ഉണർത്തുന്നു)

ആളുകൾ:—കുരിശിൽ തറയ്ക്കട്ടെ! കുരിശിൽ തറയ്ക്കട്ടെ!

ജൂഡിത്ത്":—(ആ ശബ്ദത്തിന്റെ എല്ലാം മുകളിൽ സ്പഷ്ടമായി കേൾക്കത്തക്കവണ്ണം) കുരിശിൽ തറയ്ക്കട്ടെ!

ബാറബാസ്":—[കഠിനമായ ഞെട്ടലോടുകൂടി ചുററും നോക്കുന്നു]

ആളുകൾ:—(ഉത്സാഹത്തോടുകൂടി)കുരിശിൽ തറയ്ക്കട്ടെ! കുരിശിൽ തറയ്ക്കട്ടെ!

(പിലാത്തോസ്" എണീററ്" മുമ്പോട്ടുവന്ന്" നിശ്ശബ്ദമായിരിക്കുവാൻ കൈ ഉയർത്തി ആംഗ്യത്താൽ ആജ്ഞാപിക്കുന്നു. എല്ലാവരും നിശ്ശബ്ദരാകുന്നു.)

ജൂഡിത്ത്":—(പിലാത്തോസിന്" പുറം തിരിഞ്ഞുനിന്ന്" ലീലാരസപൂർണ്ണവും അസ്പഷ്ടഹാസ്യസമ്മിളിതവുമായ സ്വരത്തിൽ) അവനെ ക്രൂശിക്കട്ടെ!

ബാരബാസ്:—(വീണ്ടും ഞെട്ടി)അയ്യോ! അമ്മാതുടെ ശബ്ദം? (ചുററും നോക്കുന്നു)

പിലാത്തോസ്:—(തന്റെ ആജ്ഞയെ ധിക്കരിച്ചു വിളിച്ചുപറഞ്ഞതു് ആരെന്നറിയാൻ ചുററും നോക്കിയിട്ടു് ശാന്തമായി സഗൗരവം) എന്തിനു് ? അവൻ എന്തപരാധം ചെയ്തു?

ആളുകൾ:—(കുപിതരും അക്ഷമരുമായി) അവനെ കുരിശിൽ തറയ്ക്കട്ടെ ! തറയ്ക്കട്ടെ ! കുരിശിൽ തറയ്ക്കട്ടെ ! കുരിശിൽ തറയ്ക്കട്ടെ !

[പുരോഹിതന്മാരും അവരോടുചേർന്നു "കുരിശിൽ തറയ്ക്കട്ടെ ! എന്നുവിളിച്ചു പറയുന്നു.]

പിലാത്തോസ്:—(അവർ അങ്ങനെ വിളിക്കുന്നതുകേട്ടു് പുച്ഛനീരസങ്ങളോടുകൂടി അവരെ നോക്കുന്നു)

കയാഫ്സ്:—(പിലാത്തോസിന്റെ മുഖത്തു് വിജയസൂചകമായ കള്ളച്ചിരിയോടുകൂടി നോക്കിക്കൊണ്ടു് പതുക്കെ)കുരിശിൽ തറയ്ക്കട്ടെ !

അന്നാസ്:—(അധോമുഖനായിരുന്നു് കണ്ണുമാത്രം മേല്പോട്ടാക്കി പിലാത്തോസിനെ നോക്കിക്കൊണ്ടു് താഴ്ന്നസ്വരത്തിൽ)സത്യത്തിൽ ഇവൻ അങ്ങനെ ചാകുകതന്നെയാണു ഭേദം. ബഹുമാനപ്പെട്ട ഗവർണ്ണർക്കു് സംശയം തീരുന്നില്ല പക്ഷെ ഇവൻ സീസറിന്റെ ബന്ധുവല്ല.

പിലാത്തോസ്:—(അത്യന്തം പുച്ഛത്തോടുകൂടി അന്നാസിനെ ഒന്നു നോക്കുകമാത്രം ചെയ്തിട്ടു് വീണ്ടും ആസനസ്ഥനായി ചിന്താമഗ്നനും അധോമുഖനും ആയി ഇരിക്കുന്നു)

ബാറബ്ബാസ്:—(അടുത്തുനിന്ന ഒരുവനോടു്) ദയവായിപറയുമോ, ആ ബന്ധനസ്ഥനായ രാജാവാരാണു്?

ഒരുവൻ:—(പുച്ഛമായി പൊട്ടിച്ചിരിച്ചുകൊണ്ടു്) രാജാവു് ! അതെ യതെ ! അവൻ പറയുന്നതു് യഹൂദന്മാരുടെ രാജാവു് അവനാണെന്നാണു് ! പക്ഷെ, അവൻ നസറെത്തിലുള്ള ഒരു വെറും ആശാരിച്ചെറുക്കൻ യേശുവാണു്.

ബാറബ്ബാസ്;—(താഴ്ന്നസ്വരത്തിൽ) ഒരു ആശാരിച്ചെറുക്കനോ ? ഒരു വെറും മരപ്പണിക്കാരനോ ? ഈ അത്ഭുതപുരുഷൻ നിന്ദിതനായ ഒരു നസറായനോ ? (പൂർവ്വ

സ്മരണകൾ ഓളുകൊണ്ട്)യേശു—യേശു—അങ്ങനെ ഒരാൾ രോഗികളെ രക്ഷിച്ചും കുരുടന്മാർക്ക് കാഴ്ച നല്കിയും മററും സഞ്ചരിച്ചിരുന്നില്ലേ? ആ ആളാണോ? അതു് ഇദ്ദേഹമാണെങ്കിൽ...ഈ മംഗളസ്വരൂപനാണെങ്കിൽ! ഇദ്ദേഹത്തെ! [ക്രിസ്തുവിൽതന്നെ നോക്കി സ്വല്പനേരം നിന്നിട്ട് ഉറക്കെ] ഇല്ല! പാടില്ല! സാദ്ധ്യമല്ല! അദ്ദേഹത്തെ ക്രൂശിക്കുവാൻ നിങ്ങൾക്ക ശക്തിയില്ല! ധൈര്യമില്ല! അതു്—അതു്—ഒരു മനുഷ്യനല്ല! അങ്ങനെ ഒരു മനുഷ്യനില്ല!—അതു്—ഒരു ആത്മാവു്—ഒരു പുണ്യാത്മാവു്—ഒരു ദൈവം!

ഒരുവൻ:—എടാ വിഡ്ഢി! മിണ്ടാതിരു്! (ബാറബാസിൻെറ മുഖത്തടിക്കുന്നു.)

(ബാറബാസിൻെറ പുണ്ണുകളിൽനിന്നു് രക്തം ഒലിക്കുന്നു. വേദന കൊണ്ടു് കണ്ണു പുളക്കിക്കൊണ്ടു് വിലങ്ങുവച്ച കൈകൊണ്ടു് ചോര തുടയ്ക്കുന്നു. ക്രിസ്തുവിൻെറ കൃപാപൂർണ്ണമായ വീക്ഷണം അവനിൽ പതിക്കുന്നു. ആ സന്താപപ്രകടനത്തിൻെറ ദർശനത്തിൽ അവൻെറ ഹൃദയം ഇളകുന്നു)

പിലാത്തോസ്:—(വീണ്ടും തല ഉയർത്തി സാവധാനം) ജനങ്ങളെ ദുർമ്മാർഗ്ഗത്തിലേക്കു പ്രേരിപ്പിക്കുന്നവനെന്നു പറഞ്ഞു് ഇവനെ കൊണ്ടുവന്നിരിക്കുന്നു. എന്തു പ്രത്യേക കുററമാണു് നിങ്ങൾക്കു പറയാനുള്ളതു്?

[കയാഫസ്സും അന്നാസ്സും ആശ്ചര്യത്തോടും അസൂയയോടും പരസ്പരം നോക്കുന്നു]

കയാഫസ്സ്:—(അപമാനിതനെന്നുള്ള ഭാവത്തിൽ ചുററും നോക്കിക്കൊണ്ടു്) ബഹുമാനപ്പെട്ട ഗവർണ്ണരുടെ ചോദ്യത്തിൻെറ അർത്ഥം എനിക്കു മനസ്സിലാകുന്നില്ല. കുററപത്രം നിങ്ങൾ എല്ലാവരും വായിച്ചുകേട്ടതല്ലേ? ഇനി സാക്ഷികളുടെ ആവശ്യം എന്തെന്നറിയുന്നില്ല. ഇ: ഒരു കുററക്കാരനല്ലെങ്കിൽ ഞങ്ങൾ ഇവനെ ഇവ ഹാജരാക്കുമോ? അവൻ ഈ രാത്രി നമ്മുടെ മുമ് വച്ചുതന്നെ ദൈവദൂഷണം ചെയ്തു. അവൻ ദൈ പുത്രനായ ക്രിസ്തുവാണോ എന്നു് നാം അവനോ: ടു ചോദിച്ചു. “അതെ, മനുഷ്യപുത്രൻ ശക്തിസ്വരൂപൻെറ ദക്ഷിണപാർശ്വത്തിൽ സ്ഥിതിചെയ്യുന്ന സ്വർഗ്ഗീയവലാഹകങ്ങളിൽ ആഗതനാകുന്നതും ന

ശിക്ഷ കാണുമാറാകും" എന്നാണു് അവൻ ധിക്കാരമായി മറുപടി പറഞ്ഞതു്. (ജനങ്ങളോടു്) നിങ്ങൾക്കെന്തു തോന്നുന്നു ? അവൻ മരണശിക്ഷയ്ക്കു് അർഹനാണെന്നോ അല്ലെന്നോ ?

ആളുകൾ:—ധിക്കാരി ! ദൈവദൂഷകൻ ! നിശ്ചയമായും അവനെ വധിക്കണം.

ജൂഡിത്:—അവനെ കുരിശിൽ തറയ്ക്കണം.

ബാറബാസ്:—(ഞെട്ടി) ഈശ്വരാ ! ആരാതു് ? (ചുററും നോക്കുന്നു.)

മെൽഷിയാർ:— (ബാറബാസിന്റെ പുറകിൽ നിന്നുകൊണ്ടു്) അവർതന്നെ !

ബാറബാസ്:—(ആശ്ചര്യത്തോടുകൂടി തിരിഞ്ഞു നോക്കി വിദേശവസ്ത്രധാരിയും പ്രത്യക്ഷത്തിൽത്തന്നെ അസാധാരണനുമായ മെൽഷിയാറെക്കണ്ടു് വർദ്ധിച്ച ആശ്ചര്യത്തോടുകൂടി) നിങ്ങളാരു് ?

മെൽഷിയാർ:—(ഒരു ചെറുപുഞ്ചിരിയോടുകൂടി) ഞാൻ തന്നെ !

ബാറബാസ്:—(അത്ഭുതത്തോടുകൂടി അദ്ദേഹത്തെത്തന്നെ നോക്കി നില്ക്കുന്നു. പിലാത്തോസിന്റെ വാക്കുകേട്ടു് തിരിയുന്നു)

പിലാത്തോസ്:—നിങ്ങൾ കടംകഥ പറയുന്നു. അവൻ മനുഷ്യപുത്രനെന്നു് സ്വയമേവ സമ്മതിച്ചു. എങ്കിൽ നിങ്ങൾ അവനെ ദൈവപുത്രനാക്കുന്നതെങ്ങനെയെന്നെനിക്കു മനസ്സിലാകുന്നില്ല.

കയ്യാഫസ്:—(പെട്ടെന്നുണ്ടായ കോപാവേശം അടക്കി ചെറുചിരിയോടുകൂടി ആക്ഷേപസ്വരത്തിൽ) പിലാത്തോസ്, സത്യത്തിൽ അങ്ങു് ഏററവും ദയാലുതന്നെ. സീസർചക്രവർത്തി നിർദ്ദയത്വത്തിനു് അങ്ങേ ഒരിക്കലും പഴിക്കയില്ല. ദൈവദൂഷണം ചെയ്യുന്ന പാപിക്കു് ഞങ്ങളുടെ നിയമപ്രകാരം മരണശിക്ഷയാണു് വിധിക്കേണ്ടതു്. അതുകൊണ്ടു പറഞ്ഞുപോയെന്നേയുള്ളു. അങ്ങയുടെ നിയമസംഹിതയിൽ ദൈവദൂഷണം ശിക്ഷാർഹമല്ലായിരിക്കാം. പക്ഷേ, രാജദ്രോഹത്തെപ്പററി എന്താണഭിപ്രായമെന്നറിഞ്ഞാൽ കൊള്ളാം. എന്റെ

ന്നാൽ സീസറിനു് എതിരായി ജനങ്ങളെ പ്രക്ഷോഭണത്തിനു പ്രേരിപ്പിക്കുകയാണു് ഇവന്റെ മറെറാരു തൊഴിൽ. പോരെങ്കിൽ ജറുസലേമിലെ പരിപാവനമന്ദിരം കല്ലോടുകല്ലില്ലാതവണ്ണം തകർത്തു് മൂന്നു നാളിനുള്ളിൽ ശ്രേഷ്ഠതരമായ ഒരു നൂതനദേവാലയം സൃഷ്ടിക്കുമെന്നു വിളിച്ചു പറഞ്ഞ ധിക്കാരിയുമാണു്. ഇത്തരം വൃഥാവാദങ്ങൾ ജനങ്ങളെ വഴിപിഴപ്പിക്കുന്നു. അവസാനമായി യഹൂദന്മാരുടെ രാജാവെന്നു വിളംബരംചെയ്തുകൊണ്ടു് ഘോഷയാത്രയായി ജറുസലേമിൽ പ്രവേശിച്ചിട്ടു് അഞ്ചുദിവസമേ കഴിഞ്ഞിട്ടുള്ളു.

പിലാത്തോസ്:— (സ്വല്പനേരം ആലോചിച്ചുകൊണ്ടിരുന്നിട്ടു ക്രിസ്തുവിന്റെ നേരെ തിരിയുന്നു, [illegible] പരസ്പരം ഇടയുന്നു, പിലാത്തോസ് പിന്നെയും സംസാരിക്കുന്നു, ആ മനുഷ്യനെ നോക്കിക്കൊണ്ടു്) നീ യാതൊന്നും പറയുന്നില്ലേ? നിന്റെ പേരിൽ എത്ര കുറ്റങ്ങളാണു് ആരോപിക്കുന്നതു് എന്നു നീ കേൾക്കുന്നില്ലേ?

[ക്രിസ്തു മന്ദംമന്ദം ചുവടുകൾ വെച്ചു സമീപിച്ചു് പിലാത്തോസിന്റെ മുഖത്തു സുസ്ഥിരമായി നോക്കിക്കൊണ്ടു് പാപപങ്കിലരായ മനുഷ്യവർഗ്ഗത്തിനു മാപ്പുകൊടുക്കുന്നതുപോലെ കൃപാപൂർണ്ണനായ ഒരു മന്ദസ്മിതം തൂകുകമാത്രം ചെയ്യുന്നു.

പിലാത്തോസ് [illegible] ഹൃദയവേദനയോടും ക്ഷോഭത്തോടും പെട്ടെന്നു് പുറകോട്ടു മാറുന്നു. അതിനുശേഷം സാവധാനത്തിൽ എണീറ്റു് ക്രിസ്തുവിനെ കണ്ണിമക്കാതെ നോക്കിക്കൊണ്ടു് സ്വപ്നദർശിയെപ്പോലെ പിന്നോട്ടു ഒന്നുരണ്ടു ചുവടുവെയ്ക്കുന്നു. താഴെ വീണുപോകാതെ സിംഹാസനത്തിൽ പിടിച്ചുകൊണ്ടു് ഉദാസീനനായി നില്ക്കുന്നു.

ചുറ്റും ഇരിക്കുന്ന യഹൂദപണ്ഡിതന്മാർ അദ്ദേഹത്തിന്റെ ഭാവഭേദം കണ്ടു് ഉത്കണ്ഠയോടും ആശ്ചര്യത്തോടും പരസ്പരം നോക്കുന്നു.]

അന്നാസ്:—പിലാത്തോസ്, അങ്ങേക്കു സുഖമില്ലെന്നു തോന്നുന്നല്ലോ? വാതകോപമാണു്. ദേഹം വിറയ്ക്കുന്നല്ലോ. ബുദ്ധിക്കു മന്ദത കാണുന്നു. [illegible] കിടന്നുറങ്ങണം. താമസിക്കരുതു്. ഇതു രോഗം തീർത്തുകളയണം. ഈ പെസഹാകാലത്തു് ജനങ്ങളുടെ അനിഷ്ടം ഒഴിക്കണം. ഈ കുറ്റവാളി അങ്ങേയ്ക്കാരാണു ചുമ്മാ കുരിശിൽ തറച്ചേക്കാൻ പറയണം. അങ്ങേക്കു എന്തു നഷ്ടം? തുലയട്ടെന്നേ ശപ്പൻ! അവൻ ദൈവമാണെന്നാണു പറയുന്നതു്. അല്ലെങ്കിൽ അങ്ങുതന്നെ ചോദിച്ചുനോക്കണം.

പീലാത്തോസ്:—(പരിക്ഷീണനും സംഭ്രാന്തനുമായി അന്നാസിനെയും ക്രിസ്തുവിനെയും സഭാവാസികളെയും മാറിമാറി നോക്കുന്നു. വൈവശ്യം മുഖമുദ്ര സ്പഷ്ടമായി പ്രത്യക്ഷമാകുന്നു. ശത്രുക്കളില്ലാത്തതുകൊണ്ട് ധൈര്യമവലംബിക്കുന്നു, ഉണങ്ങിയ ചുണ്ടുകൾ നനച്ചിട്ട് താഴ്ന്നതും അസ്പഷ്ടവുമായ സ്വരത്തിൽ ചോദിക്കുന്നു) നീ യഹൂദന്മാരുടെ രാജാവാണോ?

ക്രിസ്തു:....ഇത് നിങ്ങൾ സ്വയമേവ ചോദിക്കുന്നതോ? അതോ വല്ലവരും പറഞ്ഞു തന്നതോ?

പീലാത്തോസ്:....(മുഖം വിവർണ്ണമാകുന്നു. സിംഹാസനത്തിന്റെ പിന്നിൽ കൈ മുറുകുന്നു. അസഹിഷ്ണുതയോടും പെട്ടെന്നും എന്നാൽ വിറക്കുന്ന ശബ്ദത്തോടും ചോദിക്കുന്നു.) ഞാൻ ഒരു യഹൂദനാണോ? നിന്റെ ആളുകളും പുരോഹിതപ്രമാണികളും നിന്നെപ്പിടിച്ച് എന്നെ ഏല്പിച്ചു. നീ എന്താണു ചെയ്തതു്?

ക്രിസ്തു:—എന്റെ രാജ്യം ഐഹികമല്ല. ആയിരുന്നെങ്കിൽ എന്നെ യഹൂദന്മാരുടെ കൈയിൽ ഏല്പിക്കാതെ വണ്ണം എന്റെ സേവകർ പോരാടുമായിരുന്നു. എന്നാൽ എന്റെ രാജ്യം ഐഹികമല്ല.

(പീലാത്തോസ് വിവശനാകുന്നു. അദ്ദേഹം പുരോഹിതന്മാരുടെ മുഖത്തേക്ക് ഒരു ഉഴിനോട്ടം നയിക്കുന്നു. അവർ അപ്പോഴും അക്ഷുബ്ധരായിരുന്നു. കയ്യാഫാസ് പുച്ഛരസത്തിൽ ഒരു മന്ദസ്മിതം തൂകി, അന്നാസിന്റെ ചെവിയിൽ എന്തോ ഒന്നു മന്ത്രിച്ചു. രണ്ടു പേരും അല്പമായി ഒന്നു ചിരിക്കുകയും ചെയ്തു.)

പീലാത്തോസ്:—(ശാന്തത അഭിനയിച്ചുകൊണ്ട്) അപ്പോൾ നീ ഒരു രാജാവാണോ?

ക്രിസ്തു:—എന്നു നിങ്ങൾ പറയുന്നു.

(പീലാത്തോസ് വീണ്ടും ഇതികർത്തവ്യതാമൂഢനും ക്ഷീണനുമാകുന്നു.)

റബ്ബാറ്:— (ആത്മഗതം) അങ്ങനെ ആരാണു പറയാത്തതു്? (പെട്ടെന്ന് എന്തോ ഓർത്തു് പിൻതിരിഞ്ഞു് മെൽഷിയാരോട്) ഇദ്ദേഹം എന്തപരാധം ചെയ്തു?

ൽഷിയാർ:—ജീവിതത്തെ അനുഗ്രഹിച്ചു: മരണത്തെ മധുരീകരിച്ചു!

ബാറബാസ്:—(വീണ്ടും അത്ഭുതപൂർവ്വം അദ്ദേഹത്തെ നോക്കി നില്ക്കുന്നു.)

കയാഫസ്:—(അന്നാസിനോടു്) നേരം സന്ധ്യയായോ ?

അന്നാസ്:—റോമാക്കാർക്കു് വിശപ്പില്ലേ ?

(ഒട്ടുപേരും ചിരിക്കുന്നു)

പിലാത്തോസ്:—(വിചാരത്തിൽ നിന്നുണർന്നു് കഠിനപുച്ഛത്തോടുകൂടി അവരെ നോക്കിയിട്ടു് വീണ്ടും ക്രിസ്തുവിന്റെ നേരെ തിരിയുന്നു. പെട്ടെന്നു് എന്തോ ഓർത്തതുപോലെ കയാഫസിനോടു്) ജൂഡാസ് എവിടെ ?

(എല്ലാവരും വിഷമിക്കുന്നു)

പിലാത്തോസ്:—അവനാണു് ഇയാളെ പിടിച്ചുതന്നതു് എന്നു നിങ്ങൾ പറയുന്നു. ഇക്കാര്യത്തിൽ അത്ര പ്രധാനഭാഗം വഹിച്ച ആൾ ഇവിടെ ഉണ്ടായിരിക്കേണ്ടതാണു്. അവനെ കൊണ്ടുവരണം. ആദ്യം അനുഗമിക്കുകയും അനന്തരം പരിത്യജിക്കുകയും ചെയ്തവനു് എന്താണു പറയാനുള്ളതെന്നു് കേൾക്കട്ടെ.

അന്നാസ്:—(ഭയത്തോടു കുനിഞ്ഞു വിനയപൂർവ്വം) ആ യുവാവു് പട്ടണം വിട്ടു് എവിടെയോ ഓടിപ്പോയെന്നാണു കേൾവി. അവന്റെ ബുദ്ധിക്കു് എന്തോ തകരാറു പററിയെന്നു തോന്നുന്നു. ഇന്നലെരാത്രി, ഏകദേശം വെളുക്കാറായപ്പോൾ അവൻ ഭ്രാന്തന്റെ കൂട്ടു് ഞങ്ങളുടെ അടുത്തു് കയറിവന്നു. നീതിപാലനത്തിനു സഹായിച്ചതിനു പ്രതിഫലമായി പററിയിരുന്ന പണവും കൈയിലുണ്ടായിരുന്നു. വർത്തമാനം പറഞ്ഞുകൊണ്ടിരുന്നതിനിടയ്ക്കു് ആ പണവും വലിച്ചെറിഞ്ഞിട്ടു് ഒരോട്ടം. പിന്നെ കണ്ടിട്ടില്ല.

പിലാത്തോസ്:—അത്ഭുതം ! (കുറേനേരം ചിന്താമഗ്നനായി നിന്നിട്ടു് വിവശസ്വരത്തിൽ) ഞാൻ ഈ മനുഷ്യനിൽ ഒരു കുററവും കാണുന്നില്ല.

കയാഫസ്:—(കുപിതനായി ചാടി എണീററു്) എന്തു് ! ഒരു കുററവും കാണുന്നില്ലേ ? ഒരു കുററവും ? പിലാത്തോ

സ്", അങ്ങുന്നു ഭ്രാന്താണോ ? ഗലീലിമുതൽ ജറുസലേം വരെയുള്ള യഹൂദരാജ്യത്തെ മുഴുവൻ വഴിപിഴപ്പിച്ചു വിപ്ലവത്തിനു സന്നദ്ധമാക്കുന്ന ഇവൻ—

അയ്യാസ്:—(കഴുത്തുനീട്ടി) അത്രതന്നെയോ ? പതിതന്മാരോടും പാപികളോടും ചങ്ങാത്തംകൂടിക്കൊണ്ടു് പരിശുദ്ധജീവിതം നയിക്കുന്നവരെ ഉപദ്രവിക്കുകയും ശപിക്കുകയുമാണിവന്റെ തൊഴിൽ !

കയാഫ്സ്:—യഹൂദന്മാരുടെ രാജാവെന്നും പറഞ്ഞു കഴുതപ്പുറത്തു പട്ടണപ്രവേശം നടത്തിയ അധികപ്രസംഗി !

അന്നാസ്:—(കണ്ണുമിഴിച്ചു് ആശ്ചര്യം നടിച്ചുകൊണ്ടു്) കൊള്ളാം എന്നിട്ടെന്തുചെയ്തു ? ഉള്ള ആചാര്യന്മാരെയെല്ലാം വിളിച്ചുകൊണ്ടു് ദേവാലയത്തിൽ കയറിനിന്നു് 'പരീശന്മാരേ, ശാസ്ത്രിമാരേ, കപടവൃത്തികളേ, നിങ്ങൾ നശിച്ചുപോകും' എന്നു് ആയിരം തവണ പരസ്യമായി നിലവിളിച്ചിരിക്കുന്നു.

പിലാത്തോസ്:—(തന്റെ അധരങ്ങളുടെ കോണുകളിൽ ഒരു ചെറു ചിരിയോടുകൂടി) എന്നാൽ ഞാൻ പറയുന്നു, നിങ്ങൾ ആരോപിച്ചിട്ടുള്ള യാതൊന്നിലും ഇവനെ കുറ്റക്കാരനായി കാണുന്നില്ല. നിങ്ങൾ ഇന്നലെ ഇവനെ ഹേരോദാവിന്റെ മുമ്പിൽ കൊണ്ടുപോയില്ലേ ? അദ്ദേഹവും മരണശിക്ഷ നല്കുന്നതിനുള്ള കാരണം ഒന്നും കണ്ടില്ല. അതിനാൽ പെസഹാകാലത്തു് ഒരു തടവുകാരനെ മോചിപ്പിക്കണമെന്നുള്ള ആചാരമനുസരിച്ചു് ഞാൻ ഇയാളെ വിട്ടയയ്ക്കുവാൻ വിചാരിക്കുന്നു.

ാഫ്സ്:—(പരിഭ്രമത്തോടുകൂടി പെട്ടെന്നു് മുമ്പോട്ടു നീങ്ങി) അതു് ! എന്തു് ? പിലാത്തോസ്, നിങ്ങൾ എന്താണീ പറയുന്നതു് ? നിങ്ങളുടെ ബുദ്ധിക്കു് സ്ഥിരത പൊയ്പോയെന്നു തോന്നുന്നു. നിങ്ങൾ എന്തുചെയ്യുമെന്നാണു പറഞ്ഞതു് ? അവനെ വിട്ടയയ്ക്കുയോ ? പിലാത്തോസ്, ജനങ്ങൾ നിങ്ങളെ വലിച്ചുകീറും ! എന്തു് ?

നാടൊട്ടുക്കനടന്നു് വായിൽതോന്നിയ വിഡ്ഢിത്തം മുഴുവൻവിളിച്ചുപറഞ്ഞു, "അജ്ഞരായ സാധുജനങ്ങളെ വഴി പിഴപ്പിക്കുക, ആഭാസന്മാരോടും ദുർവൃത്തന്മാരോടും മദ്യപന്മാരോടും വേശ്യസ്ത്രീകളോടും കൂട്ടുചേൎന്നു് മാന്യന്മാരെയും കുലീനരെയും അവമാനിക്കുക, ദേവാലയത്തിൽ കയറിനിന്നു് ശാപവൎഷം ചൊരിയുക, ദൈവത്തെ ദുഷിക്കുക, ചക്രവൎത്തിയെ എതിൎക്കുക !— ഇതിനു ശിക്ഷയില്ലെന്നു് ! പീലാത്തോസ്സു് അങ്ങു് ഒരമാനുഷനായ വിധികൎത്താവുതന്നെ ! എങ്കിലും ഈയുള്ളവരും ഒട്ടൊക്കെയെങ്കിലും നീതിയും ന്യായവും നിയമവും ഗ്രഹിച്ചിട്ടുണ്ടെന്നു ധരിച്ചാൽ കൊള്ളാം. പെസഹാകാലത്തു് ഒരു ബന്ധനസ്ഥനെ മോചിപ്പിക്കണം പോലും ! എന്നാൽ പീലാത്തോസ്സ്, അതു് ആരെന്നു നിശ്ചയിക്കേണ്ടതു് ഭവാനല്ല, ജനങ്ങളാണു്. അവർ അതു നിശ്ചയിച്ചിട്ടുണ്ടു്. അതിനായി അവനെ കൊണ്ടുവന്നു നിറുത്തിയിട്ടുമുണ്ടു്.

പീലാത്തോസ്സ്:—ആരാണതു് ?

കയ്യാഫ്സ്:—ബാറബാസ്.

പീലാത്തോസ്സ്:—(കോപത്തോടുകൂടി) ബാറബാസ് ! ബാറബാസ് ! അവനെ മോചിപ്പിക്കുകയോ ? ആ വ്യാമോഹം വൃഥാവിലാണു്. സകല ദേവന്മാരെയും കൊണ്ടു ഞാൻ ശപഥംചെയ്യുന്നു, ബാറബാസിനെ ഞാൻ കുരിശിൽ തറയ്ക്കും ! ബാറബാസിനെ മോചിപ്പിക്കുക ! കയ്യാഫ്സ്, അന്നാസ്, ദുഷ്ടതയ്ക്കും അറുയ്ക്കും അതിരില്ലേയോ ? പെരുവഴിയിൽനിന്നു് നിയമലംഘനം പ്രസംഗിച്ചവൻ—കൊലപാതകി—കൊള്ളക്കാരൻ—അവനെ വിട്ടയയ്ക്കുവാൻ ! നിൎ[illegible]യായ ഈ മനുഷ്യനെ കുരിശിൽ തറയ്ക്കുവാനും ! നിങ്ങൾ ആളുകളെ തെറ്റിക്കുന്നു. ഞാൻതന്നെ ഒട്ടു ചോദിക്കട്ടെ. (മുമ്പോട്ടു നീങ്ങുന്നു)

അന്നാസ്:—(പെട്ടെന്നു് അടുത്തുചെന്നു്) പീലാത്തോ ഞാനൊന്നു പറയുന്നതു കേൾക്കണേ ! ഇതിൽ ഒ

വളരെ ബുദ്ധിപൂർവ്വമല്ല പ്രവർത്തിക്കുന്നതു്. ഒരുത്തനു വേണ്ടി അങ്ങു് ജനങ്ങളുടെ മുഴുവൻ വിരോധം സമ്പാദിക്കുന്നതെന്തിനു്? (കള്ളനോട്ടത്തോടുകൂടി) വല്ലവരും പറഞ്ഞു് സീസറെയും കാര്യം മനസ്സിലാക്കിയാൽ അതും ശല്യമല്ലേ? പിന്നെ അങ്ങുതന്നെ ഒന്നു് ഓർത്തുനോക്കണം. ബാറബാസ് കൊലപാതകിയും കള്ളനും വിപ്ലവകാരിയും ആയിരിക്കാം. എങ്കിലും അതിലും കൂടുതൽ ഭയപ്പെടേണ്ടതു് ഇവനെ ആണെന്നു് ഞാൻ പറയണോ? അവന്റെ നോട്ടംകണ്ടു് അങ്ങുതന്നെ പേടിക്കുന്നില്ലേ? (കള്ളച്ചിരിയോടുകൂടി) ഇതാ ഇപ്പോഴും കിടുകിടാ വിറയ്ക്കുന്നു. പിന്നെ മറ്റുള്ളവരുടെ കാര്യം പറയണോ? ഒരു കാര്യം ഞാനും സമ്മതിക്കാം. അവൻ ഒരു സുന്ദരനാണു്. പക്ഷേ, എന്താ, ബാറബാസിനെ കണ്ടാൽ മോശമാണോ? അവൻ വലിയ അലങ്കാരങ്ങൾ ചേർത്തു് അസംബന്ധം പറയുമെന്നാണു് വേറൊരു വിശേഷം. [കുലുങ്ങിച്ചിരിച്ചുകൊണ്ടു്] പക്ഷേ, അങ്ങു് ബാറബാസിന്റെ പ്രസംഗം കേട്ടിട്ടുണ്ടോ? ഒന്നു കേൾക്കേണ്ടതാണു്. അതും മുഴുവൻ കവിതയും അലങ്കാരപ്രായമാണു്. പിലാത്തോസ്, അങ്ങനെയാണു്. ഈ കൂട്ടരെല്ലാം ആ രീതിക്കാരാണു്. ഇവൻ ഒരു യൂദബാറബാസ്—അത്രേ ഉള്ളു. അതുകൊണ്ടു് ഞാൻ പറയുന്നതു്—പിന്നെ നേരം വളരെയായില്ലേ? ജനങ്ങളും നന്നാ ഇളകിയിരിക്കുന്നു. അങ്ങു് ആകെ ഭയപ്പെട്ടിരിക്കുകയും ചെയ്യുന്നു. പോയി കുളിച്ചു് സുഖമായി കിടന്നു് ഒന്നുറങ്ങേണ്ടതു് അത്യാവശ്യം. അല്ലെങ്കിൽ ഇതു് അപസ്മാരത്തിൽ കലാശിച്ചേക്കും. അതുകൊണ്ടു് ആകെയുള്ള ഈ ശല്യം അങ്ങു തീർത്തുകളകയല്ലേ ഉത്തമം?

(ഒരു ഭൃത്യൻ പ്രവേശിച്ചു് പിലാത്തോസിന്റെ കൈയിൽ ഒരെഴുത്തു കൊടുത്തിട്ടു പോകുന്നു. സഭാവാസികൾ ജിജ്ഞാസുക്കളായി നോക്കിനിൽക്കുന്നു.)

പിലാത്തോസ്:—(എഴുത്തു പൊട്ടിച്ചു നോക്കുന്നു. ആശ്ചര്യവും സംഭ്രമവും വ്യക്തമാകുന്നു. വായിക്കുന്നു) "അങ്ങു് ആ

നീതിമാനെ യാതൊന്നും ചെയ്യരുതു്. അദ്ദേഹം നീതിമാനും ഞാൻ ഇന്നു് ഒരു സ്വപ്നത്തിൽ കഠിനദുഃഖം അനുഭവിച്ചു !" (എഴുത്തു കൈയിൽവച്ചു് ചുരുട്ടിക്കൊണ്ടു് ആത്മഗതം) ആ നീതിമാനെ യാതൊന്നും ചെയ്യരുതു് !— സ്വപ്നത്തിൽ കഠിനദുഃഖം അനുഭവിച്ചു ! —ഞാൻ ഉണർന്നിരുന്നുകൊണ്ടു അനുഭവിക്കുന്നു ! ക്ലാഡിയാ ! ശകുനങ്ങളെയും, ലക്ഷണങ്ങളെയും അപഹസിക്കാറുള്ള ക്ലാഡിയാ ! അവൾ എഴുതുന്നു— ആ നീതിമാനെ ഒന്നും ചെയ്യരുതെന്നു് ! അതെ ചെയ്യരുതു്. ആർക്കു ചെയ്യുവാൻ കഴിയും ? (കൈകെട്ടിക്കൊണ്ടു ക്രിസ്തുവിനെ നോക്കിക്കൊണ്ടു് ചിന്താമഗ്നനായി ഇരിക്കുന്നു. അനന്തരം അത്യുത്സാഹത്താൽ വികാരസംയമനം ചെയ്തുകൊണ്ടു് എഴുന്നേൽക്കുന്നു. പ്ലാറ്റ്ഫാറത്തിന്റെ മുമ്പിൽ ചെന്നു് ക്രിസ്തുവിനെ വിളിച്ചു് അടുത്തു് ജനങ്ങൾക്കഭിമുഖനായി നിറുത്തിക്കൊണ്ടു്) നിങ്ങളുടെ രാജാവിനെ കാണുവിൻ !

ജനങ്ങളിൽനിന്നു് ആക്ഷേപഹാസങ്ങൾ പുറപ്പെടുന്നു. കയ്യാഫാസ് പുച്ഛമായി പുഞ്ചിരിയിടുന്നു. അന്നാസ് ചിരി അടക്കുവാൻ പണിപ്പെടുന്നു.)

പീലാത്തോസ്:— (കൈ ഉയർത്തി നിശ്ശബ്ദരായിരിക്കുവാൻ ആജ്ഞാപിച്ചുകൊണ്ടു്) പെസഹാകാലത്തു് ഒരാളെ മോചിപ്പിക്കണമെന്നു് നിങ്ങൾക്കു് ഒരാചാരമുണ്ടല്ലോ ? ഞാൻ "യഹൂദന്മാരുടെ രാജാവിനെ" നിങ്ങൾക്കു വിട്ടുതരട്ടെയോ ?

ആളുകൾ:—ഇവനെ വേണ്ടാ, ഇവനല്ല, ബാറബാസ് ! ബാറബാസ് !

പീലാത്തോസ്:—[ഈർഷ്യയോടും നിരാശയോടുംകൂടി പിൻമാറിക്കൊണ്ടു്) അസാദ്ധ്യം ! അസാദ്ധ്യം ! ചോരകുടിക്കുവാൻ തയ്യാറാക്കിക്കൊണ്ടു വന്നിരിക്കുന്ന ചെന്നായ്ക്കൾ ! ഒന്നും സാദ്ധ്യമല്ല ! (ചിന്താമഗ്നനായി അല്പം നിന്നിട്ടു് ദീർഘനിശ്വാസത്തോടുകൂടി) ബാറബാസ് എവിടെ! അവനെ മുമ്പോട്ടു നീക്കിനിർത്തട്ടെ !

(ബാറബാസിനെ മുമ്പോട്ടു നീക്കി പീലാത്തോസിനു് അഭിമുഖമായിനിറുത്തുന്നു. ഒരുപോലെ ഇരുവരും വെറുപ്പോടും വിരോധത്തോടും പരസ്പരം നോക്കിനില്ക്കുന്നു)

പീലാത്തോസ്:— (കഠിനസ്വരത്തിൽ) അപ്പോൾ നീ ഗബ്രിയാസ് പരീശനെ വധിച്ചു, ഇല്ലേ ?

ബാറബാസ്:—(പുച്ഛമായി ചിരിച്ചുകൊണ്ട്) വധിച്ചു ! ഇതുപോലെ ഒരു പുച്ഛക്കള്ളനെ പട്ടണത്തിൽ എവിടെയെങ്കിലും കണ്ടാൽ ഇനി വധിക്കുകയും ചെയ്യും.

പീലാത്തോസ്:—(നിന്ദയോടുകൂടി പുരോഹിതന്മാരോട്) ഇവനെയാണ് മോചിപ്പിക്കേണ്ടത്, അല്ലേ ?

കയ്യാഫാസ്:—(അന്നാസിനോട് അടക്കസ്വരത്തിൽ) കഷ്ടം, വിദ്യാവിഹീനനായ മൂർഖൻ !

അന്നാസ്:—പോരെങ്കിൽ ഒരു കൊല്ലമായില്ലേ ജയിലിൽ കിടക്കുന്നു.

പീലാത്തോസ്:—(പുച്ഛത്തോടുകൂടി തിരിഞ്ഞുകളയുന്നു. വീണ്ടും ജനങ്ങളോട്) ആരെ വിട്ടുതരണമെന്നാണ് നിങ്ങൾ ആഗ്രഹിക്കുന്നത്, ബാറബാസിനെയോ, ക്രിസ്തുവെന്നു വിളിക്കുന്ന യേശുവിനെയോ ?

ആളുകൾ:—ബാറബാസ് ! ബാറബാസ് ! ബാറബാസ് !

പീലാത്തോസ്:—(പ്രബലമായ നിരാശയോടുകൂടി) യഹൂദന്മാരുടെ രാജാവെന്നു നിങ്ങൾ വിളിക്കുന്നവനെ എന്തു ചെയ്യണമെന്നാണ് നിങ്ങളുടെ ആഗ്രഹം ?

ആളുകൾ:—കുരിശിൽ തറയ്ക്കണം ! കുരിശിൽ തറയ്ക്കണം !

ജൂഡിത്:—കുരിശിൽ തറയ്ക്കണം !

ബാറബാസ്:—(പരിഭ്രാന്തനായി ചുറ്റും നോക്കുന്നു. ജൂഡിത്തിനെ കാണുന്നില്ല. തന്നെത്താനറിയാതെ ഉറക്കെ വിളിച്ചു പറയുന്നു) ഇല്ല ! ഇല്ല ! അവൾ അങ്ങനെ പറഞ്ഞില്ല ! അവൾ അങ്ങനെ പറയുകയില്ല ! അങ്ങനെ പറയാൻ അവൾക്ക സാധ്യമല്ല ! സ്ത്രീകൾ ദയാലുക്കൾ ! അവർ ഒരു സഹജീവിയുടെ സങ്കടത്തിനാഗ്രഹിക്കയില്ല ! ജറുസലേം നിവാസികളേ ! യഹൂദന്മാരേ ! ഈ പ്രവാചകന്റെ കൊലയ്ക്കായി നിങ്ങൾ എന്തിന് മുറവിളികൂട്ടുന്നു ? അദ്ദേഹം നിങ്ങളിലാരെയും വധിച്ചില്ല. യാതൊന്നും അപഹരിച്ചില്ല. ഭവനഭേദനം ചെയ്തില്ല.

രോഗങ്ങൾ ശമിപ്പിച്ചുവെന്നു്, ദുഃഖത്തിന് ആശ്വാസിപ്പിച്ചുവെന്നു്, അത്ഭുതങ്ങൾ പലതും കാട്ടിയെന്നു് നിങ്ങൾ തന്നെ പറയുന്നു. ഇവയ്ക്കെല്ലാം അദ്ദേഹം മരിക്കേണ്ടതു്? നിങ്ങൾ നീതിമാന്മാരല്ലെ? അദ്ദേഹമല്ല ഞാനാണു മരിക്കേണ്ടതു്—ഞാൻ, ഗബ്രിയാസിനെ കൊലചെയ്തവൻ, ആ കൊലപാതകത്തിൽ ഇപ്പോഴും ആഹ്ലാദിക്കുന്നവൻ—ഞാൻ, രക്തപങ്കിലൻ, പാപപങ്കിലൻ, പശ്ചാത്താപരഹിതൻ—ആ ഞാൻ സ്വതന്ത്രൻ! ഈ പരിശുദ്ധനെ—

കയാഫസ്:—എടാ ഭ്രാന്താ! നിറുത്തടാ നിന്റെ പ്രസംഗം.

പിലാത്തോസ്:—ഭ്രാന്തനായിരിക്കാം, അല്ലായിരിക്കാം. എന്നാൽ, നിങ്ങൾ സ്വയമേവ തിരഞ്ഞെടുത്തവനാണു്. അതോ യേശുവിനോടു് ഈ കരുണകാട്ടിയതു കൊണ്ടു് നിങ്ങളുടെ അഭിപ്രായം പിൻവലിക്കുന്നുണ്ടോ?

ആളുകൾ:—ബാറബ്ബാസിനെ മോചിപ്പിക്കണം! യേശുവിനെ കുരിശിൽ തറയ്ക്കണം!

പിലാത്തോസ്:—ഞാൻ നിങ്ങളുടെ രാജാവിനെ കുരിശിൽ തറയ്ക്കട്ടെയോ?

ആളുകൾ:—ഞങ്ങൾക്കു് സീസറല്ലാതെ രാജാവില്ല.

അന്നാസ്:—പിലാത്തോസ്, അങ്ങയുടെ സംശയം ആപത്തിൽ അവസാനിക്കും. ജനങ്ങൾ അക്ഷമരായിരിക്കുന്നതു് അങ്ങു കാണുന്നില്ലേ?

പിലാത്തോസ്:—(ആംഗ്യത്താൽ ക്രിസ്തുവിനെ അടുത്തുവിളിച്ചു് സൂക്ഷിച്ചു നോക്കിക്കൊണ്ടു്) എവിടെനിന്നാണു്?

ക്രിസ്തു:—(നിശ്ശബ്ദനായി നോക്കിനിൽക്കുന്നു)

പിലാത്തോസ്:—എന്നോടു നീ ഉരിയാടുകയില്ലേ? നിന്നെ കുരിശിൽ തറയ്ക്കാനും മോചിപ്പിക്കാനും എനിക്കു ശക്തിയുണ്ടെന്നു് നീ അറിയുന്നില്ലേ?

ക്രിസ്തു:—മുകളിൽ നിന്നു് സിദ്ധിക്കാത്ത യാതൊരു ശക്തിയും നിങ്ങൾക്കു് എന്റെമേൽ ഉണ്ടായിരിക്കയില്ല

(അനുകമ്പാപൂർണ്ണമായ ഒരു ദീർഘനിശ്വാസത്തോടുകൂടി) അതിനാൽ നിങ്ങളുടെ കൈയിൽ എന്നെ ഏല്പിച്ചവനാണു് കൂടുതൽ പാപി. (അദ്ദേഹത്തിന്റെ നേത്രങ്ങൾ കയാഫ്സിൽ പതിക്കുന്നു. കയാഫ്സ് നടുങ്ങുകയും അയാളുടെ ദേഹം ചുളുങ്ങുകയും ചെയ്യുന്നു.)

പിലാത്തോസ്:—(ആത്മഗതം) ആ വീക്ഷണം! ഒരേ സമയത്തുതന്നെ ശാന്തശരച്ചന്ദ്രികപോലെയും തീക്ഷ്ണാഗ്നേയശലാകപോലെയും പ്രകാശിക്കുന്ന ആ വീക്ഷണം! ആ നിശ്ശേഷമായ നിർഭയത്വം, അജയ്യമായ ആത്മീയപ്രഭാവം, അനിഷേധ്യമായ അധികാരഭാവം! ഇദ്ദേഹം വാസ്തവത്തിൽ ഒരു രാജാവുതന്നെയോ? യഹൂദവംശവുമായി ഒരു സാദൃശ്യവുമില്ലാത്ത ഈ യുവാവു്—സത്യവും ഗാംഭീര്യവും പ്രകാശിക്കുന്ന മുഖഭാവം, സ്ഫടികസങ്കാശവും എന്നാൽ നീലമേഘനിഭവുമായ വിശാലലോചനങ്ങൾ, അത്യന്തഗംഭീരവും അതുലലളിതവുമായ ശരീരം—അത്ഭുതാകാരനായ ഈ യുവപ്രവാചകൻ ചെങ്കോലു താഴത്തുവച്ചു് പരിത്യാഗനിഷ്ഠനായി ലോകോപകാരാർത്ഥം സഞ്ചരിക്കുന്ന ഏതോ ഈജിപ്റ്റുരാജാവല്ലേ? (പ്രകാശം) അങ്ങു് ഒരു രാജാവാണോ?

ക്രിസ്തു:—(ഒരു ചെറിയ നിശ്വാസത്തോടുകൂടി) ഞാൻ ഒരു രാജാവാണെന്നു നിങ്ങൾ പറയുന്നു. (അനുകമ്പാപൂർവ്വം) ഈ പരിണാമത്തിനായിട്ടാണു് ഞാൻ ജനിച്ചതു്! ഈ പരിണാമത്തിനത്രെ ഞാൻ ഈ ലോകത്തിൽ വന്നതും—സത്യത്തിനു സാക്ഷ്യംവഹിക്കുവാൻ! സത്യജ്ഞർ എന്റെ ശബ്ദം തിരിച്ചറിയുകയും ചെയ്യും.

പിലാത്തോസ്:—സത്യത്തിനു സാക്ഷ്യം വഹിക്കുവാൻ! സത്യം! അക്ഷന്തവ്യമായ അപരാധം! പുരോഹിതന്മാർ ആരോപിച്ചിട്ടുള്ള സകല അപരാധങ്ങളിൽനിന്നും രക്ഷകിട്ടാം. എന്നാൽ സത്യം! അസത്യത്തിൽ പടുത്തു് അസത്യംകൊണ്ടു നിർമ്മിച്ചു് അസത്യത്താൽ താഴികക്കുടംവച്ച ഈ ലോകത്തിൽ സത്യവാനേക്കാൾ ഹന്തവ്യനാരു്? (ഹൃദയവേദനയോടെ

ബാറബാസ്:—(ലജ്ജിതനായി തലകുനിക്കുന്നു. വീണ്ടും തല ഉയർത്തി ചുററും നോക്കുന്നു. അവന്റെ കണ്ണുകൾ ക്രിസ്തുവിൽ തങ്ങുന്നു.)

കയാഫസ്:—(ബാറബാസിനോട്) എടാ, ഗവർണർ ആജ്ഞാപിച്ചതു നീ കേട്ടില്ലേ? പോ! സൂക്ഷിച്ചു നടന്നുകൊള്ളണം! (അടക്കിയ സ്വരത്തിൽ) ഇസ്കാരിയോട്ടിന്റെ ഗൃഹത്തിനു സമീപം എങ്ങും പോകാതെ കഴിക്കോ!

(ബാറബാസ് അതിശീഘ്രമായി കയാഫസിനെ ഒന്നു നോക്കിയിട്ട്, പെട്ടെന്നു നടന്ന് ആൾക്കൂട്ടത്തിൽ പ്രവേശിക്കുന്നു. അവർ ചുററുംകൂടി തള്ളിക്കയറുകയും ആർത്തു വിളിക്കുകയും ചെയ്യുന്നു. അതിനിടെ ഒരു ഭടൻ ക്രിസ്തുവിന്റെ ഉടുപ്പ് അഴിക്കുന്നു. ജനങ്ങളിൽ ഒരാൾ "ഞാനാ അവനെ അടിക്കാൻ ഇടയുണ്ടോ!" എന്നു വിളിച്ചുപറയുന്നു. എല്ലാവരും അങ്ങോട്ടു തിരിയുന്നു. ബാറബാസ് തിരിഞ്ഞുനോക്കി നിർജ്ജീവനെപ്പോലെ നില്ക്കുന്നു. ഭടൻ ഉടുപ്പഴിച്ച് തിരുദേഹത്തിന്റെ പുറം തുറക്കുന്നു. മറെറാരു ഭടൻ ഒരു കൊരടാവ് പിലാത്തോസിനു നീട്ടുന്നു. ഭ്രാന്തനായി ആകാശത്തു നോക്കി നില്ക്കുന്ന അദ്ദേഹം അത് അശക്തനായി ഉപേക്ഷിക്കുന്നു. കയാഫസും അന്നാസും പരസ്പരം നോക്കുന്നു.)

കയാഫസ്:—പിലാത്തോസ്, നിയമം നടത്താൻ ഇനിയും താമസിക്കയോ?

അന്നാസ്:—അവന്റെ രക്തം എല്ലാം ഞങ്ങളുടെമേലല്ലോ. ഇനി അതു തന്നെ ജോലിയല്ലേ ഉള്ളൂ. അതിനിത്ര പ്രയാസമോ?

കയാഫസ്:—സമയം പോകുന്നു. കൃത്യം നിർവഹിക്കണം. അടിക്കണം!

(പിലാത്തോസ് ബോധരഹിതനെപ്പോലെ കൈനീട്ടി കൊരടാവു വാങ്ങുന്നു. പതറുന്ന കാലുകളോടുകൂടി ക്രിസ്തുവിനെ സമീപിക്കുന്നു. ഭടന്മാർ ക്രിസ്തുവിന്റെ കൈ കെട്ടുന്നു. പിലാത്തോസ് ലജ്ജയോടും നിരാശയോടും കഠിനദുഃഖത്തോടുംകൂടി മുഖം തിരിച്ചുപിടിക്കുന്നു. അടിക്കുന്നു—പിന്നെയും പിന്നെയും അടിക്കുന്നു. രക്തം തെറിക്കുകയും ഒഴുകുകയും ചെയ്യുന്നു.)

ബാറബാസ്:—ഹാ! മൃഗങ്ങൾ! പിശാചുക്കൾ! — അശരണനെ!—ബന്ധനസ്ഥനെ!—ഹാ! (മുഖം തിരിച്ചു പുറത്തേയ്ക്ക് ഓടുന്നു.)

(പിലാത്തോസ് അടി നിർത്തി രക്തവർണ്ണമായ മുഖത്തോടും ഭ്രാന്ത

മാത്താ:—ഇങ്ങനെ ആയല്ലോ ? നമുക്കു മുമ്പോട്ടു പോകണമോ ? അങ്ങ്....... അവിടെ....... അതിനുമുമ്പ്.... (ശേഷം പറയുവാൻ ശക്തയാകുന്നില്ല)

മഗ്ദലനാ:—ഹാ ! അവിടെ !.......അതിനു മുമ്പ്.......നായകാ !—അതിനുമുമ്പ്. !— ഹാ ! മാത്താ ! ജീവനാഥാ ! ഹാ ! അമ്മാ !

മാത്താ:—പെററമ്മയല്ലേ കൂടെ നില്ക്കുന്നതു് ? ആ—അമ്മയെ ......ആശ്വസിപ്പിക്കണേ.......(കരയുന്നു)

മഗ്ദലനാ:—(ഹൃദയം തകർന്ന്) അമ്മാ ! അമ്മാ ! ഈ പാപി! അമ്മേ ! ഇവൾ എന്തും പാപികളെന്ന ! അമ്മാ ! പെററവയറ്റ് ചിന്തിക്കാതെ ! ഹാ ! അമ്മാ ! ദൈവമാതാവേ ! കരുണാമയി ! ഹാ ! ഞാൻ ! ....... ഞാൻ.... എന്തു ചെയ്യട്ടെ ? ദേവി ! എനിക്ക്........ഹാ വയ്യാ.

കന്യകാമേരി: (വാത്സല്യപൂർവ്വം കൈ അവളിൽ വച്ചുകൊണ്ട്) മകളേ !

മഗ്ദലനാ:—അമ്മാ ! എന്റെ അമ്മാ ! ഞാൻ.......അമ്മയ്ക്ക്.......സമാധാനം നൽകേണ്ട ഞാൻ.......എന്റെ അമ്മയ്ക്ക് ഒരു ഭാരമായല്ലോ ? എന്നാൽ അമ്മേ, അമ്മയാര് ? ഞാനാര് ? ദൈവമാതാവ്, സകല ലോക രക്ഷകനെയും രക്ഷിച്ചുപോററിയ നിരതിശയവതി എവിടെ ? ആ പരമപുരുഷന്റെ പാദപാംസുക്കൾ പൂശി പുണ്യമടയുവാൻ കേഴുന്ന ഈ പരമപാപി എവിടെ ? ആത്മത്രാണപരായണനായ പരംപുരുഷന് അമ്മിഞ്ഞകൊടുത്ത് ആർത്തിതീർത്ത ദേവി ! ഈ ഞാൻ അവിടുത്തെ എങ്ങനെ—(കരയുന്നു)

കന്യകാമേരി:—മകളേ, നീ സമാശ്വസിച്ചാൽ മാത്രം മതി.

മഗ്ദലനാ:—അമ്മാ, ഞാൻ എങ്ങനെ സമാശ്വസിക്കും ? ഈ പരിത്യക്തയായ മഹാപരാധിനിയുടെ ഏകാവലംബം ! ലോകത്തിന്നേകാവലംബം ! ഹാ ! എന്റെ—നായകാ !—അമ്മാ ! എനിക്ക് വയ്യാ ! എന്റെ നായകൻ—അമ്മാ ! അവിടുന്ന് സർവ്വജ്ഞനല്ലേ ? എന്റെ നായകന്—(കരയുന്നു)

കന്യകാമേരി:—മകളെ, നിന്റെ നായകനെ യാതൊന്നും ചെയ്യുവാൻ ആർക്കും കഴിയുകയില്ല.

[അണിയറയിൽ അത്യുച്ചസ്വരത്തിൽ:—"ഹാ! നിന്റെ വെള്ളിക്കാശ് ആർക്കെടാ? എടാ, നീ എന്തു വിചാരിച്ചു? നിന്റെ കാശു കണ്ടു തിരിഞ്ഞുപോയെന്നോ? ച്ഛീ! ഇതാടാ നിന്റെ കാശ്! എടുത്തോ!"]

(ജൂഡാസ് പെട്ടെന്ന് പ്രവേശിക്കുന്നു. സ്ത്രീകൾ ദ്രുതം തെറിച്ചു ചെന്ന് ഒതുങ്ങിനില്ക്കുന്നു.)

ജൂഡാസ്:—(ഒരു കൈ പുറകോട്ടു ചൂണ്ടിക്കൊണ്ട്) നിന്റെ കാശ് തിന്നോടാ എടുത്ത്! നീ തന്നെ തിന്നോ! കാശുകാട്ടി വിരട്ടിയെന്നോ? (ഉറക്കെ പൊട്ടിച്ചിരിക്കുന്നു) എന്നെ വിരട്ടിയെന്നോ? (പിന്നെയും ചിരിക്കുന്നു) എടാ! നീ എന്റെ ഗുരുനാഥനെ അറിയുമോ? നീ എന്റെ ഗുരുനാഥനെ തൊട്ടുവോ? നിനക്കു തൊടാമോ? എന്തെടാ, ദൈവപുത്രനെ നിനക്കു തൊടാമോ? ഹ—ഹ—ഹ—ഹ—എടാ പൊള്ളും! പൊള്ളും! നീ ചാമ്പലാകും! ചാമ്പല്! ചാമ്പല്! നിനക്കറിയാമോ? പിന്നെ നിന്റെ വെള്ളി! (പെട്ടെന്നു കോപിഷ്ഠനായി) എന്നോടു കളിക്കുന്നോ? ഇതാണോടാ വെള്ളി? എടാ പറ! (നിലത്ത് ആഞ്ഞു ചവിട്ടുന്നു) ഛായ്! പറയെടാ, ഇതാരുടെ എല്ല്? (പിന്നെയും ചവിട്ടിയിട്ട്) പറ, ഈ അസ്ഥി ആരുടെ? (ആകാശത്തു നോക്കിനില്ക്കുന്നു. കോപം ക്രമേണ മാറി ഭയം വർദ്ധിക്കുന്നു) അസ്ഥി! അതാ! കങ്കാളം! (വിറയ്ക്കുന്നു. വിറച്ചുകൊണ്ടു തിരിയുന്നു. സ്ത്രീകളെ കാണുന്നു. കന്യകയെത്തന്നെ നോക്കുന്നു. ആശ്വാസത്തോടും സന്തോഷത്തോടും മുന്നോട്ടടുത്തുകൊണ്ട്) അമ്മാ!

കന്യകാമേരി:—(വാത്സല്യപൂർവ്വം) പുത്രാ!

ജൂഡാസ്:—(പെട്ടെന്നു നിന്ന് പിന്നോട്ടു നടന്നുകൊണ്ട്) പുത്രൻ! ......പുത്രൻ! ....പുത്രനില്ല! ........ചത്തു! ....കൊന്നു! ഞാൻ കൊന്നു!... ...ജൂഡാസ് കൊന്നു! ഹാ! ദൈവപുത്രാ! ഹാ! നാഥാ! (പാഞ്ഞുമറയുന്നു)

[അണിയറയിൽ:—"നാഥാ! നാഥാ!"]

(കർട്ടൻ)

# രംഗം 12

[ഒരു ഹോട്ടൽ]

[കർണ്ണൻ ഉയൻറ് സക്കറിയാസും രണ്ടു സ്നേഹിതന്മാരും ബദ്ധപ്പെട്ട് ഭക്ഷണം കഴിക്കുന്നതായി പ്രത്യക്ഷപ്പെടുന്നു)

സക്കറിയാസ്:—(ഭൃത്യനോട്) എന്തെടാ, നീ എവിടെ നോക്കിനില്ക്കുന്നു? ഒഴിയെടാ !

ജോസഫ്.—ഇവൻ നിന്ന് ഉറങ്ങുന്നോ ?

സാൽ:—ഇവൻ്റെ ഹോട്ടലിൽ കയറിയതേ അബദ്ധം.

ഭൃത്യൻ:—(ബദ്ധപ്പെട്ടു വിളമ്പുന്നതിനിടെ) അയ്യോ! ഞാൻ— പിന്നെ—

ജോസഫ്:—നീ പിന്നെയോ ? എടാ, ഞങ്ങൾക്ക് ഇവിടെ തന്നാൽ പോരാ.

ഭൃത്യൻ:—ഞാനും പോയിരുന്നു. ഞാൻ വിസ്താരം കണ്ടില്ല. എന്തുവന്നാലും ശരി ഇനി ഞാനും പോകും.

സക്കറിയാസ്:—നീ വിസ്താരം കണ്ടില്ലേ ? ഇനി എന്തിനെടാ നീ ജീവിച്ചിരിക്കുന്നത് ?

ജോസഫ്:—എങ്കിലും അവൻ എന്തൊരു കടുപ്പക്കാരൻ ? ആ അടിയെല്ലാം കൊണ്ടിട്ട് ഒരു കുലുക്കം വേണമല്ലോ ?

സാൽ:—ചോര അങ്ങനെ ഒഴുകുന്നു. എന്നിട്ട് ഒരു അനക്കം ? എൻ്റെഹോ !

ഭൃത്യൻ:—അവനെ കൊല്ലിയോ ?

സക്കറിയാസ്:—ഹ—ഹ—ഹ—കൊല്ലിയെന്നു ? എടാ, അവൻ്റെ പുറത്ത് ഒളേർ ! ഒളേർ! ചോര അങ്ങനെ ശിക്ക് ! ശിക്ക് ! ശിക്ക് ! അപ്പോൾ യൂദിത്തിൻ്റെ സന്തോഷം കണ്ടോ ?

സാൽ:—(തലകുലുക്കിക്കൊണ്ട്) അതെ, അതെ, ഞാൻ അവളെ നോക്കിയിട്ട് വേണം നീ എന്നെ കാച്ചാൻ !

സക്കറിയാസ്:—(സംതൃപ്തനായി ജോസഫിനോട്) നീയോ ?

ജോസഫ്:—നീ ഒന്നും ചെയ്യില്ലെങ്കിൽ ഞാൻ സത്യം പറയാം.

സക്കറിയാസ്:—(ചിരിച്ചുകൊണ്ട്) മ്. പറഞ്ഞോ!

ജോസഫ്:—ഞാൻ ഒന്നു നോക്കി.

സക്കറിയാസ്:—ഹ—ഹ—ഹ—കള്ളൻ! കള്ളൻ! ഞാൻ, ഇവൻ വലിയ കള്ളൻ! ഹ—ഹ—ഹ—സാർ, നീയും ഒന്നു നോക്കിക്കോ, സമ്മതിച്ചിരിക്കുന്നു.

ഭൃത്യൻ:—ജൂഡിത്തോ? അതാര്?

സക്കറിയാസ്:—ഇവനെവിടെ കിടന്നുറങ്ങെടാ? എടാ ജൂഡിത്, എന്റെ പ്രിയതമ ജൂഡിത്, മനസ്സിലായോ? (ഗ്ലാസ് നീട്ടിക്കൊണ്ട്) ഒഴിക്ക്!

ജോസഫ്:—ഗവണ്ണർ ആകെ മിരണ്ടുപോയി.

സാർ:—അയാൾ വെറുതെ വിട്ടേനെ, പക്ഷേ—

സക്കറിയാസ്:—മ്, എന്നാൽ കാണാമായിരുന്നു! എല്ലാം കൂടെ ഇന്നു കഴിഞ്ഞേനെ! അയാളുടെ മട്ടുകണ്ടിട്ട് എനിക്ക തൊഴിക്കണമെന്നു തോന്നി. പക്ഷേ സാർ, ഈ പെണ്ണുങ്ങളുടെ കാര്യം വലിയ വിഷമംതന്നെ.

സാർ:—എന്തുപറ്റി?

സക്കറിയാസ്:—ഹ്, അവൾ എന്നെ ഒന്നു വിടാതെ എന്തു ചെയ്യും?

ജോസഫ്:—ആര്?

സക്കറിയാസ്:—ജൂഡിത്ത, അവളെന്റെ കൈയിൽ ഇങ്ങിക്കൊണ്ടാൽ പിന്നെന്താ നിവൃത്തിയെന്നേ?

ഭൃത്യൻ:—ഇവന്റെ ധൈര്യമൊക്കെ കഠിരിൽ ഇരുന്നപ്പോഴും കാണുമോ?

സക്കറിയാസ്:—ഓ, ഈ പിത്തലാട്ടം ഒന്നും അവിടെ വേണ്ട. അവിടെ കിടന്ന് നായയെക്കൂട്ട മോങ്ങിയതു തന്നെ.

സാർ:—നേരം പോകുന്നു.

സക്കറിയാസ്:—ഉള്ളതാണ് അവൾ എന്നെ കാത്തു നില്ക്കും.

(ബാറബാസിന്റെ മൂന്നുനാലു സ്നേഹിതന്മാർ അവനെ കൂട്ടിക്കൊണ്ടു പ്രവേശിക്കുന്നു. അവൻ മനസ്സുഖമില്ലാത്തവനെപ്പോലെ

കാണപ്പെടുന്നു. എല്ലാവരും എഴുന്നേല്ക്കുന്നു. സക്കറിയാസ് അല്പം അകലെ നില്ക്കുന്നു. ജോസഫും സാളും അടുത്തുചെന്ന് അവന്റെ കൈപിടിച്ചു കുലുക്കുന്നു.

സക്കറിയാസ്:—(അടുത്തുചെന്ന് സ്നേഹസ്വരത്തിൽ) ബാറബാസ്, എന്റെ പ്രിയതമയുടെ അഭിമാനസംരക്ഷണത്തിനായി മഹാദുഃഖം അനുഭവിച്ച ധീരനായ സഹോദരാ, സ്വാഗതം!

(സാളും ജോസഫും പരസ്പരം നോക്കിച്ചിരിക്കുന്നു)

ബാറബാസ്:—(ദുഃഖത്തോടും കോപത്തോടും) നിങ്ങളാര്? നിങ്ങളുടെ പ്രിയതമ ആര്? എനിക്കെന്തു ബന്ധം?

സക്കറിയാസ്:—(വിസ്മയഭാവത്തിൽ) എന്നെ അറിയുകയില്ലേ?

ബാറബാസ്:—ഇല്ല.

സക്കറിയാസ്:—അയ്യോ ഇസ്കാരിയോട്ടിന്റെ പുത്രി എന്റെ ഭാര്യയല്ലയോ.

ബാറബാസ്:—(സകലതും മറന്ന് ഉൽക്കടകോപത്തോടുകൂടി) നിന്റെ ഭാര്യയോ?

സക്കറിയാസ്:—(ഭയപ്പെട്ട് ഒന്നുരണ്ടടി പിന്നോക്കംവെച്ചിട്ട്) എന്റെ ഭാര്യയല്ല—

ബാറബാസ്:—നിന്റെ ഭാര്യയല്ലേ?

സക്കറിയാസ്:—ഭാര്യയല്ല, എന്റെ പ്രതിശ്രുതയായ വധു.

ബാറബാസ്:—(ഉരിയാടുവാൻ ശക്തനല്ലാതെ അവനെ തുറിച്ചു നോക്കിക്കൊണ്ട് നിന്നുപോകുന്നു!)

സക്കറിയാസ്:—(ഭയത്തോടുകൂടി) അയ്യോ, അതിന് ഇത്ര കോപിക്കണോ? അവൾ നിങ്ങളെക്കണ്ട് (പതുക്കെ മുമ്പോട്ട് അടുക്കുന്നു) നന്ദിപറയാനായി അവിടെ കാത്തി— (കൈ നീട്ടുന്നു)

ബാറബാസ്:—ഛായ്! തൊടരുത്. (കൈ ഉഗ്രമായി തട്ടിക്കളയുന്നു.)

(സക്കറിയാസ് മാറിനിന്നു കൈ തിരുമ്മുന്നു. സാളും ജോസഫും ചിരിയടക്കാൻ വിഷമിക്കുന്നു.)

സക്കറിയാസ്:—(അവരോട്) എന്തിനാ കിളിക്കുന്നത് ? ഞാനായുള്ള കാര്യം ! അല്ലെങ്കിൽ കാണാനായിരുന്നോ ? കൈ രണ്ടു ഉണ്ടു ! (കൈ തിരുമ്മുന്നു.)

(എല്ലാവരും പൊട്ടിച്ചിരിക്കുന്നു)

ബാറബാസ്:—(ഒരു സ്നേഹിതനോട്) ഇവനാര് ?

സ്നേഹിതൻ:—ഇവനൊരു ഭ്രാന്തനാണ് ! നീ വാ ! (പിടിച്ചിഴക്കുന്നു. ഹോട്ടൽക്കാരനോട്) എടാ, ഉള്ളതെല്ലാം കൊണ്ടുവാ.

(ഹോട്ടൽകാരൻ ഭോജ്യപേയങ്ങൾ നിരത്തുന്നു. എല്ലാവരും ഭക്ഷിക്കുന്നു.)

സ്നേഹിതൻ:—ബാറബാസിന്റെ ആരോഗ്യത്തിന് ! (എല്ലാവരും എല്ലാവരെക്കാളും ഉച്ചത്തിൽ സക്കറിയാസും) ബാറബാസ് ! ബാറബാസ് !

സക്കറിയാസ്:—(ഹോട്ടൽകാരനോട്) എടാ, നോക്കിനില്ക്കുന്നോ ? ഒഴി !

[ഹോട്ടൽകാരൻ വീണ്ടും വൈൻ ഒഴിക്കുന്നു.]

സക്കറിയാസ്:— ബാറബാസിന്റെ സ്വാതന്ത്ര്യത്തിന് !

എല്ലാവരും:— ബാറബാസിനു സ്വാതന്ത്ര്യം ! ബാറബാസ് ! ബാറബാസ്.

സക്കറിയാസ്:—(വീണ്ടും ഹോട്ടൽക്കാരനോട്) എപ്പോഴും പറയണോ? ഒഴിക്ക് !

( ഹോട്ടൽകാരൻ വൈൻ ഒഴിക്കുന്നു )

സക്കറിയാസ്:—ബാറബാസിന്റെ പ്രിയതമ ജൂഡിത് ഇസ്കാരിയട്ടിന്റെ ആരോഗ്യത്തിന് !

(സക്കറിയാസുമാത്രം കുടിക്കുന്നു. ബാക്കി എല്ലാവരും ചിരിച്ചു വിഷമിക്കുന്നു . ബാറബാസ് ഈ ഭീമാബദ്ധത്തിൽ സ്തബ്ധനായി തുറിച്ചുനോക്കിക്കൊണ്ട് ഇരുന്നു പോകുന്നു.)

സക്കറിയാസ്:—(കുടിച്ചുകഴിഞ്ഞിട്ട് ബാറബാസിനോട്) എന്തിനാ നോക്കുന്നത് ? എന്റെ നന്ദി വേണ്ട. ഇതിനു മുതലില്ല. (കൈ തിരുമ്മിക്കൊണ്ട്) ഇനി ഒന്നു കൂടെക്കൊണ്ടാൽ എല്ലാടിഞ്ഞതുതന്നെ ! നമ്മളിതാ വിട്ടിരിക്കുന്നു. എടുത്തൊന്നാൽ മതി !

(മെൽഷിയാർ പ്രവേശിക്കുന്നു)

മെൽഷിയർ:—(പ്രവേശിച്ചുകൊണ്ടു്) കിട്ടുമെങ്കിൽ, അല്ലേ, സക്കറിയാസ്സു്?

(എല്ലാവരും അറിയാതെതന്നെ എഴുന്നേൽക്കുന്നു. ബാറബാസ് അദ്ദേഹത്തെക്കണ്ടു് അത്ഭുതപ്പെടുന്നു)

മെൽഷിയാർ:—കിട്ടാതിരിക്കുവാൻ കാരണമെന്തു്? പതിവ്രതയായ ജൂഡിത്ത് പാപരഹിതനായ ബാറബാസിനെയല്ലാതെ ആരെ പരിണയിക്കും? ഞാൻ നിങ്ങളെ ഉപദ്രവിച്ചതിനു മാപ്പുതരണം. ഇസ്രായേലിന്റെ സന്താനങ്ങൾ ശ്രേഷ്ഠന്മാർ! അവരാൽ തിരഞ്ഞെടുക്കപ്പെട്ട ബാറബാസോ? ശ്രേഷ്ഠരിൽ ശ്രേഷ്ഠൻ. അദ്ദേഹത്തിന്റെ മുമ്പിൽ ഞാൻ നമിക്കുന്നു.

ബാറബാസ്:—(അസ്വസ്ഥതയോടുകൂടി) നിങ്ങളെ എനിക്കറിഞ്ഞുകൂടാ. നിങ്ങളുടെ അഭിനന്ദനംകൊണ്ടു് എനിക്കു് ഉപയോഗവുമില്ല.

(വെളിയിൽ ആരവം കേൾക്കുന്നു)

സാൾ:—അവർ കാൽവരിയിലേയ്ക്കു പോകയാണു്. (ഓടുന്നു)

എല്ലാവരും:- ബാറബാസ്, ഞങ്ങൾ പോകയാണു്. (ഓടിപ്പോകുന്നു.)

ബാറബാസ്:—എനിക്കും പോകണം.

മെൽഷിയാർ:— ഈ വേഷത്തിലോ? ഇതെത്ര ബീഭത്സമായിരിക്കുന്നു. എന്റെ ഭവനം ഇതിന്റെ മുകളിലത്തെ നിലയിലാണു്, വരണം, ഒന്നു കുളിച്ചു വസ്ത്രം മാറിയിട്ടു പോകാം. അതല്ലേ ഭേദം? എന്തെന്നാൽ നിങ്ങളുടെ പ്രിയതമയും അക്കൂട്ടത്തിൽ കാണും. അവൾ നിങ്ങളെ നോക്കി ചിരിക്കയില്ലേ? പണ്ടത്തെപ്പോലെ?

ബാറബാസ്:—(മുഖം ചുവന്നു എങ്കിലും വികാരം അടക്കിക്കൊണ്ടു്) ഞാൻ ആരുടേയും ആജ്ഞ അനുസരിക്കാറില്ല. ഞാൻ സ്വതന്ത്രനായതു് പെട്ടെന്നു് ഒരാളുടെ അടിമയാകാനും അല്ല. ഞാൻ പോകുന്നു. എനിക്കു നസറേയന്റെ മരണം കാണണം.

മെൽഷിയാർ:—(മുഖത്തു് ഒരു കാർമേഘം വ്യാപിക്കുകയും മറയുകയും ചെയ്യുന്നു)

അതു നിന്നെ കാണിക്കാം. അതു് ആരാണു കാണാത്തതു്? സകലലോകവും അപ്പോൾ അവിടെ ഉണ്ടായിരിക്കും. മാനവവംശത്തിന്റെ കൊലപാതകമഹാഘോഷമല്ലേ? യഹൂദന്മാരുടെ ദൈവസൃഷ്ടി! നിസ്തുലമഹോത്സവം! അവിസ്മരണീയം! അതു നിശ്ചയമായും നിന്നെകാണിക്കാം. പക്ഷേ ബാറബാസ്, ഞാൻ പറയുന്നതു് വിശ്വസിക്കു്. നിന്റെ പ്രേമഭാജനവും അവിടെ കാണും! അവൾ അവളുടെ കാമുകനെ ഈ വേഷത്തിൽ, കൂട്ടിൽനിന്നു രക്ഷപ്പെട്ട കരടിയെപ്പോലെ, കണ്ടാൽ എന്തു വിചാരിക്കും! എന്തായാലും ഞാൻ പറയുന്നതുകേൾക്കണം: നീ സ്വാതന്ത്ര്യധീമാൻ! നിന്റെ ഇഷ്ടംപോലെ ചെയ്യാൻമതി. വരുന്നെങ്കിൽ വന്നാൽ മതി. (രണ്ടു ചുവടു നടന്നു തിരിഞ്ഞുനിന്നു്) ഇന്നു പീലാത്തോസിന്റെ കച്ചേരിയിൽ കേട്ട ആ മധുരസ്വനം കാൽവരിയിലും കേൾക്കാറാകും. (പോകുന്നു)

ബാറബാസ്:—(അത്ഭുതപൂർവം സ്വല്പം നിന്നിട്ടു് പെട്ടെന്നു നടന്നുകൊണ്ടു്) ഞാനും വരുന്നു. (പുറകേപോകുന്നു)

(കർട്ടൻ)

## രംഗം 13

[കാൽവരിയിലേയ്ക്കുള്ള വഴി]

[കർട്ടന്റെ അകത്തുനിന്നു വലിയ ആരവം കേൾക്കുന്നു. കർട്ടൻ ഉയരുന്നു. ഒരു വശത്തുകൂടെ ആളുകൾ തിക്കിത്തിക്കി പ്രവേശിക്കുന്നു. കൂകി വിളിച്ചുകൊണ്ടു മുമ്പോട്ടു നടക്കുന്നവെങ്കിലും അവരുടെ നോട്ടംപിന്നോട്ടുതന്നെയാണ്.]

ഒരുവൻ:—(വിളിച്ചുപറയുന്നു) എടാ മാറിനില്ലെടാ! അവൻ ഉരുണ്ടു പുറത്തു വീഴും; മാറിക്കോ!

രണ്ടാമൻ:—അമ്പേ! വീണെച്ചാലോ! പത്തുപേർ ചത്തതുതന്നെ അടയാളം.

(ചിരി)

മൂന്നാമൻ:—പോരെങ്കിൽ പുറത്തു് ഒരുകണ്ടിത്തടിയുമുണ്ടു്. ഭൂമി കുലുങ്ങിയതുതന്നെ.

(ചിരി

(ക്രിസ്തു കുരിശു ചുമന്നതുകൊണ്ട് അത്യന്തം ക്ഷീണനായി കാലുറയ്ക്കാതെ നടന്നു പ്രവേശിക്കുന്നു.)

ഒരു ഭടൻ:— വീഴാൻ പോകുന്നോ! നിന്നെ വീഴിച്ചേക്കാം.
(കുന്തംകൊണ്ട് കുത്തിത്തള്ളുന്നു.)

ക്രിസ്തു:—(കുത്തിന്റെ വേദനകൊണ്ട് ഞെളിയുന്നു. നിന്നുപോകുന്നു.)

രണ്ടാംഭടൻ:—ഛത്ത്! നില്ക്കുന്നോടാ! (അടിക്കുന്നു)

ക്രിസ്തു:—(പിന്നെയും വേച്ചുവേച്ചു നടക്കുന്നു)

ഒന്നാംഭടൻ:—നീ എങ്ങോട്ടാടാ നടക്കുന്നതു്? എടാ മുമ്പോട്ടു നടക്കാനാണു പറഞ്ഞതു്. (അടിക്കുന്നു) മുമ്പോട്ട്, മുമ്പോട്ട് (അടിക്കുന്നു.)

ക്രിസ്തു:—(കാലുപതറി വീഴാൻ ഇടയുന്നു. നിന്നു് ആടുന്നു.)

ഒന്നാമൻ:—(ക്രിസ്തുവിനെ നോക്കി) എടാ, പൊണ്ണാ, പറഞ്ഞേച്ചു വീഴാവേ?

രണ്ടാമൻ:—അടിയെടാ, അവന്റെ ചെപ്പയ്ക്കു്. പൊണ്ണത്തടിയൻ നിന്നാടുന്നതു കണ്ടില്ലേ?

മൂന്നാമൻ:—അതാണു വേണ്ടതു്! ഈ കള്ളത്തരത്തിനു് അടിച്ചു പല്ലുതുപ്പിക്കണം!

ഒന്നാമൻ:—(ആക്ഷേപസ്വരത്തിൽ) അയ്യോ, അവൻ ലോകത്തിന്റെ ഭാരം ചുമന്നു ചുമന്നു തളർന്നുപോയില്ലേ? (ക്രിസ്തുവിനെ തുപ്പിയിട്ട്) എവിടെടാ നിന്റെ പ്രസംഗമൊക്കെ? നിനക്കു ലോകത്തിന്റെ ഭാരം ചുമക്കാം, ഒരു തടികഷണം ചുമക്കാൻ വയ്യാ, അല്ലേടാ? (തുപ്പുന്നു)
(പിന്നാലെ കുറച്ചു സ്ത്രീകൾ കരഞ്ഞുകൊണ്ടു പ്രവേശിക്കുന്നു.)

ഒരുത്തി:—ദൈവമേ! ഇതെന്തു കഷ്ടം! അയ്യോ ഇപ്പോൾ താഴെവീഴും! പാവം! വല്ലവരും ഒന്നു്—ഹാ!

(ക്രിസ്തു ക്ഷീണിച്ചു. കുരിശിനടിയിൽ വീഴുന്നു. സ്ത്രീകൾ ഉറക്കെ കരയുന്നു. പുരുഷന്മാരിൽ നിന്നു് "അയ്യോ ചത്തു!" "അവൻ ഇടഞ്ഞു" "അവിടെ കഴിച്ചിട്ടേച്ചാൽ മതി!" "കള്ളം! പച്ചക്കള്ളം!" എന്നിങ്ങനെ പല ശബ്ദങ്ങളും പുറപ്പെടുന്നു)

ഒരുത്തൻ:—ചവിട്ടെടാ, അവനെ! കരിങ്കള്ളൻ! പിത്തലാട്ടം കാണിക്കുന്നോ?

രണ്ടാമൻ:—(ഹാസ്യമായി)എണീക്കാനും ഭാവമില്ലേ ? (സകോപം) കിടക്കുന്നോ, അവിടെ, തടിമാടൻ ? വലിച്ചു പൊക്കെടാ ശവത്തിനെ !

മൂന്നാമൻ:—എന്തിനാ പൊക്കുന്നതു് ? അവിടിട്ടു പറുപറാ വലിക്കണം, അതാണു വേണ്ടതു്.

(ഭടന്മാർ ക്രിസ്തുവിനെ ഉയർത്തുവാൻ ശ്രമിക്കുന്നു.)

ഒന്നാമൻ:—അമ്പെടാ ഈ സാധനം എങ്ങനെ വലിച്ചു പൊക്കും ? കപ്പീം കയ്യാവും വേണമല്ലോ.

രണ്ടാമൻ:—പതുക്കെവേണേ ! ഇപ്പോഴേ കൊല്ലരുതേ !

മൂന്നാമൻ:—ഉള്ളതാണു്, അതുകൊണ്ടു പററിക്കണേ !

ഒന്നാമൻ:—ഞങ്ങളീ വെയിലെല്ലാം കൊണ്ടതു് വെറുതേ ആക്കരുതേ !

(ക്രിസ്തുവിനെ എഴുന്നേല്പിച്ചു താങ്ങിനിർത്തുന്നു. ഒന്നുരണ്ടുപേർ കുരിശും താങ്ങിപ്പിടിക്കുന്നു)

ഒന്നാമൻ:—അവൻ ഉറങ്ങുകയാണു്. എടേ, അങ്ങോട്ടു നടന്നാട്ടെ, കേട്ടോ ?

രണ്ടാമൻ:—അതു ചെന്നിട്ടാകാമല്ലോ.

മൂന്നാമൻ:—പിന്നൊട്ടുണരുകയും വേണ്ട.

ഒന്നാമൻ:—(ഭടന്മാരോടു്) നിങ്ങളെന്തൊന്നാ ഈ നോക്കി നില്ക്കുന്നതു് ? നേരം സന്ധ്യയാകാറായല്ലോ !

രണ്ടാമൻ:—പിലാത്തോസിന്റെ ശേഷക്കാരല്ലിയോ ? ഉച്ചതിരിയുന്നതുവരെ അയാളുടെ പേക്കു്, പിന്നെ വൈകുന്നതുവരെ ഇവരും.

ഒന്നാമൻ:— (കുരിശുപിടിച്ചിരിക്കുന്ന ഭടനോടു്) എടുത്തുവച്ചു താടാ ആ കുന്തം അവന്റെ പിടലിക്കു്.

[സ്ത്രീകളുടെ കരച്ചിൽ വർദ്ധിക്കുന്നു.)

ഒരു സ്ത്രീ:—കഷ്ടം ! കഷ്ടം ! ദ്രോഹികളേ ! അദ്ദേഹത്തിനു തുള്ളി വെള്ളമെങ്കിലും കൊടുക്കാൻ ഒരുത്തരുമില്ലേ ?

ഒന്നാമൻ:—വെള്ളമല്ല വീഞ്ഞാണു കൊടുക്കുന്നതു്! അവനു കൊടുക്കുന്നു ! അവന്റെ കള്ളത്തരത്തിനു് വല്ലതും

കൊടുക്കേണ്ടതാണു്. (ക്രിസ്തുവിനെ പിടിച്ചിരിക്കുന്ന ഭടനോടു്) താനെന്തിനാടോ അവനെ പിടിച്ചിരിക്കുന്നതു്?

രണ്ടാമൻ:—അമ്പോ! കൊച്ചുകുഞ്ഞല്ലിയോ? ഇയാളു പിച്ചനടത്താൻ തുടങ്ങുകയാണോ?

മൂന്നാമൻ:—വിടെടൊ അവനെ! നടക്കാൻ പറയു!

(ഭടൻ വിടുന്നു, വീണ്ടും വീഴാൻ തുടങ്ങുന്നു, ഭടൻ വീണ്ടുംപിടിക്കുന്നു.)

ഒരു സ്ത്രീ:—മഹാപാപികളെ! അദ്ദേഹത്തെ വഴിക്കിട്ടു കൊല്ലണമെന്നു് നിങ്ങളുടെ ഗവർണ്ണരു പറഞ്ഞിട്ടുണ്ടോ?

മഗ്ദലനത്തി:—കഷ്ടം! കഷ്ടം! അദ്ദേഹം മരിക്കാറായി! അയ്യോ! ഈ പിശാചുക്കളെയും പെണ്ണുങ്ങൾ പ്രസവിച്ചതാണോ? ദൈവമെ! കുറച്ചു വെള്ളമെങ്കിലും കൊടുക്കാനാരുമില്ലെ?

ഒന്നാമൻ:—ഉള്ളതാ പറഞ്ഞതു്. ഞാൻ കൊടുക്കാം. ഇവിടെ ഉരുണ്ടുവീണു ചത്താൽ നമുക്കല്ലിയോ നഷ്ടം.

(പോയി ഒരു ഗ്ലാസിൽ കുറെ വെള്ളം കൊണ്ടുവന്നു് ഉയർത്തിപ്പിടിച്ചുകൊടുക്കുന്നു. അധരങ്ങളിൽ തൂകുന്നു. കുടിക്കുന്നില്ല. കണ്ണുതുറക്കുന്നു. മനോഹരവും കൃതജ്ഞതാപൂർണ്ണവുമായ പുഞ്ചിരി പ്രകാശിക്കുന്നു)

രണ്ടാമൻ:—അയ്യോടാ, കിളിച്ചുപോയോടാ? അടിയെടാ അവന്റെ മോന്തക്കു്!

മൂന്നാമൻ:—ഇനി അങ്ങോട്ടു് എഴുന്നുള്ളുമോ?

ഒരു ഭടൻ:—കുരിശു് ആരെങ്കിലുമെടുക്കണ ഒള്ളൂ. ഇനി ഇവനെക്കൊണ്ടു് ചുമപ്പിക്കുവാൻ സാധിക്കുകയില്ല.

ഒന്നാമൻ:—എന്നാൽ താൻതന്നെ എടുത്തു തോളത്തുവെച്ചോളൂ.

രണ്ടാമൻ:—വേണ്ടടാ. ഇതാ വരുന്നു പറ്റിയ പുള്ളി.

(ശൈമൺ പ്രവേശിക്കുന്നു. എല്ലാവരും തുള്ളിച്ചാടി ആളുവിളിക്കുന്നു.)

ഒന്നാമൻ:—എടാ പൊണ്ണാ, അങ്ങോട്ടു ചെല്ലു്! എടുക്കു് ആ കുരിശു്!

ശൈമൺ:—(ചുറ്റും നോക്കിയിട്ടു്) എന്തൊരു പേക്കോലമാണിതു്? ഈ രാജ്യത്തുള്ള കള്ളന്മാരേയും പോക്കിരികളെയും എല്ലാം അടിച്ചോടിക്കാൻ ഇറങ്ങുകയാണോ?

ജറുസലേമിൽ ഇനി ആരും വേണ്ടെന്നോ ? (ക്രിസ്തുവിനെക്കണ്ടു്) അല്ലാ ! ആ രാജാവാതു് ?

രണ്ടാമൻ:—ഫാ ! പട്ടി ! ആരെടാ നിന്റെ രാജാവു് ? നീ എന്തു പറഞ്ഞെടാ ? ഞങ്ങളെല്ലാം ആരെന്നെടാ നീ പറഞ്ഞതു് !

മൂന്നാമൻ:—എടുക്കെടാ ആ കുരിശു് !

ഒന്നാമൻ:—ഛട്ടു് ! കഴുതേ ! അതെടുക്കാനല്ലേ പറഞ്ഞതു്.

("എടുക്കെടാ" "എടുക്കെടാ" എന്നു പറഞ്ഞുകൊണ്ടു് എല്ലാവരും ചുറ്റും കൂടുന്നു. ശെമയോൻ ഒക്കെ ചുമക്കുന്നു. എന്നാൽ ക്രിസ്തുവിന്റെ ദൃഷ്ടി അവന്റെ മുഖത്തു തറയ്ക്കുന്നു. അവൻ നിശ്ചേഷ്ടനാകുന്നു. ജനങ്ങൾ അവനെ തള്ളി കുരിശിന്റെ അടുത്തു കൊണ്ടുചെല്ലുന്നു. ഭടന്മാർ കുരിശുപൊക്കി അവന്റെ പുറത്തുവെയ്ക്കുന്നു. എല്ലാവരും പതുക്കെ മുമ്പോട്ടു നീങ്ങുന്നു. സ്ത്രീകൾ കരഞ്ഞുകൊണ്ടു് തുടരുന്നു. പുരുഷന്മാർ "ഇവർ എന്തൊരു വിഡ്ഢികൾ !" "ഇതെന്തുപദ്രവം ?" "എടാ ഇവർ വിടുകയില്ലല്ലോ!" "സമയം പോകുന്നല്ലോ" "മുമ്പോട്ടു നടക്കട്ടെ !" എന്നെല്ലാം വിളിച്ചുപറയുന്നു. എന്നാൽ സ്ത്രീകൾ പിന്നെയും കൂട്ടമായി കരഞ്ഞുകൊണ്ടു് തിങ്ങിക്കൂടുന്നു.)

ക്രിസ്തു:—(ഏറ്റവും ക്ഷീണിച്ചതെങ്കിലും മധുരവും കൃപാർദ്രവുമായ സ്വരത്തിൽ) ജറുസലേമിന്റെ പുത്രികളേ, എനിക്കു വേണ്ടി കരയേണ്ട, എന്നാൽ നിങ്ങൾക്കും നിങ്ങളുടെ സന്താനങ്ങൾക്കും വേണ്ടി കരയുവിൻ ! (ദീർഘനിശ്വാസം വിട്ടു് ഗംഭീരസ്വരത്തിൽ) എന്തെന്നാൽ മലടികൾ അനുഗ്രഹീതർ, സന്താനങ്ങളെ ചുമക്കാത്ത ഗർഭപാത്രങ്ങളും മുല കൊടുക്കാത്ത മാറിടങ്ങളും അനുഗ്രഹീതങ്ങൾ, എന്നു പറയാനിടയാകുന്ന ഭാവി അതാ സമീപിക്കുന്നു. അന്നു് പർവ്വതങ്ങളോടു് "ഞങ്ങളുടെമേൽ പതിക്കുക" എന്നും, കുന്നുകളോടു് "ഞങ്ങളെ കുഴിച്ചുമൂടുക" എന്നും നിലവിളിക്കുവാൻ തുടങ്ങും. എന്തെന്നാൽ മരം തളിർത്തുനില്ക്കുമ്പോൾ ഇവർ ഇങ്ങനെ ചെയ്താൽ അതു ഉണങ്ങുമ്പോൾ എന്തുതന്നെ ചെയ്കയില്ല !

[സ്ത്രീകൾ നിശ്ശബ്ദരായി അശ്രുപൂർണ്ണരായി വഴിമാറി ക്രിസ്തുവിനെ നോക്കിനില്ക്കുന്നു. ആൾക്കൂട്ടം ക്രിസ്തുവിനെയും കുരിശുചുമക്കുന്ന ശെമയോനെയും കൊണ്ടു് മുമ്പോട്ടു നീങ്ങുന്നു.)

(കർട്ടൻ)

## രംഗം 14

### [ഗത്സെമൻ]

(കർട്ടൻ ഉയരുന്നു. ജൂഡാസ് ഒരു ദുർഭൂതംപോലെ പ്രവേശിക്കുന്നു)

ജൂഡാസ്:—(കൈ ചുരുട്ടി ശ്വാസം പിടിച്ച് കണ്ണുതുറിച്ച് പല്ലു കടിച്ച് പൈശാചികഭാവത്തോടുകൂടി) അവൻ എവിടെ? ആ ദ്രോഹി, ആ പരമദ്രോഹി, എവിടെ? എടാ ജൂഡാസ്, നീ എവിടെ? നീ നിന്റെ ഗുരുനാഥനെ ചതിച്ചു, അല്ലേ? നിന്റെ രക്ഷകനെ, ലോകരക്ഷകനെ ചതിച്ചു, ചതിച്ച് കശാപ്പിനു കൊടുത്തു, അല്ലേ? എന്നിട്ട്, എടാ ക്രൂരാ നിന്നുകൊണ്ട് കൊലയ്ക്കു കൊടുത്തിട്ട്, മഹാപാപി! നീ ഒളിച്ചിരിക്കുന്നോ? മഹാതീർത്ഥത്തിൽ വിഷം കലക്കിയിട്ട്, സ്വർഗ്ഗലോകത്തിൽ നരകം പടുത്തിട്ട്, നീ ഒളിച്ചിരിക്കുന്നോ? നിന്നെ ഞാൻ ഒളിപ്പിച്ചിരുത്താം! (കോപം വർദ്ധിക്കുന്നു, അണയ്ക്കുന്നു) നിന്നെ ......നിന്നെ......എടാ...... ജൂഡാസ് ......... നിന്നെ ഞാൻ വിട്ടേക്കൂല്ല. എടാ നിന്നെ ഞാൻ ഞെരിക്കും— നിന്നെ ഞാൻ ഉരിക്കും— നിന്റെ മാംസം ഞാൻ വലിച്ചുപറിക്കും—നിന്നെ ഞാൻ പൊരിക്കും—വിഷത്തിലിട്ട് പൊരിക്കും! നീ ഒളിക്കുമോ? നിന്നെ ഞാൻ കടിച്ചുതിന്നും! നിന്റെ ചോരയിൽ ഞാൻ കുളിക്കും! വാ! വാ! ഇവിടെ വാടാ! (കണ്ണു തുറിച്ചുനോക്കിക്കൊണ്ടു നില്ക്കുന്നു. മുഖത്തെ മാംസപേശികൾ ക്രമേണ അയയുന്നു. മുഖത്ത് അത്ഭുതവും ദുഃഖവും വ്യാപിക്കുന്നു) എടാ, ദ്രോഹീ! വാ! അതാ! നോക്ക്! കാണെടാ അത്! ആ കാഴ്ച കാണേണ്ടവൻ നീയല്ലാതെ പിന്നാര്? എടാ അപശപ്പനായ പരമ വഞ്ചകീ! നിന്റെ വിഷജ്വാലയേറ്റു കത്തിക്കാളുന്ന കല്പപാദപമല്ലേ അതു? നിന്റെ വിഷപ്പല്ലേറ്റു പിടഞ്ഞു മൃതിയടയാൻ തുടങ്ങുന്ന മൃഗശാബകമല്ലേ? അതു കാണ്! കണ്ടു നിന്റെ കണ്ണു കുളിർക്കട്ടെ.

അമ്മോ ! ഹാ ! നീ പലനാൾ പിന്തുടർന്ന പരിചരിച്ച പരിശുദ്ധ പാദങ്ങളിൽ, നിന്റെ തലയിൽ പലവുരു തൊട്ടനുഗ്രഹിച്ച പാവനപാണികളിൽ, ഇരുമ്പാണി അടിച്ചു്, ആ അതിപേലവപല്ലവങ്ങൾ മുറിഞ്ഞു്, ചതഞ്ഞു്, ജീവരക്തം തുള്ളിതുള്ളിയായി ഒഴിഞ്ഞു്, നിന്നിൽ കൃപാമഴ പൊഴിഞ്ഞുപോന്ന ദീർഘലോചനങ്ങൾ പ്രാണവേദനയാൽ ഒട്ടൊന്നു മറിഞ്ഞു്, നിനക്കു ധർമ്മോപദേശം ചെയ്യുന്ന മൃദുലാധരങ്ങൾ തെല്ലൊന്നകന്നു്, ഓരോ ദുഃഖരേഖയിലും പ്രാണതന്തുക്കളും തെളിഞ്ഞു്, മാംസപേശികൾ വലിഞ്ഞു്, ഓരോ ഞരമ്പും തകർന്നു്, ഹാ ! ആകെ തളർന്നു്, അതാ ലോകനാഥൻ — നിന്റെ ഗുരുനാഥൻ ! —
(ആകാശത്തിലേക്കു നോക്കിനില്ക്കുന്നു. കൈ വീണ്ടും ചുരുളുന്നു. ദേഹം വീണ്ടും കുതറുന്നു. ഉൽക്കണ്ഠയും നിരാശയും ബാധിക്കുന്നു.)
ചത്തു ! ചത്തു ! കൊന്നു ! അവർ കൊന്നു ! ആ ദ്രോഹികൾ കൊന്നു ! ... ആ ദ്രോഹികൾ ... ആ ... ആ ദ്രോഹി !... അവൻ ... ഞാൻ ! ......യൂദാസ് ! ഹാ !
(ബോധശൂന്യനായി വീഴുന്നു. സ്വല്പം കിടന്നിട്ടു് 'ഹാ' എന്നലറിക്കൊണ്ടു് ചാടി എണീക്കുന്നു. അത്യന്തം ഭീതിയോടുകൂടി)
തീ ! തീ ! അഗ്നി ! പാതാളവഹ്നി !.........ഗന്ധകഗന്ധം !......കാളസർപ്പങ്ങൾ !...... കങ്കാളങ്ങൾ! ...... കരാളദംഷ്ട്രകൾ ! ......വിഷം !... അശനി! .... കഠാരി ......ഖഡ്ഗം! ....മരണം ! ....മരണം ! .... (പെട്ടെന്നു ആരെയോ കണ്ടതുപോലെ) ഹാ ! നീ ആര് ? (പുറകോട്ടു മാറിക്കൊണ്ടു്) നീ എന്നെ പിടിക്കാൻ വരുന്നോ ? (രണ്ടടി പുറകോട്ടു വയ്ക്കുന്നു. ശബ്ദം ഉയരുന്നു) നില്ലെടാ അവിടെ ! (പിന്നെയും പിന്നോട്ടുമാറി കൈ രണ്ടും നീട്ടിക്കൊണ്ടുകൊണ്ടു് ഗർജ്ജിക്കുന്നു!) എന്നെ തൊടരുതു് ! (ഭയങ്കരമായ വേദനയോടുകൂടി) ആ !(എന്നലറിക്കൊണ്ടു് തല വശത്തു് എന്തോ പറക്കുന്നതുപോലെ അങ്ങോട്ടു കുനിഞ്ഞു് ഏതോ സാങ്കല്പികരൂപത്തെ പിടിച്ചുതള്ളിക്കൊണ്ടു്) കടിച്ചു ! .. പൊടിഞ്ഞു!(ഉടനെ മറുപുറത്തേയ്ക്കു് അങ്ങനെതിരിഞ്ഞലറിക്കൊണ്ടു്) ഹയ്യ് ! തീ ! പൊള്ളി !...വെള്ളം ! (നാലുപുറമുനിന്നും ഉപദ്രവങ്ങൾ നേരിട്ടതുപോലെ ചുറ്റും തിരിയു

കയും പുളയുകയും ചാടുകയും അലറുകയും മറ്റും ചെയ്തുകൊണ്ട്) ആ ! കരിഞ്ഞു !...ഹയ്യോ !...ഒടിഞ്ഞു !....ഹോ പരിഞ്ഞു !...ചത്തു !...നീ ! ... ആ ! .... എന്നെ.... ആ !... ദ്രോഹീ !...പിശാചേ !....ഹയ്യോ !...ആ!...നിന്നെ... നിന്നെ....(ചാടി എന്തിനെയോ പിടിക്കുന്നു. ഉലയ്ക്കുകയും ഇടിക്കുകയും കടിക്കുകയും കിടന്നുരുളുകയും മററും ചെയ്തുകൊണ്ട്) നീ ?എടാ, പിശാചേ! നീ എന്നെ കടിക്കുമോ?നീ !... ആ !....നിന്നെ ഞാൻ വിടുമോ ? നിന്നെ....ആ ... നിന്നെ....ഞാൻ കാണിച്ചുതരാം. ഇനി....നിന്നെ... എടാ, ഞാൻ നിന്നെ കെട്ടിയിടും.(ഉരുണ്ടുമറയുന്നു. അണിയറയിൽ) ആ ! നിന്നെ ഞാൻ കെട്ടിത്തൂക്കും. ഈ മരക്കൊമ്പത്ത്—(കഴുത്തിറുകിയതുപോലെ) ആ !

(കർട്ടൻ)



രംഗം 15

[കാൽവരി.]

[കർത്തന്റെ ഉള്ളിൽനിന്നും പൈശാചികമായ ആഹ്ളാദാരവം ഉച്ചത്തിൽ മുഴങ്ങുന്നു. ഒരു ഭയങ്കരമായ ഇടിവെട്ടുന്നു. ആരവം പെട്ടെന്നു നിലയ്ക്കുന്നു. വീണ്ടും ഇടിവെട്ടുന്നു. ജനങ്ങൾ ഭയവിഹ്വലരായി കൂട്ടംനിലവിളിക്കുന്ന ശബ്ദം കേൾക്കുന്നു. വീണ്ടും, ഇടിവെട്ടുന്നു. അസംഖ്യം കണ്ഠങ്ങളിൽനിന്നു പുറപ്പെട്ട "യഹോവേ !'' എന്നുള്ള വിളി ദീർഘമായി മുഴങ്ങുന്നു. കർത്തൻ ഉയരുന്നു. രംഗം അന്ധകാരത്തിൽ മൂടിയിരിക്കുന്നു. വെളിച്ചം അല്പാല്പമായി വ്യാപിച്ച് അരമിനിട്ടുകൊണ്ടു രംഗം പൂർണ്ണപ്രകാശം പ്രാപിക്കുന്നു. മദ്ധ്യഭാഗത്ത് ക്രിസ്തുവും അദ്ദേഹത്തിന്റെ ഓരോ വശത്തും ഓരോ കള്ളനും കുരിശിൽ തൂങ്ങിക്കിടക്കുന്നു. വലത്തുവശത്ത് കന്യകാമേരി, മഗ്ദലനമേരി, മാർത്താ, ജാൺ, ബാറബാസ്, മെൽക്കിയാർ എന്നിവരും ഇടത്തുവശത്ത്, കയാഫസ്, അന്നാസ്, ജൂഡിത് ഇവരും ഇരുവശത്തുമായി മററു വളരെ ആളുകളും മുട്ടുകുത്തിയിരിക്കുന്നു. അരമിനിട്ടുകഴിഞ്ഞ് കർത്തൻ വീഴുന്നു.]

## രംഗം 16

[പിലാത്തോസിൻെറ ഗൃഹം, സമയം രാത്രി]

[പിലാത്തോസ് ക്ഷീണനായി, ഒരു സോഫായിൽ ചാരിക്കിടക്കുന്നു. സമീപത്തായി അരിമത്തിയാജോസഫ് നില്ക്കുന്നു.]

പിലാത്തോസ്:—നിങ്ങളാര് ? അടുത്തുവന്നു കണ്ണുകളെ (സൂക്ഷിച്ചു നോക്കിയിട്ട്) നിങ്ങളാര് ? ഒരു നിഴൽപോലെ ഇരിക്കുന്നു. ഈ മുറി മുഴുവൻ നിഴലാണ്. അശരീരികളായ ഛായകൾ ! നിങ്ങൾ—(ഓർത്തിട്ട്) നിങ്ങൾ ജോസഫാണ് അല്ലേ ? അരിമത്തിയായിലെ ജോസഫ് ?

ജോസഫ്:—അതെ പ്രഭോ.

പിലാത്തോസ്:—അതേ, ജോസഫ്—ഒരു യഹൂദൻ ഇനി നിങ്ങൾക്കെന്തുവേണം ? നിങ്ങൾക്കു വേണ്ടതൊക്കെ ഞാൻ ചെയ്തുകഴിഞ്ഞില്ലേ ?

ജോസഫ്:—എന്നെ വിശ്വസിക്കണം, ആ ഭയങ്കരകൃത്യത്തിന് അങ്ങയെ നിർബന്ധിച്ചവരുടെ കൂട്ടത്തിൽ ഞാനില്ല. ഞാൻ, ഇപ്പോൾ വന്നതു് ക്രിസ്തുവിൻെറ ദേഹത്തിനായി യാചിക്കുവാൻ.

പിലാത്തോസ്:—(ഞെട്ടലോടുകൂടി എണീററിരുന്ന് വിറയ്ക്കുന്ന കൈകൊണ്ട് സോഫയിൽ പിടിച്ചുകൊണ്ട്) ക്രിസ്തുവിൻെറ ദേഹം ! ദേഹം ! എന്തുപറഞ്ഞു ? ക്രിസ്തുവിൻെറ ദേഹമോ ?

ജോസഫ്:—(അനുതാപത്തോടുകൂടി) അതേ പ്രഭോ, ഞാൻ അദ്ദേഹത്തിൻെറ ശരീരത്തിനുതന്നെയാണ് യാചിക്കുന്നതു്. നിയമപ്രകാരം വധിച്ച ഒരാളുടെ ശരീരം നല്കുന്നതിന് അങ്ങേക്കു മാത്രമേ അധികാരമുള്ളു. അല്ലെങ്കിൽ ഈ അവസരത്തിൽ അങ്ങയെ ഞാൻ ഉപദ്രവിക്കുകയില്ലായിരുന്നു. എനിക്കായിത്തന്നെ ഞാൻ നിർമ്മിച്ചിട്ടുള്ള കല്ലറയിൽ അദ്ദേഹത്തെ സോപചാരം സംസ്കരിക്കണമെന്നാണ് എൻെറ ആഗ്രഹം.

പീലാത്തോസ്:—(സംഭ്രാന്തവീക്ഷണത്തോടുകൂടി) മരിച്ചോ? മരിച്ചുകഴിഞ്ഞോ? നിശ്ചയമാണോ?

ജോസഫ്:—(ഒന്നും പറയുന്നില്ല)

പീലാത്തോസ്:—മരിച്ചു! ആര്! വിഡ്ഢികൾ! അന്ധന്മാർ! നസറേയനെ മരിപ്പിക്കുക! മരണവിഹീനനെ മനുഷ്യൻ മരിപ്പിക്കുക! ആദ്യന്തവിഹീനനെ! സനാതനനെ! എന്ത്? നിങ്ങൾ അവനെ കുരിശിൽ തറച്ചു, അല്ലേ? അവന്റെ മാംസം മുറിയുന്നതു്, രക്തം പ്രവഹിക്കുന്നതു്, ശരീരം ശാരീരികവേദനകൾക്കു വിധേയമാകുന്നതു്, നിശ്ചേതനമാകുന്നതു്, നിങ്ങൾ കണ്ടു അല്ലേ? അജ്ഞാനാന്ധന്മാർ! ശരീരത്തിനപ്പുറം കണ്ണെത്താത്ത മാംസദൃഷ്ടികൾ! ഞാൻ—പീലാത്തോസ്—അപ്പുറത്തെല്ലാം നോക്കി. ഞാൻ കണ്ടു. ഹാ! (ഞെട്ടുന്നു. ദേഹം വിറയ്ക്കുന്നു. ദൂരെ നോക്കിയിരിക്കുന്നു.) അതു്! അതു്! മിന്നുന്നതു്! കരയുന്നതു്! കഴിഞ്ഞു! ഫലമില്ല! ആ നശിച്ച ദ്രോഹികൾ എന്നെക്കൊണ്ടു് അതു ചെയ്യിച്ചു. ഞാൻ വിളിച്ചു പറഞ്ഞു—അവർ കാണുന്നെങ്കിൽ, അവർക്കു കണ്ണുണ്ടെങ്കിൽ, കാണട്ടെയെന്നു വിചാരിച്ചു് ഞാൻ വിളിച്ചു പറഞ്ഞു—ആ മാഹാത്മ്യം, ആ അത്ഭുതം, ആ പ്രകാശം! എന്നാൽ—എന്നാൽ—ഹാ! (പിന്നെയും അല്പനേരം മൗനമായിരുന്നിട്ടു്) സ്നേഹിതാ നിങ്ങൾ എന്തിനാണു വന്നതു്?

ജോസഫ്:—പ്രഭോ, അങ്ങു്, അസ്വസ്ഥനായിരിക്കുന്നല്ലോ. ഞാൻ എങ്ങനെ പറയും? അവിടുത്തെ അനുവാദം കിട്ടിയാൽ—

പീലാത്തോസ്:—അനുവാദമോ! ഞാൻ എന്തു് അനുവദിക്കണം?

ജോസഫ്:—ക്രിസ്തുവിനെ സംസ്കരിക്കുവാൻ.

പീലാത്തോസ്:—(സോഹമില്ലു ചെയ്യുന്നു.) ക്രിസ്തുവിനെ സംസ്കരിക്കുവാൻ? നിങ്ങൾക്കു് ക്രിസ്തുവിനെ സംസ്കരിക്കണമോ?

ജോസഫ്:—അതാണെന്റെ ഏക ആഗ്രഹം.

പിലാത്തോസ്:—നിങ്ങളുടെ സ്വന്തം കല്ലറയിൽ ?

ജോസഫ്:—അതെ.

പിലാത്തോസ്:—അതു വിശാലമാണോ ? അനന്തവിശാലം ? ആദിമദ്ധ്യാന്തവിരഹിതം ? അനന്തനെ ഉൾക്കൊള്ളുവാൻതക്കവണ്ണം ?

ജോസഫ്:—പ്രഭോ !

പിലാത്തോസ്:—മനസ്സിലായില്ല, അല്ലേ ? കഷ്ടം ! എത്രയായാലും യഹൂദനല്ലേ ? മനസ്സിലാകയില്ല. ആകട്ടെ അനുവദിച്ചിരിക്കുന്നു. നസറായനെ അതിൽ അടച്ചുകൊള്ളുവാൻ, സർവ്വാന്തര്യാമിയെ, സ്ഥലകാലാതീതനെ, അടച്ചുപൂട്ടുവാൻ. പൊയ്ക്കൊള്ളൂ; ശ്രമിച്ചുകൊള്ളൂ, അനുവദിച്ചിരിക്കുന്നു.

(ജോസഫ് കൃതജ്ഞതാപൂർവ്വം നമിച്ച് പിൻതിരിയുവാൻ ഒരുങ്ങുന്നു. പെട്ടെന്നു വാതിൽ തള്ളിത്തുറന്ന് കയാഫ്സ് പ്രവേശിക്കുന്നു.)

കയാഫ്സ്:—(അത്യധികമായ കോപാവേശത്താൽ നിയമശൂന്യനായി) പിലാത്തോസ്, നിങ്ങൾ ഒരു രാജദ്രോഹിയത്രെ ! നസറേയന്റെ കപടോത്ഥാനത്തിനായി ഒരു ഉപജാപത്തിൽ പങ്കുകൂടിയിരിക്കുന്ന സ്വാമിദ്രോഹി !

പിലാത്തോസ്:—(പരിപൂർണ്ണശാന്തത പ്രാപിച്ച് എണീറ്റു കയാഫ്സിനെ അഭിമുഖീകരിച്ചുകൊണ്ട്) ആര്, റോമിന്റെ പ്രജയായ നിങ്ങൾ ആരെയാണു രാജദ്രോഹിയെന്നു വിളിച്ചതു് ? ഹേ ! യഹൂദപുരോഹിതപ്രധാനി, റോമാചക്രവർത്തിയായ സീസറിന്റെ പ്രതിനിധിയുടെ മുമ്പിലാണു നില്ക്കുന്നതെന്നു് നിങ്ങൾക്കറിയാമോ ?

ഫ്സ്:—(കോപംകൊണ്ടു് മതിമറന്ന്) അറിയാം. അതിനപ്പുറം പലതും അറിയാം. സീസറിന്റെ ഗവർണ്ണർ ആ ചക്രവർത്തിയോടു് ദ്രോഹം പ്രസംഗിച്ചുകൊണ്ടു നടന്ന ഒരു ദുരഹങ്കാരിയായ അരാജകനെ ദൈവപുത്രനാക്കാൻ സഹായിക്കയാണെന്നറിയാം. ആ നീച

നായ ലോകവഞ്ചകൻ 'മൂന്നാംനാളിൽ ഉയിൎന്നെണീക്കും' എന്നു പറഞ്ഞുകൊണ്ടു നടന്നതു് നിങ്ങൾ മറന്നുപോയിയെന്നു ഞാൻ വിചാരിക്കുന്നില്ല. നിങ്ങൾ അവന്റെ ശവം ഇയാളെ ഏല്പിക്കുവാൻ ശാഠിക്കുന്നു. എന്നിട്ടുവേണം ആ ശരീരം രഹസ്യമായി മാററിയിട്ടു് 'ക്രിസ്തു വീണ്ടും ജീവിച്ചിരിക്കുന്നു' എന്നു വിളംബരം ചെയ്യാൻ. അല്ലെങ്കിൽ ആരും ആവശ്യപ്പെടാത്ത ഈ ഔദാൎയ്യവുംകൊണ്ടു് ഈ മഹാനുഭാവൻ പുറപ്പെട്ടിരിക്കുന്നതെന്തിനു് ?

ജോസഫ്:—കയാഫ്സ്, നിങ്ങളുടെ ദോഷാരോപണം ഞാൻ വകവയ്ക്കുന്നില്ല. അതു പച്ചക്കള്ളമാണെന്നു് നിങ്ങൾക്കുതന്നെ അറിയാം. ഭീരുത്വത്തിന്റെ ലജ്ജാശൂന്യതകൊണ്ടു മാത്രമാണു നിങ്ങൾ ഈ വിഡ്ഢിത്തം പറഞ്ഞതെന്നെനിക്കറിയാം. പോയി കുറേക്കൂടെ ധൈൎയ്യമായിരിക്കണം. എന്നെ ഏല്പിക്കുന്ന ശരീരം ആരും കൊണ്ടുപോകയില്ല. അദ്ദേഹത്തിന്റെ ശരീരത്തിനു് അന്തിമവിശ്രമം നല്കുവാൻ അനുവദിക്കണമെന്നു മാത്രമാണു് ഞാൻ അപേക്ഷിക്കുന്നതു്. അദ്ദേഹം ദൈവമാകട്ടെ, മനുഷ്യനാകട്ടെ, പാവനചരിതനായിരുന്നു. വഞ്ചനയാൽ അനൎഹമായി മൃതിയടയുകയുമാണുണ്ടായതു്.

കയാഫ്സ്:—(അതിയായ കോപത്തോടുകൂടി) ധിക്കാരം ! ഹാ ! പിലാത്തോസ്, നിങ്ങൾ ഈ ധിക്കാരം സഹിക്കുന്നുവോ ? നിങ്ങളുടെ മുമ്പിൽവച്ചു് പുരോഹിതസിംഹാസനത്തെ ഇയാൾ അധിക്ഷേപിക്കുന്നതു് നിങ്ങൾ അനുവദിക്കുന്നുവോ ?

പിലാത്തോസ്:—എന്തു ധിക്കാരം ? എന്തു് അധിക്ഷേപം ? നിങ്ങളുടെ ഭീരുത്വവും കൗശല്യവുമല്ലേ ആളു ഇളക്കി എന്നെക്കൊണ്ടു് ആ വിധി പറയിപ്പിച്ചു

കയാഫ്സ്:—(കോപഹാസ്യങ്ങളോടുകൂടി പൊട്ടിച്ചിരിച്ചിട്ടു്) ഹ—ഹ—ഹ—നിൎദ്ദോഷിയെ വധിക്കുവാൻ വിധിച്ച നീതിനിഷ്ഠൻ ! ജനങ്ങളുടെ ശാഠ

കണ്ടു് അന്യായം കാട്ടിയ മഹാധീരൻ! വധിക്കവാൻ വിധിച്ചവൻെറ പുറകെ 'യഹൂദരാജാവു്' എന്നു് എഴുതി അയച്ച സഹിരചിത്തൻ! അതിൽപിന്നെ കിടക്കയിൽ നിന്നു് എണീററിട്ടില്ലാത്ത പുരുഷകേസരി! രാജദ്രോഹിയെ ദൈവപുത്രനാക്കവാൻ ഉപജാപം ചെയ്യുന്ന വിശ്വസ്തൻ! ഹ—ഹ—ഹ—പിലാത്തോസ് ഹ—ഹ—ഹ—കയാഫ്സ് നിങ്ങളുടെ മുമ്പിലോ അധിക്ഷേപിപ്പൻ? ഹ—ഹ—ഹ—അതു കളയണം.

പിലാത്തോസ്:— (ശാന്തത വിടാതെ) കയാഫ്സ്, ഈ രാജ്യത്തു് മരക്ഷണം എന്തിപ്പോയിട്ടില്ല. എൻെറ ധൈര്യം അല്പംകൂടെ കാട്ടവാൻ എനിക്ക മടിയുമില്ല. എന്നാൽ നിങ്ങളുടെ അനുഭവം അങ്ങനെ തീരേണ്ടതല്ല. അതുകൊണ്ടു്, ഇപ്പോൾ നിങ്ങൾക്കെന്തുവേണം?

കയാഫ്സ്:—അവൻെറ മൃതശരീരം ഇയാളെ ഏല്പിച്ചുകൂട.

പിലാത്തോസ്:—ഇനി അതു സാദ്ധ്യമല്ല. ഞാൻ അനുവദിച്ചു പോയി.

കയാഫ്സ്:—(കോപത്തോടുകൂടി) എന്നാൽ നിങ്ങളുടെ ഇഷ്ടം പോലെ ചെയ്യണം. വരുന്നതൊക്കെ അനുഭവിച്ചു കൊള്ളുകയും വേണം! (കുറഞ്ഞെടി നടന്നു് പിന്നെയും തിരിഞ്ഞുനിന്നു്) ഹോ, മഹാനായ ഗവർണ്ണർ! മനസ്സുണ്ടെങ്കിൽ കേൾക്കണം. നിങ്ങളുടെ പട്ടാളക്കാർ സകല തെററും ഇപ്പോൾതന്നെ ചെയ്തുകഴിഞ്ഞിരിക്കുന്നു. ആ ഭീരുക്കൾ പതിവുപടി അവൻെറ കൈ ലുകൾ ഒടിച്ചില്ല. അവൻ അതിനു മുമ്പുതന്നെ ചത്തുപോയി പോലും. പോകട്ടെ! അതിനിവർക്കു് എന്തുവേണം? (ജ്വലിക്കുന്നു) ഞാനായിരുന്നുവെങ്കിൽ അവൻെറ ഓരോ എല്ലും തകർക്കുമായിരുന്നു. അവൻെറ കൈകാലുകൾ വലിച്ചു പറിക്കുമായിരുന്നു. അവൻെറ മാംസം പറിച്ചു് ദൂരത്തെറിയുമായിരുന്നു. (വിറയ്ക്കുന്നു) ഈ എരപ്പന്മാർ അതൊന്നും ചെയ്തില്ലെന്നു മാത്രമോ? ആ ശരീരം ആ പെണ്ണുങ്ങളെ ഏല്പിച്ചു,

(പിലാത്തോസ് ആശ്ചര്യത്തോടുകൂടി എണീററുവന്നു് കയാഫ്സിനെ നോക്കി നില്ക്കുന്നു)

ജോസഫ്:—(കയാഫ്സിനെ കുലുക്കിപ്പിടിച്ചുകൊണ്ടു്) കയാഫ്സ്, കയാഫ്സ്, എന്തു്? എന്താണു സുഖക്കേടു്? എന്തുപററി?

കയാഫ്സ്:—(ബോധം വീണിട്ടു്) ഒന്നുമില്ല, ഒന്നുമില്ല. (പിടിവിട്ടിട്ടു് മാറിനിവർന്നുനിന്നു്) നിങ്ങൾ പറഞ്ഞു യൂദാസ് മരിച്ചുപോയെന്നു്, ഇല്ലേ? അസംബന്ധം! അവൻ എങ്ങനെ മരിക്കാനാണു്?

ജോസഫ്:—അവൻ ഒരു മരക്കൊമ്പിൽ കെട്ടിത്തൂങ്ങി മരിച്ചുവെന്നാണു കേട്ടതു്.

കയാഫ്സ്:—(ഒരു കൈകൊണ്ടു് കണ്ണുതുടെക്കവെള്ളം നെററിക്കു് അമത്തിക്കൊണ്ടു സ്വല്പം നിന്നിട്ടു് ഒരു നാടകസ്വഭാവത്തിൽ ഗംഭീരമായ പുരോഹിതഭാവത്തിൽ) സമാധാനം, ഇതാണു ലോകസ്ഥിതി! ഇന്നലെ നവയൌവനയുക്തനായിരുന്നു. ഇന്നു് ഒരു ശവശരീരം! ഒരു ബുദ്ധിയില്ലാത്ത പാവമായിരുന്നു. വികാരാധീനൻ പലവുറ വഴിപിഴച്ചു. എങ്കിലും ആ വൃദ്ധപിതാവിൻെറ ഏകപുത്രൻ. അവൻെറ സഹോദരി ജൂഡിത്—(കോപവേദനകളോടുകൂടി പെട്ടെന്നു് ജോസഫിൻെറ കൈക്കു പിടിച്ചുകൊണ്ടു്) വരണം, കല്ലറ ഒന്നു കാണട്ടെ. പിലാത്തോസ്, അങ്ങെല്ലു വേഗം സുഖമാകട്ടെ! അല്പം താമസിച്ചെങ്കിലും നീതി ചെയ്യുന്നതിനു നന്ദി. ഞാൻ കാവലുനിർത്തിക്കൊള്ളാം. ഇനി ഞാൻ ഏററു. അവൻെറ പ്രവചനം! മൂന്നു ദിവസം—മൂന്നായിരമായാലെന്തു്? ഭൂമി പിളരട്ടെ! പർവ്വതങ്ങൾ പൊടിയട്ടെ! ബ്രഹ്മാണ്ഡം തകരട്ടെ! മരിച്ചവൻ ഇനി എണീക്കുകയില്ല!

(കയാഫ്സും ജോസഫും പോകുന്നു)

ലാത്തോസ്:—(അല്പം ആലോചിച്ചുകൊണ്ടുനിന്നിട്ടു്) മരിച്ചവൻ എഴുന്നേല്ക്കുകയില്ല! ഇല്ല, കയാഫ്സ്, മരിച്ചവൻ എഴുന്നേല്ക്കുകയില്ല! എന്നാൽ മരിക്കാത്തവനോ? മരണം മരണമാണെങ്കിൽ അതു സാദ്ധ്യമല്ല. എന്നാൽ കയാഫ്സ് മരണം ജനനമാണെങ്കിലോ?

(കർട്ടൻ)

കഴുത്തോടുകൂടിയ മുത്തുമാലപിടിച്ചുനോക്കിക്കൊണ്ട്) ഇതുനല്ല മുത്ത് എവിടെ കിട്ടും? ബാറബ്ബാസിന്റെ മുത്തുമാലയല്ല കയ്യാഫാസിന്റെ പതക്കം. (ചിരിച്ചുകൊണ്ട്)

പലവുരു നിജ കരമണാളനെ
തലോടിയാദരവേ തളർന്നൊരു ലത,
അഴിഞ്ഞു ധമ്മില്ലമുലഞ്ഞു, സൂനങ്ങൾ
പൊഴിഞ്ഞൊഴിഞ്ഞതൻ തലയണമാറ്റ്
ചരിച്ചു കാന്തനിൽ ലയിച്ചുറങ്ങവേ
സരാഗഭോഗങ്ങൾ കിനാവു കാണവേ,—

പക്ഷെ, അവനെ അടുപ്പിക്കുവാൻ വയ്യ. അവൻ ഒരു അനുരാഗബുഭുക്ഷുവാണ്. ഉൽക്കടവികാരങ്ങൾക്കധീനനും. ഭയങ്കരൻ! എങ്ങനെയും അകറ്റണം. ഇന്നവൻ എന്തു പരിശ്രമങ്ങളാണ് കാട്ടിയതു്! പക്ഷെ, അവിടെ ഒരു ഭയങ്കരത ഉണ്ടായിരുന്നോ ആവോ! അയാളുടെ രഹസ്യമെന്തായിരുന്നു? അത്യന്തം സുന്ദരൻ തന്നെ. എങ്കിലും ആ സൗന്ദര്യം അനുഭോഗയോഗ്യമല്ല. അത്യന്തം ഗംഭീരം, വിദൂരം, വികാരവിരഹിതം! ആ കണ്ണിൽ ഒരു ഭയങ്കരദ്യുതിയുണ്ട്. ഞാൻതന്നെ— ഈ ഞാൻപോലും— ഒരു നിമിഷമങ്ങു്"—(ചെറുതായി ഒന്നു ഞെട്ടുന്നു) എന്തായാലും അവൻ മരിച്ചതു നന്നായി. ഇനി ചേട്ടൻ രക്ഷപ്പെട്ടു. പ്രഥമവിജ്രംഭം ഒന്നാറുമ്പോൾ ഇങ്ങുവന്നു് ഇന്നലത്തെ കോപാവേശത്തിനു് മാപ്പുചോദിക്കാതെ ഇരിക്കയില്ല. ആ ദൈവദ്രോഹിയുടെ മരണത്തോടുകൂടി യൂദാസ് രക്ഷപ്പെട്ടുവെന്നു് കയ്യാഫാസ് പറഞ്ഞതു് പരമാർത്ഥമാണ്. കയ്യാഫാസ് ഒരു അസാധ്യസൃഷ്ടി തന്നെ. എന്നാൽ ജൂഡിത്ത്, നിന്റെ മുമ്പിൽ—(ഒരു കടാക്ഷത്തോടുകൂടി സ്വന്തം പ്രതിഫലനത്തിലേക്കുനോക്കുന്നു, ആനന്ദിക്കുന്നു.)

ചിരപ്രതീക്ഷിതപ്രേമസമാഗമം
ധരിച്ചധീരയായ് വിറച്ചു, തൻതനു
മറച്ചിരുന്നതാമിതൾപടം ക്രമാ-
ലുരിഞ്ഞുപോവതു ഗ്രഹിച്ചു, ലജ്ജയാൽ

പകച്ചുനില്പൂ ഹാ രജനീശൻ മുകിൽ
സകാമമമ്പിളി പിടിച്ചുഴിക്കവേ.
മദജലാർദ്രമെൻ മനോൽക്കടേക്ഷണം
മുകരുവാൻ മമ മുകുരം മാത്രമോ ?
മൃദുകളേബരം, വിലോലവൈദ്യുത
ലതോപമോൽക്രമം, നിതാന്തഭോഗസം–
സ്വധാരസപൂർണ്ണ കനകഭാജനം
വൃഥാവിലാകയോ ? കഴികയോ നിശ ?
വരിക നായകാ ! വരപ്രദായകാ !
ചൊരിക ചുംബനം തളരുവോളവും !
അനുഗ്രഹിക്കുവാൻ, പരിണതപ്രേമ–
കനി നുകരുവാൻ, പുണരുവാൻ, മമ
പ്രണയസാഗരപ്പരപ്പിൻസുഖം സ്വയ–
മനുഭവിക്കുവാൻ, ഭവാൻ വരിക നീ !

(കണ്ണാടിനോക്കി ആനന്ദപൂർണ്ണയായി നില്ക്കുന്നു.)

(പിൻഭാഗത്തു് ബാറബാസ്, ഹെൽഷിയാർ എന്നിവരും ജൂഡാസിന്റെ മൃതശരീരം വഹിച്ചുകൊണ്ടു് ഏതാനും ഭൃത്യരും പ്രവേശിക്കുന്നു.)

ജൂഡിത്:— (പാദവിന്യാസത്താൽ ആകൃഷ്ടയായി തിരിഞ്ഞുനോക്കുന്നു.)

നിങ്ങൾ ആ–? (ബാറബാസിനെക്കണ്ടു്) ബാറബാസ് ! ഇപ്പോൾ ഇവിടെ— ? (മൃതശരീരംകണ്ടു്) ഒരു്— ഹാ !—(സ്തബ്ധയാകുന്നു. ഒരു കൈകൊണ്ടു തലമുടി ഒതുക്കിയും മറുകൈ എന്തോ ആപത്തു തടുക്കുവാനെന്നപോലെ മുമ്പിലായി പിടിച്ചും ഓരോ അടി മുമ്പോട്ടുനടന്നു് മൃതശരീരത്തിനടുത്തു ചെല്ലുന്നു. അതിൽതന്നെ തുറിച്ചുനോക്കി നില്ക്കുന്നു.) അതെ ! അതെ ! (ഒരു വികൃതമായ ചിരിയോടുകൂടി) ചേട്ടനാണു് ചേട്ടൻതന്നെ ! (കോപത്തോടുകൂടി മറ്റുള്ളവരോടു് നിങ്ങൾ എന്തിനു ചേട്ടനെ ഇങ്ങനെ മൂടിപ്പുതപ്പിച്ചു വച്ചിരിക്കുന്നു ? അതൊക്കെ മാറ്റണം ! (ആരും അനുസരിക്കുന്നില്ല. അവളുടെ മുഖത്തു സംശയം പ്രത്യക്ഷപ്പെടുന്നു. ദേഹം വിറയ്ക്കുന്നു. മെല്ലെ ഇരിക്കുന്നു. വീണ്ടും തുറിച്ചുനോക്കുന്നു. വിറയ്ക്കുന്ന കൈകൊണ്ടു് മുഖം മൂടിയിരുന്ന വസ്ത്രത്തിന്റെ തുമ്പു് പിടിക്കുന്നു. മെല്ലെ മാറ്റുന്നു. മുഖവും കഴുത്തും കഴുത്തിലെ കയറും കാണാറാകുന്നു. പിടിച്ചിരുന്ന വസ്ത്രത്തിൽനിന്നു വിട–

ശങ്കയല്ലാതെ അംതാട്ടുകൂടെ എണീററു് ഏററവും ഭയങ്കരമായ ഒരു നിലവിളിയോടുകൂടി ബോധശൂന്യയായി നിലത്തു വീഴുന്നു.)

(കർട്ടൻ)

## രംഗം 18

[കല്ലറ]

[കല്ലറ മുദ്രവച്ചു് സായുധരായ ഭടന്മാർ കാവൽനില്ക്കുന്നു.]

ഒരു ഭടൻ:—(മുഖത്തെ വിയർപ്പു് തുടച്ചുകൊണ്ടു്) ഹോ, പൊരിയുന്നു ! ഇങ്ങനെ ഒരു നാശമുണ്ടോ ? കഴിച്ചിട്ട ശവത്തിനു് കാവൽ നില്ക്കണംപോലും.

രണ്ടാമൻ:—ഇന്നലെ ആ കയ്യാഫാസിന്റെ മരണവേദന കാണേണ്ടതായിരുന്നു. അരിമത്തിയാക്കാരൻ ജോസഫ് നസറായന്റെ മൃതശരീരം ആവശ്യപ്പെട്ടപ്പോൾ ഗവർണ്ണറുടെ അടുക്കൽവന്നു് പോയിട്ടുണ്ടെന്നു് ആ പെണ്ണുങ്ങളാരോ പറഞ്ഞറിഞ്ഞപ്പോൾ ആ പൊണ്ണത്തടിയൻ കടവയറും തള്ളി ഓടുന്ന ഓട്ടം കാണണം. പോയി പിന്നെ വഴക്കുപിടിച്ചു് ഇതാ വന്നു് മുദ്രയുമടിച്ചു് ഈയുള്ളോരെ പിടിച്ചു് ഇവിടെ ആക്കിയതിൽ പിന്നെയേ അയാൾ ഒരിടത്തിരുന്നിട്ടുള്ളു.

മൂന്നാമൻ:—അതെ, അതിനും ഈയുള്ളവര വേണം വെയിലുകൊള്ളുവാൻ. അതേ, ഇവന്റെ ഒക്കെ രാജ്യം ചെകിത്താന്റെ രാജ്യമാണു് ! വെയിലാണോ ഇതു് ? ഇതാണു് നരകാഗ്നി ! എരിയുന്നു. (മുഖംതുടക്കുന്നു) ഭീരുക്കൾ ! ആ നസറായൻ ജീവിച്ചിരുന്നപ്പോൾ ഇവർക്കു ഭയമായിരുന്നു. മരിച്ചുകഴിഞ്ഞപ്പോൾ അതിൽ കൂടുതൽ ഭയം. വെറുതെയാണോ കണ്ടവരുടെ അടിമകളായിരിക്കുന്നതു് ? നീ ചരിത്രം പഠിച്ചിട്ടുണ്ടല്ലോ, ഇവർ എന്നും ഇങ്ങനെ കണ്ടവരുടെ അടിമകളായിരുന്നു, ഇല്ലേ ?

ഒന്നാമൻ:—എന്തു പറഞ്ഞുകൂട. എങ്കിലും എന്നും ഭീരുക്കളായിരുന്നു.

മൂന്നാമൻ:—എന്നും അങ്ങനെ ഇരിക്കുകയും ചെയ്യും (ദൂരെനോക്കിയിട്ടു്) ആരാ വരുന്നതു് ?

(ബാറബാസ് പ്രവേശിക്കുന്നു. മുഖത്ത് ഏറിയ ക്ഷോഭവും ക്ഷീണവും തെളിഞ്ഞുകാണാം. സൂക്ഷിപ്പിന്റെ രീതികണ്ട് ആശ്ചര്യത്തോടുകൂടി മുന്നോട്ടു ചെല്ലുന്നു)

ഒന്നാമൻ:—ഇങ്ങോട്ടു കടക്കരുത്, (ബാറബാസ് നില്ക്കുന്നു) നിങ്ങളാരാണ്? എന്തുവേണം?

രണ്ടാമൻ:—നീ ബാറബാസല്ലേ? ഇന്നലെ ജയിലിൽനിന്നു പുറത്തിറങ്ങി വന്നവൻ?

ഒന്നാമൻ:—ബാറബാസോ? ശവം മോഷ്ടിക്കാൻ വന്നിരിക്കയാണ്, അല്ലേ? വേഗം തിരിഞ്ഞുനടന്നുകൊള്ളണം! അടുത്തു വല്ലയിടത്തും കണ്ടുപോയാൽ—!

ബാറബാസ്:—ശവം മോഷ്ടിക്കയോ? ആര്? ഞാനോ? നിങ്ങളിവിടെ എന്തിനു നില്ക്കുന്നു?

രണ്ടാമൻ:—ഇതിനുതന്നെ, ശവം കാക്കുവാൻ. നിങ്ങളുടെ പുരോഹിതൻ ഈ കല്ലറയിൽ ഒരു ശവം കുഴിച്ചിട്ടിട്ടുണ്ട്. അതു ദിവ്യമാണ്. അത് കിളിർത്തു് തഴച്ച് പുഷ്പിച്ച് പക്വഫലപരിപൂർണ്ണമാകും. കയ്യാഫസ് ലോകത്തിനു നല്കുന്ന മഹാധനമാണത്.

ബാറബാസ്:—ഞാനതിനൊന്നിനും വന്നതല്ല.

ഒന്നാമൻ:—അതൊക്കെ അറിയാം. തൽക്കാലം നടക്കണം!

ബാറബാസ്:—(ദൂരെ മാറിനിന്നുകൊണ്ട്) ആ കാണുന്നതെന്ത്? ആ ദിവ്യവേദിയിൽ വിതച്ചത് എന്തു വിത്ത്? അതു മുളച്ചുവളർന്നുവന്നാൽ കായ്ക്കുന്ന ഫലമെന്ത്? ആ ഫലം ഭുജിക്കുന്നതാര്? ആ ശിലാഗർഭം ഉൾക്കൊള്ളുന്നതേതു ചൈതന്യം? അതിൽനിന്നു ജനിക്കുന്ന ദിവ്യസന്താനമാര്? ജനിക്കയോ? മരിച്ചു ജനിക്കയോ? അതോ ദൈവമോ? ദൈവം മരിക്കുമോ? എന്തു മരണം? അത് എന്തു മരണമായിരുന്നു, മരണം! ദുസ്സഹമായ തൃക്ഷരത്രക്ഷശ്ശബ്ദം! ഭയങ്കരമായിരുന്നോ ആ രംഗം? ഇരുപുറവും മരണ പ്രാണവേദനയോടുകൂടി രണ്ടുപേർ—നാലു ചുറ്റും വിദ്വേഷവിഷവഹ്നി വമിച്ചുകൊണ്ട് കൊലക്കാ

ഉരുണ്ടിയ മനുഷ്യദുർവ്വൃത്തങ്ങൾ—ഘോരാട്ടഹാസമുഖരിതയും നിരന്തരാന്ധകാരപരിപൂർണ്ണവും അതിവിഭ്രാന്തയമായ ഭീകരപ്രകൃതി—ആ നാരകീയപരിസരത്തിൽ അനന്യമായി പ്രകാശിച്ച സ്വർഗ്ഗീയ കാന്തികന്ദളം—കാളമേഘാവൃതമായ സുധാകരരൂപംപോലെയും ദുഷ്ടികാരഗ്രസ്തമായ നിഷ്കളങ്കപ്രേമംപോലെയും ശോഭിച്ച ആ പ്രശാന്തശീതളരേഖ—അവിടെ മറഞ്ഞോ ?

( നിശ്ചലനായി നില്ക്കുന്നു.)

(മഗ്ദലനമേരി പ്രവേശിക്കുന്നു. ബാറബാസിനെ സൂക്ഷിച്ചുനോക്കിനില്ക്കുന്നു. ബാറബാസ് ക്രമേണ അവളെ കാണുന്നു.)

മേരി:—നിങ്ങൾ ബാറബാസല്ലേ ? ഇന്നലെ കുരിശിൽ മരിച്ച അദ്ദേഹത്തിനു പകരം മരിക്കേണ്ടിയിരുന്ന ബാറബാസല്ലേ നിങ്ങൾ ?

ബാറബാസ്:—നിങ്ങൾക്കെന്നെ അറിയാമോ ?

മേരി:—അറിയാം, നിങ്ങൾക്കിന്നലെ മരിക്കുവാൻ, മരിച്ച് അദ്ദേഹത്തെ രക്ഷിക്കുവാൻ കഴിഞ്ഞില്ലല്ലോ. പാവം ബാറബാസ് !

ബാറബാസ്:—പാവമോ ? ബന്ധനവിമുക്തനൻ, മരണത്തിൽ നിന്നു രക്ഷിതൻ, ഞാൻ എങ്ങനെ പാവമായി ? ഞാൻ ആനന്ദിക്കയല്ലേ വേണ്ടതു് ?

മേരി:—ആണോ ? ജീവിതവും നിങ്ങളുടെ ഈ സ്വാതന്ത്ര്യവും അത്ര ആനന്ദപ്രദമോ ? ഈ ലോകം അത്ര മോഹനമോ ? എന്നാൽ നിങ്ങളുടെ മുഖം അതു സൂചിപ്പിക്കുന്നില്ല. ഇന്നലെ നിങ്ങളെ ആനന്ദപൂർണ്ണനായി കണ്ടതുമില്ല.

ബാസ്:— (അല്പം ആലോചിച്ചുനിന്നിട്ട്) നിങ്ങൾ പറഞ്ഞതു സത്യമാണ്. ഞാൻ ആനന്ദപൂർണ്ണനല്ല. ഇന്നലെ ആ സ്ഥാനത്തു മരിക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ !—നിങ്ങൾ മഗ്ദലനയല്ലേ ?

മേരി:—മഗ്ദലന മരിച്ചുപോയി. അവൾ ലോകനായകന്റെ കാരുണ്യപ്പൂനിലാവിൽ സാനന്ദം ചാമ്പലായി, ആ പാവന കരസ്പർശനത്താൽ നവചേതന

യേററു് ജനനവേദനയനുഭവിക്കുന്ന മേരിയാണു് ഞാൻ. ബാറബാസ്, നിങ്ങൾ എന്നെ വെറുക്കുന്നില്ലല്ലോ ?

ബാറബാസ്:—നസറേയൻ അനുഗ്രഹിച്ചവളെ എനിക്കു വെറുക്കാൻ സാദ്ധ്യമല്ല.

മേരി:—ബാറബാസ്, ഞാൻ ഒന്നു ചോദിക്കട്ടെ ? നിങ്ങൾക്കു് ഇത്ര ദുഃഖമെന്തു് ? യൂദാസിൻെറ മരണത്തെ കുറിച്ചു കേട്ടു. അതുകൊണ്ടാണോ നിങ്ങൾ ദുഃഖിച്ചിരിക്കുന്നതു് ?

ബാറബാസ്:—അതുകൊണ്ടെന്നു പറഞ്ഞുകൂട. എന്തിനു മടിക്കുന്നു ? മേരി, നിങ്ങൾ പാപവിമുക്തയായ ഭാഗ്യവതി ! ഞാൻ ഇന്നും പാപി. ഞാൻ പറയാം. ഇന്നലെ മരിക്കേണ്ടതു ഞാനായിരുന്നു. ആ മഹാനുഭാവൻ, നിങ്ങളുടെ നായകൻ, അനുഭവിച്ച ഓരോ വേദനയും ഞാനും അനുഭവിച്ചു. എന്നെ അദ്ദേഹം എവിടെയും അനുഗമിക്കുന്നു. എൻെറ ഹൃദയം പരവശമാകുന്നു. അപ്പോഴാണു് യൂദാസിൻെറ മരണവാർത്ത കേട്ടതു്. ആ ശരീരവുംകൊണ്ടു് അവൻെറ വീട്ടിൽ പോകുവാനും എനിക്കാണിടയായതു്. അവിടെ ചെന്നിട്ടു്—അക്കാഴ്ച—അവൻെറ ഏകസഹോദരി—യൂഡിത്ത്—അവൾ അതു കണ്ടപ്പോഴത്തെ ആ രൂപം ! ആ നിലവിളി ! ആ വീഴ്ച ! ബോധശൂന്യയായ ആ കിടപ്പ് !— പിന്നെ ആ വൃദ്ധപിതാവ് !—ഓർക്കവയ്യ !—ഒരു വിധത്തിൽ അവിടുന്നു പുറത്തുപോന്നു. ഇന്നു കേട്ടു യൂഡിത്തിനെ കാണാനില്ലെന്നു് !

മേരി:—അയ്യോ ! ആ ഇസ്കാരിയട്ടിൻെറ സഹോദരി
ണു് ? കഷ്ടം ! എനിക്കു യൂഡിത്തിനെ അറിയാം. അ
സുന്ദരിയായ ഒരു സ്ത്രീയെ ഞാൻ കണ്ടിട്ടില്ല. അവ
അതുപോലെതന്നെ വിശുദ്ധയുമല്ലേ ?

ബാറബാസ്:—(ഹൃദയവേദനയോടുകൂടി) ആയിരുന്നുവെങ്കിൽ

മേരി:—കഷ്ടം ! എന്നാൽ അവൾ കൂടുതൽ ദയനീയ ! ബാറബാസ്, നിങ്ങൾ അവളെ സ്നേഹിക്കുന്നുണ്ടു്, ഇല്ലേ ?

ബാറബാസ്:—ഞാൻ അവളെ സ്നേഹിച്ചിട്ടുണ്ടു്.

മേരി:—ഞാനും അന്വേഷിക്കാം. വല്ലതും അറിഞ്ഞാൽ നിങ്ങളെ അറിയിക്കാം. അവളുടെ ജ്യേഷ്ഠൻ മരിച്ച സ്ഥലത്തു് അന്വേഷിച്ചോ ?

ബാറബാസ്:—ഇല്ല, ഞാൻ അങ്ങോട്ടു പോകയാണു്. വല്ല വിവരവും കിട്ടിയാൽ എന്നെ അറിയിക്കുമോ ?

മേരി:—നിശ്ചയമായും അറിയിക്കാം.

ബാറബാസ്:—ഞാൻ പോകട്ടെ. (കല്ലറ ചൂണ്ടിക്കാണിച്ചുകൊണ്ടു്) നിങ്ങൾ അങ്ങോട്ടല്ലേ ?

മേരി:—അതാണാശ. എന്നാൽ അതു സാദ്ധ്യമല്ല. അടുത്തു ചെല്ലുവാൻ അനുവദിക്കയില്ല. നാളെ നേരം വെളുത്താൽ സാദരം വന്നണയും, പിന്നെ അടുത്തുചെല്ലാം. എന്റെ ജീവദായകന്റെ നാശകുടീരത്തിലെങ്കിലും തൊട്ടു നിലവിളിക്കാം. (കണ്ണീരൊഴുക്കുന്നു) ആ പാറക്കല്ലിലെങ്കിലും കണ്ണുനീർ വീഴ്ത്താം. അതുവരെ—ഇവിടെ ഇങ്ങനെ—ഹരേ—(ഞെട്ടിക്കൊണ്ടു്) നാഥാ ! ഇവിടെ ഇരുന്നുകൊണ്ടു്—എന്റെ ദേവാ ! അവിടുത്തെ നിസ്സീമമായ സ്നേഹാതിരേകത്തിനാലല്ലെങ്കിൽ ഈ കളങ്കചരിതയായ അനാഥയ്ക്കു് ആ സംശുദ്ധപാദങ്ങളോടു് സമീപിക്കുവാനെന്തവകാശം ! (ബാറബാസും അറിയാതെ ഒട്ടകന്നുപോകുന്നു.) അഥവാ ഇവിടെ നിന്നാലെന്തു് ? സർവ്വവ്യാപിയായ നിന്തിരുവടിയുടെ ദൃഷ്ടാംഗുലിസ്പർശമേല്ക്കാത്ത പുല്ക്കൊടിയുണ്ടോ ? സർവ്വജ്ഞനായ അവിടുത്തെ കണ്ണുകളിൽ എത്താത്ത രോദനസ്വനമുണ്ടോ ? എങ്കിലും നാഥാ, ഈ അബലയുടെ ചാപല്യമാണു്, ഭൂതകാലസ്മരണയാലുണ്ടാകുന്ന കാതരതയാണു്—തിരുപ്പാദങ്ങൾ കാണാതിരുന്നാൽ—ഹാ ! നായകാ !—ദുർബ്ബല, പാപഭാരവിമൂഢചരിത, അവിടുത്തെ കാരുണ്യകണിക താങ്ങുവാനശക്ത—ഇനി—ഹാ ദേവാ !—ഇനിയും—ജീവനായകാ ! ഈ അഗതിയെ, അശക്തയെ, ത്വാവകസ്മരണൈകശരണയെ അവിടുന്നു കൈക്കൊള്ളണമേ !

(കർട്ടൻ)

## രംഗം 19

[രാത്രി. ഗത്സെമൻ തോട്ടം]

[കയാഫ്സ് ക്ഷീണനും വിചാരവിവശനുമായി പ്രവേശിക്കുന്നു.]

കയാഫ്സ്:—ഈ രാത്രി അവസാനിക്കയുമില്ല ! ഇതൊന്നവസാനിച്ചിരുന്നെങ്കിൽ ! എങ്ങോട്ടെന്നു നിശ്ചയമില്ലാതെ ഞാൻ എത്രദൂരം നടന്നു ? തിരിച്ചുപോകയോ ? അതു വിചാരിക്കാൻ വയ്യ. എന്തൊരു ദിവസം ! ആ വൃദ്ധനാണ് ആരംഭിച്ചതു്. അയാൾ ചൊരിഞ്ഞ ശാപം ! ശാപം ! ആ ഉഗ്രരൂപം എനിക്കു മറക്കുവാൻ കഴിയും ? എന്തൊരു ഭ്രാന്താവേശമായിരുന്നു ? അയാൾ എങ്ങനെ ഭ്രാന്തനാകാതിരിക്കും ? മകനും പുറകെ മകളും ! ഹൊ ! അവളെവിടെ !... അവളെവിടെ ? അവൾക്കു് എവിടെ പോകുവാൻ കഴിയും ? ആ പൊന്താമര ഏതു ചെളിക്കുഴിയിൽ ഒളിക്കും ? എനിക്കറിയാമെന്നാണ് ആ സാധുവൃദ്ധന്റെ സംശയം. അതൊന്നറിയാൻ എനിക്കുള്ള ആഗ്രഹം അയാൾ ഗ്രഹിച്ചിരുന്നെങ്കിൽ ! ജൂഡിത്ത് ! ആ മിന്നൽപിണർ ഏതു കാർമേഘകന്ദരത്തിൽ മറഞ്ഞു ? (അല്പം ആലോചിച്ചുനിന്നിട്ട്) അപഖ്യാതി നല്ലവണ്ണം പരന്നിട്ടുണ്ട്. അതു പരത്തിയതാര് ? ആരെന്നാണോ ? അതിന് ആരുവേണം ? കർത്താവു വേണ്ടാത്ത ഒരു കാര്യം ലോകത്തിലുള്ളതു് അപവാദമാണ്. സൂക്ഷിക്കണം. എന്റെ പ്രത്യേകനില—ആ നിലയ്ക്കു് ഈ പ്രവൃത്തി അനനുയോജ്യമോ ? ഛെ ! ഏതു നിലയ്ക്കും എന്നും യോജിക്കും. (ഒരു ചെറുചിരിയോടുകൂടി) അറിഞ്ഞാൽ അപരാധം, അല്ലെങ്കിൽ സാമർത്ഥ്യം ! ഇതിനു സൂക്ഷിക്കണം. പക്ഷെ, അതിനു സമാധാനം വേണം അതാണില്ലാത്തതു്. ഞാൻ എത്ര പൗരുഷഹീനനായിരിക്കുന്നു ! എന്റെ ഹൃദയം വിറയ്ക്കുന്നു. ഒരു മന്ദവാതസഞ്ചാരം, ഒരു ദലമർമ്മരം, സമീപസ്ഥമായ ഒരു അസ്പഷ്ടനിശ്വാസം, ഒരു അവ്യക്തപാദവിന്യാസം,

ഞാൻ ഞെട്ടുന്നു. ആ അവിവേകിയായ യുവാവിന്റെ ദുർമ്മരണം ! ആ അലോകസൗന്ദര്യത്തിന്റെ ആശ്ചര്യകരമായ അന്തർദ്ധാനം ! ആ സന്തപ്തഹൃദയനായ വൃദ്ധപിതാവിന്റെ ശാപരൂപം ! എന്നാൽ.... എന്നാൽ........അതല്ല.......അതൊന്നുമല്ല.......മററു് ! ഛായ് ! കയാഫ്സ് ! അതു നിന്നെ—? അതേ, അതാണു പരമാർത്ഥം ! അതു നിന്നെ ഭ്രമിപ്പിക്കുന്നു. ആ ഗംഭീരരംഗം—ഒരു വിലാപശബ്ദം, ഒരു ദീർഘനിശ്വാസംപോലും പുറപ്പെടാത്ത ആ അലൌകികമരണം, നിന്നെ ഭീതനാക്കുന്നു ! (വിചാരഗതി തടഞ്ഞുപോകുന്നു.) അവനാര് ! ആ അത്ഭുതാക്ഷികൾ എന്നിൽ അർപ്പിച്ച ആ വിജയവീക്ഷണം, ആ വൈദ്യുതശലാക ! ഹൊ! (ഞെട്ടുന്നു) ആ നസറായൻ എന്നെ ഗ്രസിക്കുന്നു. എന്തു ചെയ്യുമ്പോഴും, എന്തു് ആലോചിക്കുമ്പോഴും, ജൂഡിത്ത് ഇപ്പോൾ എവിടെ എങ്ങനെ എന്തുചെയ്യുന്നുവെന്നു് അറിയാതെ അകമലയുമ്പോഴും, അന്തഃകരണത്തിന്റെ അടിത്തട്ടിൽ അനിരോധ്യമായ ശക്തിയോടുകൂടി എന്നെ മഥിച്ചുകൊണ്ടു് ആ അവിസ്മരണീയസംഭവം വർത്തിക്കുന്നു. ആ അക്ഷോഭ്യരൂപം.... ആ കഴുക്കുമരം.... ആ (ഭയം വർദ്ധിക്കുന്നു) ആ ശിലാഗാരനിക്ഷിപ്തമായ മൃതശരീരം ! ആ മൃതശരീരം! (വിറയ്ക്കുന്നു. പരവശനാകുന്നു. വീണ്ടും ധൈര്യം അവലംബിക്കുന്നു.) ഛായ് ! കയാഫ്സ് ! കയാഫ്സ് ! നീ ആര് ? ആ നസറായൻ, മുക്കുവക്കുടിലുതോറും തെണ്ടിനടന്ന ആ പിച്ചക്കാരൻ, പന്ത്രണ്ടു തെണ്ടികളുടെ ചക്രവർത്തിയായ ആ കുഴത്തെണ്ടി, ആപത്തുകാലത്തു് അവരെപ്പോലും പരിത്യജിച്ച നിസ്സഹായൻ, ഇപ്പോഴോ, ഹ—ഹ—ഇപ്പോഴോ ശവം ! ശവം ! കയാഫ്സ് ! ഹ—ഹ—ഹ—ഹ—ഒരു ശവം ! ഒരു ക്ഷുദ്രശവം ! ഹ—ഹ—ഹ ! മഹാ പുരോഹിതപ്രധാനി, ഒരു ശവം നിന്നെ ഹ—ഹ—ഹ—ഭയപ്പെടുത്തുകയോ?

(ഒരു വൃക്ഷത്തിന്റെ പുറകിൽനിന്നു് ഒരു പാട്ടു കേൾക്കുന്നു, കയാഫ്സ് സ്തബ്ധനാകുന്നു.)

നായകനെങ്ങുപോയ്‌ തോഴീ—ജീവ-
ദായകനെങ്ങോട്ടു പോയീ ?
സങ്കല്പകഞ്ജവിഹാരീ—പ്രേമ-
തങ്കപ്രസൂനാപഹാരീ
ആനന്ദഗ്രാമിലചാരി—മൗന-
ഗാനകല്ലോലസഞ്ചാരീ...  (നായക....)

(ഭയപരവശനെങ്കിലും അനിശ്ചയയുതനായ ഒരു പ്രേരണയ്ക്കു വിധേയനായി കയാഫ്‌സ്‌ മുമ്പോട്ടുചെന്ന്‌ വൃക്ഷത്തിന്റെ പുറകിൽ നിന്ന്‌ ജൂഡിത്തിന്റെ വലത്തുകൈ പിടിച്ചുവലിച്ച്‌ മുമ്പോട്ടു കൊണ്ടുവരുന്നു. അവൾ ബലം പ്രയോഗിക്കയോ എന്നാൽ അറിഞ്ഞുകൊണ്ട്‌ അനുകൂലിക്കുകയോ ചെയ്യാതെ മുമ്പോട്ടു നീങ്ങുന്നു. കെട്ടഴിഞ്ഞ തലമുടി—ഉലഞ്ഞുടഞ്ഞ വസ്ത്രം—വിദൂരതലക്ഷ്യമോ വിഭ്രമലക്ഷ്യമോ എന്നുനിശ്ചയിച്ചുകൂടാത്ത വീക്ഷണം. ഇടതുകൈ പുറകിൽ പിടിച്ചിരിക്കുന്നു.)



കയാഫ്‌സ്‌:—(അവളെ പിടിച്ച്‌ അല്പം മുമ്പോട്ടു നീക്കി നിർത്തി ആളറിഞ്ഞ്‌ അത്യാശ്ചര്യത്തോടുകൂടി) ജൂഡിത്‌!

ജൂഡിത്‌:—(കയാഫ്‌സിനെ നോക്കുന്നു. വിലക്ഷണവും ഭയനീയവുമായ ഒരു പുഞ്ചിരി ചുണ്ടത്തു പ്രത്യക്ഷപ്പെടുന്നു.) കയാഫ്‌സ്‌! നിങ്ങൾ കയാഫ്‌സല്ലേ? കയാഫ്‌സ്‌ എത്ര നല്ലവൻ! ഒന്നു പറയുമോ? ഞാൻ എത്രനാളായി ഇങ്ങനെ നടക്കുന്നു? ഞാൻ എവിടെയെല്ലാം നോക്കി? ആരോടെല്ലാം ചോദിച്ചു? നിങ്ങൾ ഒന്നു പറഞ്ഞുതരുമോ? എന്റെ നായകനെവിടെ?

കയാഫ്‌സ്‌:—(കഠിനമായ ദുഃഖത്തോടും പരിഭ്രമത്തോടും ഭയത്തോടും) ജൂഡിത്‌! നീ എന്താണു പറയുന്നത്‌? നീ ഇവിടെ എങ്ങനെ വന്നു? നിന്റെ അച്ഛൻ നിന്നെ കാണാതെ എത്ര ദുഃഖമനുഭവിക്കുന്നു. പോകാം, വരൂ. ഞാൻ കൊണ്ടുപോയി വീട്ടിൽ വിടാം. നീ ഇവിടെ നില്ക്കരുത്‌. നിനക്കു സുഖമില്ല.

ജൂഡിത്‌:—ഇല്ലേ? ഇല്ല. സത്യമാണ്‌. എനിക്കു സുഖമില്ല. എങ്ങനെ ഉണ്ടാകും? സുഖമുണ്ടാകണമെങ്കിൽ എന്റെ നായകനെ കാണണം? നിങ്ങൾക്ക്‌ എന്റെ നായകനെ അറിയാമോ? ഞാൻ പറയാം.

മേരി:— അഥവാ അയാളും അവളെ അന്വേഷിച്ചു വന്നതാണോ? അവൾ ഇവിടെ ഉണ്ടെന്നു് അയാൾക്കും അറിയാമോ ?

ബാറബാസ്:—എന്തിലും അയാൾ ഇവിടെവരിക! അയാൾ ചവിട്ടിയാൽ ഈ ഭൂമി താണുപോകയില്ലേ? അയാളെ കണ്ടാൽ ഇവിടത്തെ ഓരോ പുൽക്കൊടിയും നിലവിളിക്കയില്ലേ?

മേരി.— അയാൾ അത്യന്തം ഭയപ്പെട്ടാണു നില്ക്കുന്നതു്. അയാൾ സ്വബോധമില്ലാതെ ഇവിടെ എത്തിയതായിരിക്കുമോ?

ബാറബാസ്:—(ഗൽഗദസ്വരത്തിൽ) അഥവാ അയാളുടെ പാപത്തിന്റെ പരിണാമം സ്വന്തകണ്ണുകൊണ്ടു കാണുവാൻ നിയതി അയാളെ തള്ളിവിട്ടതായിരിക്കുമോ? മേരി, എന്റെ ഉള്ളം വിറയ്ക്കുന്നു. ഈ മഹാപാപിയുടെ സാന്നിദ്ധ്യം എന്നെ ഭയചകിതനാക്കുന്നു. അയാളോടു്....വേണ്ട അയാളെ മറക്കുകയാണു ഭേദം. അവളെ എവിടെയാണു നിങ്ങൾ കണ്ടതു്?

മേരി:— അതാ, ആ വൃക്ഷത്തിന്റെ ചുവട്ടിൽ—

(അണിയറയിൽ ദുഃഖസ്വരത്തിൽ)

ലോകബാന്ധവാ ! മാമകമാനസ
ശോകമൊന്നു നീ കാണുകയില്ലയോ
ഏകുകില്ലയോ താവകദർശന—
ഭാഗധേയം? കരുണാർദ്രനല്ലയോ

(വിവിധപുഷ്പങ്ങളാൽ അലംകൃതയായ ജൂഡിത് പാടിക്കൊണ്ടു പ്രവേശിക്കുന്നു: കയ്യാഫസ് വ്യസനം, ഭയം, അപരാധബോധം എന്നിങ്ങനെ വിവിധ വികാരങ്ങളാലും ബാറബാസ് അസ്വസ്ഥചിത്തനായ ദുഃഖാതിരേകത്താലും പരവശനാകുന്നു.)

ജൂഡിത്:— (പ്രവേശിച്ചുകൊണ്ടു്)

മോക്ഷമുദ്രിതം, സ്നിഗ്ദ്ധം, സുനിർമ്മലം,
അക്ഷയാനന്ദമന്ദിരം, ശീതളം,—

(മേരിയെ കാണുന്നു. സുപ്രസന്നവും എന്നാൽ ദയനീയവുമായ ഒരു പുഞ്ചിരിയോടുകൂടി പെട്ടെന്നു് ഓടിച്ചെന്നു് ആലിംഗനം ചെയ്തു് ഇരു കവിളുകളിലും ചുംബിക്കുന്നു.) തോഴീ: നീ

എവിടെ പോയി? എന്നെ വിട്ടിട്ടു് നീ എങ്ങോട്ടു പോയി? ഞാൻ എത്ര ക്ഷീണിച്ചിരിക്കുന്നു? നീ കണ്ടില്ലേ? എന്നിട്ടു നീ ഇങ്ങനെ—അയ്യോ, ഞാൻ മറന്നുപോയി, ഞാൻ തന്നെ —പിന്നെ, തോഴി, എനിക്കു വയ്യ—ഞാൻ എവിടെല്ലാം നടന്നു? എന്നിട്ടും കണ്ടില്ല എന്റെ നായകനെ..........സോദരി, എനിക്കു തീരെ വയ്യല്ലോ. ഞാൻ ഒന്നു കിടക്കട്ടെ? (മേരിയുടെ ദേഹത്തിലേക്കു ചായുന്നു. മേരി അവളെ മെല്ലെ മടിയിൽ കിടത്തിക്കൊണ്ടു് ഇരുന്നു കരയുന്നു.) സോദരി, നീ കരയുകയാണോ? എനിക്കും ഒന്നു കരയണം. പക്ഷേ— സോദരി, ഞാനിങ്ങനെ കിടന്നു പാടും. പാട്ടു കേട്ടാൽ എന്റെ നായകൻ വരികയില്ലേ?

മേരി:—(കരഞ്ഞുകൊണ്ടു്) നിശ്ചയമായും ആ കരുണാകരൻ വരാതിരിക്കയില്ല.

ജൂഡിത്:—തോഴി, എന്റെ വിലാപം അദ്ദേഹം കേൾക്കുമോ?

മേരി:—ആർത്തത്രാണപരായണനായ ആ തിരുവടി ആരുടെ വിലാപമാണു കേൾക്കാത്തതു്?

ജൂഡിത്:—സോദരി, നിന്റെ വിലാപം അദ്ദേഹം കേട്ടിട്ടുണ്ടോ?

മേരി:—(കരച്ചിൽ അടക്കാൻ ശക്തയല്ലാതെ) എന്റെ വിലാപമോ?.......എന്റെ വിലാപമോ?........ദൈവമേ! എന്റെ വിലാപംകൊണ്ടു് അവിടത്തെ കർണ്ണങ്ങൾ ഞാൻ എത്ര മാത്രം ദുഃഖിപ്പിച്ചു! ഇനി.........ഇനി ഞാൻ എന്റെ ഹൃദയതാപം ആരുടെ ചെവികളിൽ —(കരയുന്നു)

ജൂഡിത്:—നീ എങ്ങനെ കരയുന്നു! എനിക്കുകൂടി ഒന്നു കരയാൻ കഴിഞ്ഞെങ്കിൽ! സോദരി, അദ്ദേഹം കരച്ചില് കേൾക്കയില്ലേ?

മേരി:—അദ്ദേഹം കരച്ചിലാണു് ഏറ്റവും കൂടുതൽ കേൾക്കുക. സോദരി പാടണം.

## രംഗം 20

[കല്ലറ. പ്രഭാതം]

(കർട്ടൻ ഉയരുന്നു. അതിലോലമായ ദൈവസംഗീതം കേൾക്കെ കാവൽക്കാർ സംശയഗ്രസ്തരായി അന്യോന്യം നോക്കുന്നു. ആകാശത്തിൽനിന്നു പുഷ്പങ്ങൾ പൊഴിയുന്നു. ഉജ്ജ്വലമായ ഒരു പ്രകാശം സ്ഥലമെല്ലാം പരക്കുന്നു. കാവൽക്കാർ ഭയചകിതരായി കമഴ്ന്നുവീഴുന്നു. കല്ലറയുടെ കവാടശില മാറുന്നു. അതിൽനിന്നു പ്രകാശം ബഹിർഗമിക്കുന്നു. കൈകാലുകളിൽ ആണിപ്പഴുതുകളോടുകൂടി ശുഭ്രവസ്ത്രത്താലും ദിവ്യപ്രഭാപടലത്താലും പരിവേഷ്ടിതനായി ക്രിസ്തുദേവൻ കല്ലറയിൽനിന്നു പുറത്തുവരുന്നു. ഇരു കൈകളും ഉയർത്തി ലോകത്തെ അനുഗ്രഹിക്കുന്നു.)

"ശാന്തി! ശാന്തി! ശാന്തി!"

(കർട്ടൻ)





